തന്നെയാണ്. താരതമ്യ പ്പെടുത്തിയാല് ഇതിന്റെ പഴമ വളരെ ശ്രദ്ധേയമാണെന്നും തളിപ്പറമ്പിലെ അഷ്ടദലം അതിനാല് പഴമയുടെ ഒരു തെളിവുതന്നെയാണെന്നും കാണാനാവും. താരാപീഠത്തിലെ ബാംദേവന് (വാമദേവന്) ഇവിടത്തെ ദേവിയെ ബേടരെ ബേട്ടി (വേടരുടെ പുത്രി) എന്നാണ് വിളിച്ചി രുന്നത്. വടേശ്വരനാമം വേടേശ്വരനാമം തന്നെയാണ്. വടുകവര്മ്മന്റെ വേടബന്ധം മൂഷകവംശബന്ധം എന്നിവ നേരത്തെ കണ്ടതുമാണ്.

4 മൂലകളിലായി 4 ഉപദേവന്മാര് കാണുന്നതാണ് ഇനിയൊരു പ്രത്യേകത. ആദ്യം ശതസോമനും പിന്നെ വടുകവര്മ്മനും, പിന്ഗാമികളായ അഹീരണഭരനും മഹീരണഭരനും ഒരേ ക്ഷേത്രത്തില് 4 ശിവപ്രതിഷ്ഠ നടത്തിയതായി മൂഷകവംശകാവ്യത്തിലുണ്ട്. ഇത് വടേശ്വരംക്ഷേത്രത്തിലാണ്.

1. വടക്കുകിഴക്ക് (ഈശാനകോണില് ) പടിഞ്ഞാട്ടഭിമുഖം കിരാതമൂര്ത്തി
2. തെക്കുകിഴക്ക് (അഗ്നികോണില്)പടിഞ്ഞാട്ടഭിമുഖം ഉമാമഹേശ്വരന്
3. തെക്കുപടിഞ്ഞാറ് (നിര്യതികോണ്) കിഴക്കഭിമുഖം ശാസ്താവെന്ന് സെന്സസ് ഓഫ് കേരള ടെമ്പിള്സ്. ഈ ഡാററ ചിറക്കല് കോവിലകം കാര്യസ്ഥന് എന്.അശോകനും സെന്സസ് ഡയരക്ടറേററിലെ എം സുഗുണനും കൊടുത്തതാണ്. ഞങ്ങള് സന്ദര്ശിച്ചപ്പോള് അവിടെയു ണ്ടായിരുന്ന ക്ഷേത്രം ഭാരവാഹികള് അമൃതഘടേശ്വരനെന്നാണ് പറഞ്ഞത്. 4 ഉപദേവപ്രതിഷ്ഠയും ശിവനാണെങ്കില് ഇതാവണമല്ലോ ശരി. എന്നാല് , ആകെ 4 ശിവപ്രതിഷ്ഠ എന്നാണെങ്കില് പ്രധാനപ്രതിഷ്ഠ (ശതസോമന്റെ) അടക്കം 4 ശിവനും ഒരു ശാസ്താവും ആകാം. ഇതനുസരിച്ച് എടുത്താല് മൂഷകവംശകാവ്യവും സെന്സസ്സും പറയുന്നതാണ് ശരി.
4. വടക്കുപടിഞ്ഞാറ് കിഴക്ക് അഭിമുഖം (വായുകോണില്)ദക്ഷിണാമൂര്ത്തി. വടക്കുപടിഞ്ഞാറുഭാഗത്തുളള കുളത്തിന് തേവര്കുളമെന്ന് പറയുന്നു. അതിന്റെ പാര്ശ്വത്തിലായി ഒരു ഗുഹയുണ്ട്. ഈ ഗുഹ , തേവര് കുളത്തെ കീച്ചേരിയിലെ പാലോട്ടുകാവുമായി ബന്ധിപ്പിക്കു ന്നു.(ഗുഹാമാര്ഗ്ഗം). പാലോട്ടുകാവിലിരുന്ന് ധ്യാനിച്ചിരുന്ന മഹായോഗി ഗുഹാമാര്ഗ്ഗം വന്ന് തേവര് കുളത്തില് കുളിച്ചിരുന്നു എന്ന് ഐതിഹ്യം. പ്രധാനശിലാലിംഗത്തിന് 80 സെ മീ ഉയരമുണ്ട്. മററ് 3 ശിലാലിംഗങ്ങള്ക്കും 60 സെ മീ ഉയരം. തെക്കുപടിഞ്ഞാറെ വിഗ്രഹം മാത്രമാണ് ഇരിക്കുന്ന വിഗ്രഹമെന്നത് മൂഷകവംശകാവ്യവും സെന്സസ്സും പറയുന്നത് ശരിയാവാനിടയുണ്ടെന്ന് തോന്നിക്കുന്നു. അതിനും 60 സെ മീ ഉയരം തന്നെ. ഇപ്പോളത്തെ തന്ത്രി വന്നേരി കാട്ടുമാടം ഇല്ലമാണ്.

   ശ്രീകോവിലിന്റെ ഉയരം 66 അടി. ഇതില് 5 ½ അടി താഴികക്കുടമാണ്. ഒരു പ്രത്യേകത നന്ദി പ്രതിഷ്ഠ ഇല്ലെന്നതാണ്. തറയുടെ ഉയരം,ശിവലിംഗത്തിന്റെ വ്യാസം,ഉയരം,പീഠമാനം ഇവ ക്ക് അനുപാതമാണ് ശ്രീകോവിലിന്റെ വലിപ്പം. പ്രധാനശിവക്ഷേത്രത്തിന് മുമ്പിലെ വലിയ ബലിക്കല്ല് ,രാജരാജേശ്വര ക്ഷേത്ര ത്തിലെ ബലിക്കല്ലിന്റെ പ്രതിരൂപമാണ്.രണ്ടും ശതസോമപ്രതിഷ്ഠയാണെന്ന ഐതിഹ്യത്തെ ഇത് ശരി വെക്കുന്നു..ബലിക്കല്ലില് ഒരു ലിഖിതമുണ്ട് .നാല് സ്ലാബുകളിലായിട്ടാണ് ലിഖിതം..മേലേ ഒററ വരി ശ്രീം ഹ്രീം വടുകണ്ടനാഗപ്പള്ളി ഓം





| | | |
|---|---|---|
| ശ്രീവലപശകപലംവ്യാഴംദലലഖരഹമ്പാ<br>ണ്ഡ്യഗരലുഡന്റുത്തലപ്പല്ലപമൂണ്തി<br>ണാദിജ്ജലൌഘലഖലഭം പമ്പാഘഡവ | ര്തന്റുംഐന്താണിപണ്ടുലേ<br>ചപ്പഠസ്ഥപ്പങ്ങി(യ)<br>യ് ന് നങ്ങ് സങ്ങ് മേവേല്പ | ഡം ഗേരള<br>പംടിതംഡപഥം<br>ഥ്ഥിത്ഥം ഡാഹ്യാ |
| ലപതഥപാകഥമ്(മ)ത<br>ളവപ്പ<br>ആണ്ഡ്യ | സ്ഥഡമ് ക്രൂരുടപ്പത<br>ഇഡപ്പഥമ്ഥഡ<br>സ്ഥഡംപൌഡ്ര്രമാംപിരം<br>ഗതടലപികര്ത്ത | ഞെലംതനംപ്പ<br>ഡ്പം (ചിത്രലിപികള്) |

ശ്രീം ഹ്രീം വട്ടുകണ്ടുനാഗപ്പള്ളി ഓം

ശ്രീവല്ലഭശകപലംവ്യാഴം  ദലലഖരഹമ്പാ എന്ന ചന്ദ്രവാക്യം .ശ്രീവല്ലഭനായ വിഷ്ണുവിന്റെ ശകം കപിലനെന്ന വ്യാഴം (രാജരാജേശ്വരന്) 3332281 . (ശ്രീവല്ലഭേശനായ കപിലവ്യാഴം എന്നും അന്വയിക്കാം) ഇത് തിരിച്ചിട്ടാല് 1822333 . 366 എന്ന പൈതാമഹസംഖ്യ കൊണ്ട് ഹരിച്ചാല് 4979 വര്ഷം 19 ദിവസം. മഹാവിഷ്ണുവിന്റെ വംശത്തിലെ രാജാക്കന്മാരാണ് മൂഷകവംശം എന്ന ചന്ദ്രവംശം.ബിസി 8883ല് മാന്ധാതാ,മുചുകുന്ദകാലം . അതിന്ന് ശേഷം 4979 വര്ഷം 19 ദിവസം കഴിഞ്ഞാണ് ശതസോമന്റെ രാജരാജേശ്വരപ്രതിഷ്ഠ. പിന്നീട് ഞെലംതനം പുഡപം എന്ന സംഖ്യ 0310131 തിരിച്ചിട്ട് 1310130 അതിനെ 366 കൊണ്ട് ഹരിച്ച് 3579 വര്ഷം 216 ദിവസം  . പിന്ഗാമിയായ ശര്മ്മദത്തന് മഹാമതികാലം .ശതസോമനും വടുകവര്മ്മനും തമ്മിലുള്ള കാലവ്യത്യാസം ഇവിടെ തന്നിരിക്കുന്നു. ഇവര് തമ്മില് 27 തലമുറ വ്യത്യാസമാണ് മൂഷകവംശകാവ്യം തന്നിരിക്കുന്നത്.

കാലരേഖ

ബിസി 10000 മാന്ധാതാ ,മുചുകുന്ദന് ,വിഷ്ണു

ബിസി  5421  (10000-3579) ശതസോമന് പെരിഞ്ചെല്ലൂര് പത്തനം

ബിസി 5021  ( 10000-4979 ) ശര്മ്മദത്തന് മഹാമതി  വലഭി വിദ്യാപീഠം (400 വര്ഷം വ്യത്യാസം)

ബിസി 3620 ( 5021- 1401 . ) 1401  എന്നത് മുമ്പുപറഞ്ഞ 2 ചന്ദ്രവാക്യങ്ങളുടെ വ്യത്യാസം ( 4979-3579) ഹരപ്പന് സൈന്ധവസംസ്കൃതികാലം (നയവര്ദ്ധനനും മിത്രസോമനും ഭരിക്കുന്ന കാലം)

ബിസി 3120 ( 500 വര്ഷം വ്യത്യാസം) അമിതക്രതു ശതക്രതു (പെരും ചോററ് ഉതയന് ചേരല് ആതന് തമിഴില്) മഹാഭാരതയുദ്ധകാലം

ബിസി 3104  ദ്വാരക മുങ്ങിയ പ്രലയം (ശ്രീകൃഷ്ണസ്വര്ഗ്ഗാരോഹണം) .7 തലമുറ കഴിഞ്ഞ് വടുകവര്മ്മന് കാലം. 7 തലമുറക്ക് 250-300 വര്ഷം അതായത് ബിസി 2754- 2804 വരെയുള്ളകാലത്താണ് വടുകേശ്വരകാലം . രണ്ടു ചന്ദ്രവാക്യങ്ങളില് തന്നിരിക്കുന്നത് അതിന്ന് മുമ്പുള്ള ശതസോമ, ശര്മ്മദത്തന്മാരുടെ കാലമാണ്. ശതസോമന് പ്രതിഷ്ഠിച്ചു, ശര്മ്മദത്തന് വിദ്യാപീഠമായി ഉയര്ത്തി ബലിക്കല്ല് സ്ഥാപിച്ചിരിക്കണം. അദ്ദേഹം വേറെ പ്രതിഷ്ഠ ചെയ്തില്ല. ശതസോമനില് നിന്ന് 2617- 2667 വര്ഷം മാറി ജനിച്ച മനുപുത്രന് വടുകവര്മ്മനാണ് അതുചെയ്തത്. വടുകവര്മ്മനും രാജരാജേശ്വരബിരുദം ഉണ്ട്. വടുക വര്മ്മ പുത്രന് അഹീരണന് അതേ ക്ഷേത്രസമുച്ചയത്തില് പ്രതിഷ്ഠ നടത്തി.അതിന് അഹിരൊളി എന്നുപേര്. അഹിരൊളി കാലക്രമത്തില് അരോളിയായി. ഇപ്പോള് വടേശ്വരം അരോളി എന്ന് ക്ഷേത്രനാമം .

| കാലരേഖ | മൂഷകരാജാവ് , ചന്ദ്രവംശം |
|---|---|
| ബിസി 10000 | വിഷ്ണു,മാന്ധാതാ,മുചുകുന്ദന് |
| ബിസി 6000 | പരശുരാമന്,ശ്രീരാമന്,രാമഘടമൂഷകന് |
| ബിസി 5421 | ശതസോമന് ശതക്രതു (രാജരാജേശ്വരം ക്ഷേത്രം) |
| ബിസി 5021 | ശര്മ്മദത്തന് മഹാമതി വളഭി വിദ്യാപീഠം |
| ബിസി 3620 | ഹരപ്പന്,സൈന്ധവസംസ്കൃതി,മിത്രസോമന്,നയവര്ദ്ധനന് |
| ബിസി 3120 | ,അമിതക്രതു ശതക്രതു(പെരുംചോററ് ഉതയന് ചേരല് ആതന്) മഹാഭാരതയുദ്ധം |

| | |
|---|---|
| ബിസി 3104 | ദ്വാരകമുങ്ങിയ പ്രലയം,ശ്രീകൃഷ്ണസ്വര്ഗ്ഗാരോഹണം |
| ബിസി 2754-2804 | മനുപുത്രന് വട്ടകവര്മ്മന് (വടേശ്വരം) |
| ബിസി 2804- 2854 | അഹീരണഭരന് (അരോളി ) |

വട്ടകണ്ടനെന്ന നാമം ശ്രദ്ധേയം . കണ്ടന്,കന്തനെന്നത് തലപ്പള്ളിക്കാരുടെ നാമമാണെന്നും അത് ഒരു ബിരുദനാമമാണെന്നും നാം കണ്ടുകഴിഞ്ഞു. ഹിരണ്യഗര്ഭം കഴിഞ്ഞ് സര് വം ത്യജിച്ച് വട്ടചര്യ സ്വീകരിക്ക മ്പോളാണ് ഒരു ചക്രവര്ത്തി ഈശ്വരദാസനും,വട്ടവും കോവിലധികാരിയുമാകുന്നത്. ക്ഷത്രിയന് ബ്രാഹ്മണ നാവുന്നത്. ബ്രഹ്മക്ഷത്രകുലമായ ചന്ദ്രവംശത്തിന് ഇത് പതിവാണ്. വട്ടകണ്ടനാഗപ്പള്ളി എന്നത് ഇതിനെ സൂചിപ്പിക്കുന്നു. ലിഖിതം എഴുതിച്ചത് വട്ടകവര്മ്മന്റെ പുത്രനായ അഹീരണന്റെയോ, പൌത്രനായ മഹീര ണന്റെയോ കാലത്താവണം. വളരെ പഴയ ചിത്രലിപികളും കലര്ന്നിരിക്കുന്നുണ്ട്. നാഗചിഹ്നം,മൃ തലയുടെ ചിഹ്നം ,ഇടവം രാശിയിലെ വേട്ടേക്കരചിഹ്നം,സോമബിന്ദു മുതലായ ചിത്രലിപികളുണ്ട്. ഹമ്പാ എന്ന പദം ശ്രദ്ധേയം .പമ്പാ എന്നതിന് കര്ണ്ണാടകത്തില് ഹമ്പാ എന്നാണ് ഉച്ചാരണം. ദല,ഖര, പമ്പാര് തനും ഐന്താണിപണ്ടലേഡം ഗേരള എന്നതില് (തല, ഖരന്, പമ്പാനദി, പമ്പാശരീരത്തിലെ 5 തിണകളുടെ പന്തളേടം ഗേ(കേരളം) രളമെന്ന പദം ഇവ കാണുന്നു. അതിനാല് പൌത്രനും യുവരാജാവും ശാസിതാവു മായ മഹീരണകാലത്താവാനും സാദ്ധ്യത ഏറെയാണ്.

പാണ്ട്യഗരല്ലഡ (പാണ്ഡ്യകേരളന്റെ) തൃത്തലപ്പല്ലപ(തൃത്താല, പല്ലവവംശം) മൂണ്തിച ( 3 ദിശ) യിലെ പണ്യ ങ്ങളും,പാണ്ടികശാലകളും ,പണ്ഡിതപഥങ്ങളും ഐന്തിണകളും ജലസമ്പത്തും അവിടത്തെ പമ്പാഘടത്തില് ,വൈണാസംഗമത്തില് വേല്പ്പഥ്ഥിഥ്ഥഡാഖ്യമായ സ്ഥലത്തെ മഹാസംഗമവും ഇവിടെ പറഞ്ഞിരിക്കുന്നത് അത്ഭുതകരമാണ്. ഈ സംഭവം വളാഞ്ചേരിയിലെ പൂക്കാട്ടിയൂരിലും പറഞ്ഞിട്ടുണ്ട് . പാണ്ഡ്യ,പൌണ്ഡ്രക, പന്തള, കേരളനാമങ്ങള് ,ഹമ്പി എന്ന നാമം ഇവ ശ്രദ്ധിക്കണം .3 ദിശയിലെ പട്ടം വാങ്ങിയ പണ്ഡിതരുടെ പഥമെന്നതും ശ്രദ്ധേയം. അശ്വതി പട്ടത്താനം നടന്നിരുന്ന സ്ഥലമാകയാല് പ്രത്യേകിച്ചും.

.http://www.scribd.com/doc/98177688/Pookkaattiyur-Inscriptions

2. തൃച്ചംബരം 1 കിമീ തളിപ്പറമ്പനിന്ന് തെക്കുകിഴക്കായി സ്ഥിതി ചെയ്യുന്ന വളരെ പുരാതനമായ മഹാ ക്ഷേത്രമാണ്. കണ്ണൂര് 20 കി മീ തെക്കുകിടക്കുന്നു.മുമ്പ് രക്തചന്ദനവൃക്ഷങ്ങള് ഇടതിങ്ങിവളര്ന്ന കൊടു ങ്കാടായിരുന്നു. ശംബര മഹര്ഷി ഇവിടെയിരുന്ന് വിഷ്ണുവിനെ ധ്യാനിച്ച് മോക്ഷം നേടിയതിനാല് ശംബ്ര വനം(ചമ്പ്രവനം) എന്നു പേര്. പരശുരാമന് ഇവിടെ വെച്ച് ശംബരനെ കണ്ടതായി ഐതിഹ്യം. എന്തുകൊ ണ്ട് ഇവിടെ ധ്യാനത്തിന് തെരഞ്ഞെ ടുത്തു എന്ന ചോദ്യത്തിന്  വസുദേവരുടെയും ദേവകി യുടെയും മുമ്പില് രാമനും കൃഷ്ണനും ബാലലീലയാടി കാണിച്ചുകൊടു ത്തത് ഇവിടെയാണെന്ന് ശംബരന് മറുപടി പറഞ്ഞു. അഭിനയം കാണാന് രോഹിണി,യശോദ,നന്ദഗോപര്, ദേവ ഗന്ധര് വമുനിഗണങ്ങളെന്നിവരും എത്തിയിരുന്നു.ശംബരനും പരശുരാമനും എത്തിയിരുന്നു.മററ് എല്ലാവരും പോയിട്ടും എല്ലാ വര്ഷവും നടത്തുന്ന ബാലലീല കാണാന് പരശുരാമനും ശംബരനും അവിടെത്തന്നെ വസിച്ചു. നാരദന് വന്ന് 2 വിഗ്രഹങ്ങള് ശംബരന് നല്കി. പരശുരാമര് കൃഷ്ണവിഗ്രഹത്തെ കുവലയാപീഠത്തെ കൊല്ലുന്ന സങ്കല്പ്പ ത്തോടും ദേവകീവസുദേവന്മാര്ക്ക് ബാലലീല കാണിച്ചുകൊടുക്കുന്ന സങ്കല്പമായും പ്രതിഷ്ഠിച്ചു. ശംബരനാണ് മഴൂരിലെ ബലരാമനെ പ്രതിഷ്ഠിച്ചത്. വിഗ്രഹങ്ങള് രണ്ടും ദ്വാരകയില് പ്രതിഷ്ഠിച്ചിരുന്നവയാണെന്നു പറയ പ്പെടുന്നു.

രാജരാജേശ്വരക്ഷേത്രപ്രതിഷ്ഠക്ക് സഹസ്രാബ്ദങ്ങള്ക്ക ശേഷമാണ് ഇവിടത്തെ പ്രതിഷ്ഠ. അപ്പോളെങ്ങനെ ശംബരന്റെ കൂടെ പരശുരാമനുണ്ടാവും ഭക്തന്മാര് പരശുരാമന് ചിരഞ്ജീവിയാണെന്നു കരുതുന്നു. ഹിരണ്യഗര്ഭം കഴിഞ്ഞ് കോവിലധികാരികളായ ബ്രഹ്മക്ഷത്രര്ക്ക് പരശുടയാരെന്നാണ് സ്ഥാനിനാമം. ഇതനുസരിച്ച് അന്നത്തെ പരുടയാരായ അമിതക്രതുവാണ് ഇവിടെ പരശുരാമന്. 10, 11, 14, 15, 18, 19 നൂററാണ്ടുകളില് പലവട്ടം പുനരുദ്ധാരണം ചെയ്തിട്ടുണ്ട്. ടിപ്പു ആക്രമിച്ച് നശിപ്പിച്ച വിളക്കുമാടം പുനരുദ്ധരിച്ചുവെങ്കിലും അപൂര്ണ്ണമാണ്.

പെരിഞ്ചെല്ലൂര് ഗ്രാമകുടുംബക്കാരാണ് ഊരാളന്മാര്. ഭൂനിയമശേഷം ഭരണം തകര്ന്നു. 1970ല് ഡിപ്പാര്ട്ടുമെന്റ് ഏററെടുത്തു. ചതുരദ്വിതലസാന്ധാരശ്രീകോവിലാണ്. കിഴക്ക് അഭിമുഖം. 4 തൂണില് നില്ക്കുന്ന മുഖമണ്ഡപത്തില് ചുമരില് അലങ്കാരപ്പണിയില്ല. ഹാരത്തിന് മുകളില് ശുകനാസയുണ്ട്. സോപാനത്തില് വ്യാളി.ശ്രീകോവിലിന് മുകളില് സ്വര്ണ്ണസ്തൂപിക. 12.4 മീ സമചതുരമായ ലമസ്കാരമണ്ഡപത്തില് പിരമിഡ്സ് പോലുള്ള ചെമ്പുത്തരവും ചെമ്പുസ്തൂപികയും. 16 തൂണ്. അകത്ത് 4,ഉരുണ്ടത്. പുറത്ത് 12. അകത്തെ ബലിവട്ടത്തിന്റെ വടക്കുകിഴക്ക് കിണറ്. നിര്മ്മാല്യധാരി വിഷ്വക്സേനന്റെ ഉപദേവക്ഷേത്രം തെക്കഭിമുഖമായി ശ്രീകോവിലിന്റെ വടക്കുകിഴക്ക്. അകത്തെ ബലിവട്ടത്തില് ഭഗവതിക്കും ഉപദേവക്ഷേത്രമുണ്ട്. കിഴക്കും വടക്കും ചുററമ്പലത്തിന് വാതില്. തിടപ്പള്ളി തെക്കുകി ഴക്ക്.പടിഞ്ഞാറെ നാലമ്പലത്തിലെ അനന്തശയനവിഷ്ണുവിന്റെ ചിത്രത്തേയും ഭക്തര് ആരാധിക്കുന്നു. വടക്കെ നാലമ്പലത്തില് 3 മുറിയുണ്ട്. വിളക്കുമാടത്തിന്റെ തെക്കുകാണുന്ന കിണറിന് ഒരൈതിഹ്യമുണ്ട്. കൃഷ്ണന് പാലു കൊടുത്തശേഷം ദേവകി മുല കഴുകിയതിവിടെയാണ്. ഈ കിണററിലെ ജലം കൊണ്ട് മുല കഴുകിയാല് പ്രസ വിച്ച സ്ത്രീകള്ക്ക് പാല് ധാരാളം ഉണ്ടാവുമത്രെ. വിളക്കുമാടത്തോട് ചേര്ന്ന അഗ്രമണ്ഡപത്തില് വലിയ ബലിക്ക ല്ലുണ്ട്.അതിന്റെ വടക്കുകിഴക്ക് മഹാമായയുടെ പ്രസിദ്ധമായ ജലക്ഷേത്രം. ക്ഷേത്രവിസ്തീര്ണ്ണം 2.484 സ്ക്വയര് അടി. (54 നെ 46 കൊണ്ടു ഗുണിച്ചത്).പടിഞ്ഞാറുനിന്നൊരു വഴിയുണ്ട്. ദേവീക്ഷേത്രം ദ്വിതലം.മുഖമണ്ഡപം, നമസ്കാ രമണ്ഡപം ഇവയോടുകൂടിയത്. കുളത്തിലേക്ക് തെക്കുനിന്ന് പടി. കുളത്തില് ആരും കാലുകൊണ്ട് തൊടരുത്. ഈ ക്ഷേത്രത്തിന്റെ തെക്ക് കായ്ക്കാത്ത ഇലഞ്ഞി.ഒരിക്കല് മേലാകെ വ്രണമുള്ള ഒരു ഭക്തന് ഇതിന്റെ ചുവട്ടിലിരുന്ന് ഭജിക്കുമ്പോള് കായ വീണ് വേദനിച്ചു. ഭക്തവത്സലനായ കൃഷ്ണന് അതുകൂടാതെ തടുത്തതാണത്രെ ഈ പ്രതിഭാസത്തിന് കാരണം.

തെക്കുകിഴക്ക് ഓഫീസും വഴിപാട് കൌണ്ടറും. തെക്ക് കലവറ. വടക്ക് ഊട്ടുപുര.വടക്കുകിഴക്ക് അമ്പല ക്കുളം (താമരക്കുളം) .തെക്കുകിഴക്ക് വനദുര്ഗ്ഗക്കാവ്. അതിലൊരു സ്വയംഭൂലിംഗം.ക്ഷേത്രത്തിന്റെ തെക്കുകിഴക്കെ ചമ്പകവും തറയും (പൊന്നിന് ചമ്പകത്തറ) പാവനമാണ്.അവിടെയിരുന്നാണ് വസുദേവനും ദേവകിയും ആ ദ്യമായി കൃഷ്ണബലരാമന്മാരുടെ ബാലലീലാഭിനയം കണ്ടു രസിച്ചത്. വടക്കുകിഴക്ക് മുളങ്കേശ്വരം ശിവക്ഷേത്രം ഉണ്ട്. (അഗ്നിഹോത്രം ദേവസ്വം).ഇപ്പോള് ചിറക്കല് ദേവസ്വം. മനോഹരമായ ശില്പ്ങ്ങളും മങ്ങിത്തുടങ്ങിയ ചുമര്ചി ത്രങ്ങളും കൊണ്ട് ആകര്ഷകമാണ് ശ്രീകോവി ല്. ദാരുശില്പങ്ങളില് ഗോവര്ദ്ധനോദ്ധാരണം, കാളി യമര്ദ്ദനം , ബകാസുരവധം, പൂതനാമോക്ഷം, വസുദേവര് കൃഷ്ണനെ കാളിന്ദി കടത്തുന്നത്,ആദിശേഷന്റെ കുട,ന ന്ദഗോപനും യശോദയും ,കംസനും ദേവകിയും ,സുഭദ്രാധനഞ്ജയന്മാര് ഇവ പ്രത്യേകം പറയേണ്ടതുണ്ട്. മുഖമ ണ്ഡപത്തില് കൃഷ്ണ ന്,രു ഗ്മണി,ബലരാമന്,ബ്രഹ്മാവ്,ഇന്ദ്രന്,കൃഷ്ണനും രുഗ്മണിസത്യഭാമമാരും, ഗോപി കാവ സ്ത്രാപഹരണം. ദ്വിതലത്തിന്റെ മുകളിലെ ഹാരത്തില് കിഴക്ക് ബ്രഹ്മാവ്,തെക്ക് ദക്ഷിണാമൂര്ത്തി,പടിഞ്ഞാറ് നൃസിം ഹം,വടക്ക് വൈകുണ്ഠനാഥവിഷ്ണു. തലഹാരത്തില് കുട,ശാല,നാസിക.ചെറിയ ഗ്രീവമാണ്. ശിഖരവും

മഹാനാസികയും വളരെ ഗംഭീരമാണ്. അവ ഗ്രീവത്തെക്കാളും ശ്രദ്ധയാകര്ഷിക്കുംവിധം ഉയര്ന്നുനി ല്ക്കുന്നു. അവയെ താങ്ങി ചിത്രവേലകളും ദാരുനിര്മ്മിതമായ തൂണുകളും. നമസ്കാരമണ്ഡപത്തില് ഭാഗ വതപുരാണം കൊത്തിയിട്ടുണ്ട്. നടുവിലെ തൂണില് സങ്കര്ഷണമൂര്ത്തി, കിഴക്കെ തൂണില് ഹയഗ്രീവ ന്,തെക്കെ തൂണില് നൃസിംഹം,വടക്ക് കൃഷ്ണനും മത്സ്യാവതാരവും .

വിഗ്രഹം 90 സെ മീ കൃഷ്ണശിലയാണ്. വലത്തുകയ്യില് ലഗുഡം(വടി)ധരിച്ച് ,ഇടത്തുകൈ കടിബന്ധമായി അതില് ശംഖു ധരിച്ച വിധമാണ്.എന്നാല് ശ്രീമുഖത്തെ ചിത്രം ഇരുവശവും കൃഷ്ണനും ബലരാമനും കുവല യാപീഠത്തിന്റെ കൊമ്പു ധരിച്ച് നില്ക്കുന്ന സങ്കല്പമാണ് ഉള്ളിലെന്നു വിളിച്ചോതുന്നു.മഹാമായക്ക് 60 സെ മീ പഞ്ചലോഹവിഗ്രഹം. അയ്യപ്പന് സ്വയംഭൂ 10 സെ മീ.വിഷ്വക്സേനന് നിര്മ്മാല്യധാരി ഇരിക്കുന്ന വിഗ്രഹം 70 സെ മീ അഭയവരദ മുദ്രയോടെ.

ഭാഗവതപുരാണത്തില് ബ്രാഹ്മണസ്ത്രീകളുടെ ചതുര്വിധവിഭവങ്ങളോടെയുള്ള നിവേദ്യം (കൃഷ്ണന്) പറയു ന്നുണ്ട്. ഇവിടെ ബ്രാഹമണസ്ത്രീകള് വ്രതമനുഷ്ഠിച്ച് തിടപ്പള്ളിഇക്കുപുറത്തായി 1000 അപ്പം ഉണ്ടാക്കി ജാഥ യായി സോപാനത്തിലെത്തിക്കുന്ന ചടങ്ങ് ഇതിന്റെ പുനരാവര്ത്തനമാണ്. വാരിയര്സ്ത്രീ മുന്നില് വിള ക്കു പിടിക്കും. സോപാനപ്പടിയില് നിന്ന് മേല്ശാന്തി എടുത്ത് തീര്ത്ഥം തളിച്ച് നിവേദിക്കും (ഏകാദശിയും ചൊവ്വാഴ്ച്ചയും ഒഴികെ).കുംഭം 22 ന് കൊടിയേററം. എന്നുരാത്രി ബലഭദ്രന്റെ ഉത്സവവിഗ്രഹം എഴുന്ന ള്ളിക്കും. കുവലയാപീഠത്തെ കൊന്ന സങ്കല്പ്പമാകയാല് ആന എഴുന്നള്ളിപ്പില്ല. മീനം 2 വരെ വിഗ്രഹം തലയിലെടുത്ത്  ചെമ്പകത്തറക്കുമുന്നില് നൃത്തം വെക്കും. പിന്നീട് 1യ2 കി മീ അപ്പുറമുള്ള പൂക്കോത്തുതറ യിലും നൃത്തം വെക്കും. (നിത്യം കണ്ണന് വെണ്ണ നേദിക്കയും നൃത്തം കാണുകയും ചെയ്തിരുന്ന വൃദ്ധയായ ഒരു ഭക്തക്കായി തുടങ്ങിയതാണിത്) പുലര്ച്ച വരെ നൃത്തം നീളും . കുംഭം 27,28,മീനം 2, 6, ഇവ ഏററവും വിശേഷം. മീനം നാലിന് പള്ളിവേട്ട. അഞ്ചിന് ആറാട്ട്. ആറാം തിയ്യതിയിലെ കൂടിപ്പിരിയല് വികാരഭ രിതമാണ്. പുഷ്പാലങ്കാരവും ദീപാലങ്കാരവും ഉണ്ടാവും. ബലഭദ്രസ്വാമിയുടെ തിടമ്പെഴുന്നള്ളിച്ച നൃത്തക്കാ രന് പോകാനൊരുങ്ങുമ്പോഴൊക്കെ കൃഷ്ണന്റെ തിടമ്പുനൃത്തക്കാരന് തടഞ്ഞുനിര്ത്തും. രണ്ടാള്ക്കും പിരി യാന് മനസ്സുവരാതെ നൃത്തം തുടരും. ഒടുവില് പാലമൃതക്കാരന് (മുരുടയില് പാലെടുത്ത് നടക്കുന്ന കഴ കക്കാരന് ) ഗോവിന്ദാ,ഗോവിന്ദാ എന്ന് കൃഷ്ണന്റെ ശ്രദ്ധ തിരിക്കും. കൃഷ്ണന് പാല്കുടിക്കാന് അയാളുടെ പിന്നാലെ ഓടുമ്പോള് , തനിച്ചായിപ്പോയ ബലരാമന് ദുഖത്തോടെ മഴൂര്ക്ക് മടങ്ങുന്നു.അപ്പോള് കൂടെ ആഘോഷക്കാരാരുമില്ല.

3 ദിനം ആറാട്ട്. തുലാം അമാവാസി ,തൈപ്പൂയം,മീനം 5.  വിഷുവിനും ശിവരാത്രിക്കും ബിംബം രാജരാജ ക്ഷേത്രത്തിലേക്ക് കൊണ്ടുപോകും. തന്ത്രി കാമ്പ്രത്ത് ഇല്ലം.മേല്ശാന്തി പാക്കത്ത് ഇല്ലം.(രണ്ടുപേരും പാരമ്പര്യം)

തൃച്ചംബരത്ത് അനേകം പഴയ ലിഖിതങ്ങള് കാണുന്നുണ്ട്. അധിഷ്ഠാനത്തില് നിരവധി അപൂര്ണ്ണമായ ലിപികളുണ്ട്. നടവഴിയിലെ ശിലകളിലും സൈന്ധവലിപിസാദൃശ്യമുള്ള ലിപികളും ചിത്രലിപികളും കാണാം.

1 ശ്രീ പിപ്പല ഉഫലയപഴവഡബീഡഹലമ്മഗജ്ജപതഢദ്ധീരുലഡൌ
ഖേരയപവലപമ്പാഢപ്പഗപംഘാലഔ...........രപ്പലപൂപ......നനശപമഢ (അപൂര്ണ്ണം )

( ശ്രീ പിപ്പല ഉപാലയത്തിലെ പഴയ വടക്കെ വീട് –പഴ വഡബീഡ്. ഹാലബീഡ്. അല്ലെങ്കില് വടക്കെ വൃദ്ധന്റെ ആലയത്തിലെ ഹലം (കലപ്പ) പിടിച്ച ധീരരുടെ പഴയ വീട്. മദഗജപതിതടത്തിലെ ധീരരുടെ ഊരില് ഖേരയപ്പ (കാരളപ്പ) വല്ലഭപമ്പാട്ട് അപ്പനെ ജപിക്കുന്നു. കേരളവല്ലഭപ്പമ്പാട്ടപ്പന് എന്ന നാമം ശ്രദ്ധേയം. വലിയ അഘങ്ങളെല്ലാം ഒഴിഞ്ഞുപോകാറായി .

2. ഫമ്പാ ഔം ഢപലീവാപതതി ഹര്ത്തൂഹ (പമ്പാ ഔഡ്രപ്പള്ളിയുടെ അപ്പന് പാപതതി നശിപ്പിക്കുന്നു . )

3 ഹമ്പാഘടം വഴല ഋഷി ബക ഉക്ഥം തഥാ ഖേരളഋളഭം

ഹംപി (പമ്പാതടത്തിലെ ) ഘടത്തിലെ (കുടം) വഴല(വഴുമി) അഥവാ വല്ലഭ)ഋഷി ബകന് ഉക്ഥം (പറഞ്ഞു എന്നും വൈദികമായ ഉക്ഥം എന്നും) തഥാ (അപ്രകാരം )കേരള ഋഷഭം .

4 ശിംശുമാരചിത്രത്തില് ലിപികള്.





നാരദന് ശംബരന് കൊടുത്ത സ്ഥാനം പടികളില് 2 എണ്ണത്തില് പൂജിച്ച് രേഖപ്പെടുത്തിയിരിക്കുന്നു.

മഹാഭാരതത്തില് കനഖലയിലെ തീര്ത്ഥാടനം മററ് എല്ലാ പുണ്യസ്ഥാനങ്ങളെക്കാളും മഹത്താമെന്ന് പറ യുന്നു. ഇത് ദക്ഷയാഗവുമായി ബന്ധപ്പെട്ടതും, കപിലനെന്ന ആദിസാംഖ്യഋഷിയോടു ബന്ധമുള്ളതുമായ ,ദ ക്ഷയാഗ ഭൂമിയായ , ആദിവാസിമുത്തപ്പന് കൊട്ടിയൂരപ്പന്റെ അടുത്തുള്ള ആലപ്പടമ്പു കാങ്കോല് ശിവക്ഷേത്ര മാണ്. കപിലമുനി സാരസ്വതതീര്ത്ഥത്തില് തപസ്സു ചെയ്യുന്ന കാലത്ത് , ഇപ്പോളത്തെ ഗംഗാനദി ഉത്ഭവി ച്ചിട്ടില്ല. അന്ന് ഗംഗ എന്നു വിളിക്കുന്നത് ദക്ഷിണഗംഗയെയാണ്.ബദരികാശ്രമമെന്ന് (ഇലഞ്ഞി) ഇലവഞ്ചി യേയും, ഗംഗ ഉത്ഭവിക്കുന്ന വിദാരഭൂമിയെന്ന് പാലക്കാട് ചുരത്തെയുമാണ് വടക്കെ ഇന്ത്യയിലെ ഗംഗോത്ഭ വത്തിന് മുമ്പ് പറഞ്ഞിരുന്നത്. ഗംഗ ഉണ്ടായതോടെ, ഈ സ്ഥലനാമങ്ങളെല്ലാം വടക്കെ ഇന്ത്യയിലും ആവ ര്ത്തിക്ക പ്പെട്ടു. വ്യാസന്റെ മഹാഭാരതം ഗണപതിയെ കുഴക്കുവാനായി തീര്ത്ഥാടനവര്ണ്ണനകളില് ഇത്തരം നാമങ്ങള് പ്രയോഗിക്കുന്നു. ജംബു എന്ന ഞാവലം(നാവലം) ദ്വീപത്തിന്റെ ജ്ഞാനസമ്പത്തി , കേരളപ്രശസ്തി എന്നിവ മഹാഭാരതം ഒളിഞ്ഞും തെളിഞ്ഞും പലകുറി പറയുന്നുണ്ട്.

പാലക്കാട് ജില്ല

Ottappalam taluk

| Before Parasurama period | Parasurama /Sreerama Rmayanam period/Threthayuga | Krishna /Pandava times | Others |
|---|---|---|---|
| 1 Kothalil Vamanan by Kothamaharshi<br>2 Panniyur varahamurthi<br>3.malamakkav sastha<br>4.Kalladathoor sivan kappoor Kharan with left hand (with right shoulder thozhurmangalam and mouth koukkotta<br>5.Thiruvegapra by Garuda during Palazhimathana time Ongalloor Thali (bhoothagana)<br>6 Thrikkateeri moonnumurthi (Anasuya/Athri) Paruthippara<br>7. Mahadevamangalam siva by Rishis on Neelaanadi banks (Shoranur)<br>8.Panamanna sankaranarayanan (Narada)<br>9.PanthalMahadevan Cherukod Vallappuzha gramam (Bhoothagana/sanyasi)<br>10 Kaithali Nethrimangalam<br>11 Thali Mahadevan | 1. Koodalloor Kurinjikkav<br>2. Njangattiri Durga<br>3. Edappatta vanadurga (Paruthoor)<br>4. Rayiranalloor Durga .Naduvattam Thiruvegappura<br>5. Ehapureswari<br>6. Kalthali Nethrimangalam was before Parasurama, but associated with him, since he used to meditate here.<br>7. Palappuram chinakkathur Thazhekkav amma , and Kundil Ayyappan ( related to Rama and Lakshmana) | Thirumittakkod Anchumurthi by 5 Pandavas<br>2.Pallippuram Krishnan (Rishi)<br>3 .KillikkurissimangalamMahadevan (Sukamaharshi)<br>4.Sukapuram Sabhamadam | 1Vayilakunnu Bhadarakali 6th century Guptha merchants of Cholas<br>2.Ardhanareeswaran kadampazhipuram Vayilamkunnu(Vararuchi)<br>3.Aaloor poovilasseri Garudaruda Vishnu pattithara Vararuchi/Agnihothri<br>4.KomangalamVavannur siva Nagalasseri.(Agnihothri)<br>5 Thrithala Sivan(agnihothri)<br>6.Yajneswaram(agnihothri)<br>7.Kodikkunnu bhagavathi Pallippuram(agnihothri)<br>8.Malayil Vanadurga (Branthanpara) Naranath Bhranthan<br>9.Thali Mahasivan Ongallur (Ganapathi idol is consecrated by NARANATH Bhranthan) |

| | | | |
|---|---|---|---|
| (Ongallur) | | | |

In Mannarghat Taluk , no Parasurama Prathishta exists.

Mannarghat Taluk

| Pandava times | SriRama /Parasurama | Others | |
|---|---|---|---|
| 1.Bheemanaatt Vishnu (Bheema)<br>2.Enanimangalam Sivan Payyanedaam (near pathrakkadav of Kunthippuzha) Vanavasa of Pandava with Kunthi<br>3.Peranjaat Ardhanareeswaran .Perimpaattarri .Pandavas lived during Vanavasa | Karakkurissi Pallikkurup Vishnu (Sri Rama slept one night here during vanavasa)<br><br>No Parasurama prathishtas | 1 Irattakkulam sivan Pottasseri Kanjirappuzha (Rishi)<br>2 Malleeswaran Kallamala Gramam Agali | |

Palakkad Taluk

| Parasurama /Rama times | Pandava/Krishna times | Before Parasurama | After Dwaparayuga |
|---|---|---|---|
| 1 Kallekkulangara Hemambika at Kaaleemala<br>2.Chemmathiya (Kodumb) Kav Bhagavathi where Parasurama saw Vanadurga<br>3.Thiruvalathur Mahishasuramardhini Durga<br>4 Varanapuri Sivan Elappulli .Rama did a Yajna here , in the | Nil. | 1..Keralasseri Siva/Vishnu Kallappaadi (Kallarpathi)<br>2.Thiruvanchi Sivan Thenur,Parali ( Athri meditated at sangama of kalpathi/kannadi rivers –Thriveniyur/Thenur )<br>3.Palakkeezh Durga (Rishi) Muntoor<br>4.Agasthyanalloor (Attalloor) Pirayiri sivan where Agastya did penance. Before him | 1 Vadavarkoottu kurichi (Vararuchi)<br>2.Thirupurakkal Kachamkulam Bhagavathi (Kannaki sat here first while she travelled with her husband and a Moothath )<br>3.Chandranathan 3rd century BC |

| | | | |
|---|---|---|---|
| nearby Thenari . | | Rishis meditated here. On east and west are Smasaana and south flow Sokanasini Kannadippuzha<br>5. Peruvamba Oottukulangara Bhagavathi (Paana /Bard saw Devi swinging and singing on a Asoka tree .Sankalpa of Vanadurga /later Sita | |

Chittoor Taluk

| Rama/Parasurama times | Krishna/Pandav | | Others |
|---|---|---|---|
| 1. Lankeswaram Sivan (Vibheeshana)<br>2. Thrippallavur Sivan (Khara and Bhoothagana)<br>3. Ayiloor (Akhileswaram) Khara<br>4. Palghat gap is called Vidarabhoomi , cut across by Axe of Parasurama and he gave entire Bharathabhoomi to Kasyapamuni who was staying at Kachamkurichi from time immemorial. Kasyapa consecrated the famous Mahavishnu, at Kachamkurichi | Nil | | Sringeswaram Vishnu Chathambalam Nenmara Pothundi ppuzha flows nearby.It is also called Kambar Kallupuzha (Perumal Kallar )It is said that Devas made it in one night. Devas made 3 temples in one night the other two being Siva temple Pothundi and Thalippadam Siva temple. |

| | | | |
|---|---|---|---|
| temple and idol was made by Viswakarma, the oldest Silpi. | | | |

Alathoor Taluk

| Parasurama | Before Parasurama | Pandava /period | |
|---|---|---|---|
| 1. Mathur Thathalot Siva Vantazhi .<br>2. Puthukot Durga<br>3. Thrippalur Vishnu/Nrisimha and Siva (Siva consecrated by Khara.) | 1. Thiruvara (Thiruvurava/Ganga) Mahadeva Kizhakkancheri .Brahma did penance and installed idol<br>2. Anchumurthimangalam Vadakkancheri (As per Vishnu's advise Kasyapa consecrated Nrisimha.Temple by Viswakarma. Sudarsana swayambhu. Kartyayani and Ganapathi,sastha also by Kasyapa<br>3. Nrisimha at Rishinaradamangalam (Narada) | Nil | |

Calicut District

1. Vadagara Taluk

| Parasurama | Krishna/Pandava times | Before Parasurama | Unknown |
|---|---|---|---|
| 1.Nittoor sivan<br>2 Villiappilli Lokanarkav Vishnu (Parasuraman)Ambika and Siivan by unknown sage | 1.Parayil Paradevatha Vettekkaran .Kuttipram Nadapuram .Paradevatha of Ghatothkachakshithi (Kadathanad) | 1 Iringannoor Mahasivan (Kanwamaharshi) This temple is related to Thalipparamb Rajarajeswara temple<br>2.Narikkatteri Sudarsanam ( Nadapuram) related to Ambareesha story. Rishi . | Many |

2. Quilandi Taluk

| Parasurama | Before Parasurama | Pandava times | Others |
|---|---|---|---|
| 1.Muzhakkunnu Moolasthaanam Veliyannur Kav Kavumvattam<br>2 Panthalayini Aghorasivan<br>3 Poyilkav Vanadurga Edakkulam Chengottukav<br>4.Nrisimha parthasarathi Thiruvangur Chemanchery | 1 Kothamangalam Panthalayini Vishnu (Gouthama –Gouthamangalam)<br>2 Kaanjilasseri Thoovankot Sivan Chemanchery .Kasyapan . He did consecration at 4 places at same muhurtha ( Kasi,Kancheepura,Kanjiranghat,Kanjilasseri)<br>3. kottakkovilakam Anchumurthy Muchukunnu Moodadi gramam Vazhayil .Muchukunda did penance in a cave here.<br>4. Thiruvangayur Siva (Areekkulam) There are 9 Chunas with water. 3 on North and 6 on south .One of them has shape of elephant sleeping. Once a vessel was lost in a well(chuna) and it was recovered from sea by fishermen , showing a underground passage to the sea. | 1 In Nochath gramam Kalpathur Ravattamangalam Vishnu temple, a cave is seen nearby. This is connected to the well . Pandavas escaped from Arakkillam through this cave .<br>Old name of Meppayur is Bakapparamb where Baka was cremated near an old Bhadrakali temple, after he was killed by Bheemasena.<br>2.Malarur Srikrishna consecrated by Devarshi , in a preexisting Durga temple.<br>3.Thrikkuttisseri Avittanallur Siva (Agastya) belonging to Sukapuram Gramam | Pisharikav Siva,Bhadrakali 8$^{th}$ century Perumpadapp Kaattumadam |

3 .Calicut Taluk

| Parasurama /Rama times | Pandava/Krishna times | Later | Unknown /& Before Parasurama |
|---|---|---|---|
| 1 Vezhuppur Mahadeva Thamarasseri (Raroth Gramam)<br>2.Puthur Durga (Elathur)<br>3.Varakkal Durga<br>4 Bheedubanja Mahadeva (Vairagi mada)<br>5 Thali Saalappuram (Chalappuram)<br>6 Panniyankara Durga<br>7 Thiruvannur Kirathamurthi<br>8 Kannipparamb Ardhanareeswaran Mavur (Nearby Nrisimha with santhabhava by Naranath Branthan. On the theerthakkunnu is a place where sage Kanwa did Thapas with a perennial theertha.<br>9 Perumanna siva and Vishnu.Of these Vishnu is more ancient consecrated by Parasurama<br>10 Pariharam Subramanya Ramanaattukara<br>11 Rameswaram Sivan Ramanattukara<br>12 Mannur Siva at Kadalundi | 1 Thiruvambadi Krishnan (Around are placenames related to Krishna's childplays- Kakkunda (Butter),Mannunni (eating mud) and Kaliyampuzha (Kaliyamardana). | 1.Naranath Branthan Pantheerankav Santhanagopalamurthy<br>2 Nrisimha at Kannipparamb Mavur (Bhranthan) | 1 Nanmanda Thali (18 ½ thali)<br>2 Vallikkaattukav vanadurga (Thalikkulathur)<br>3.Ramalloor Sreeraman (Kaakkor) with dasavathara around Pulkkunnu<br>4.Kottooppaadam Kottukkulangara Ayyappan (Yogin lived in a cave nearby) Anoppara Balasubramanya and Vishnu (Kakkodi) Rishi<br>5 Edakkal Subramanya and Ganapathi ( Rishis living on Edakkal Rock)<br>6. Thrissala Baladurga<br>7.Parambil Mahavishnu (Kuruvattoor) where Rishis did Mahayajna<br>8 korayi Dhanwanthari Chelannur<br>9 Kundamangalam Chelur Subramanyan (Of Porlathiri)<br>10.Karanthur Haraharamahadeva (Kunnamangalam) Rishis<br>11 Chonamkunnu Siva (Rishi)<br>12 Cheruvannur Subramanya (Kanwan) |

Total:-

| Ramayana /Parasurama times | Pandava/Krishna times | Before Parasurama |
|---|---|---|
| 18 | 1. | Unknown |

- 2 Wynad District

- 3 Kasarkod District

1 Kasaragod Taluk

| Kanwan | Parasuraman | Kharan | Viswamithran | Others |
|---|---|---|---|---|
| 1.kanippuram Gopalakrishna ,kumbla<br>2.Ananthapuram kannaru at Kannoor gramam<br>3.Muniyur gopalakrishna Kumbataje<br>4Nekreje Gopalakrishna<br>5Mooliyar Subrahmanyan<br>6Kaaradukka mundola Vishnu<br>7 Nellitthaat Mahavishnu with cave having swayambhu ganapathi<br>8.Katumana vanadurga at kanwasramam<br>9 | 1 Mugugramam Subrahmanyan<br>2.Umbrangala mahadeva, parvathi,sastha<br>3 velaapuram kumaramangalam kumaraswami badiyadukka | 1 Mahalingeswara Kunjathur<br>2 Badaje<br>3 Mulinje<br>4.Bajakudlu Enmajake<br>5.Nettinittaka Alamkutlu<br>6Narambadi<br>7 valavatla jyotyambala Karadukka | 1panchalingeswara Kuntakuzhi Bedadukka<br>2 karicheri Kolathur Vishnu Bedadukka | 1dathathre kambar jaladurga<br>2keerteesw<br>3udyavara<br>4bangramancheswar<br>5suryeswar<br>6 uppala durga<br>7.Panchalinga Uppala kings<br>8 kidur siva<br>9 muchukunda Muchumkav Parthasarathi<br>10 madur vinayaka<br>11kutlu kavugoli<br>12 arjuna urdur<br>13 bedaduka Vishnu from Parasurama times |

| | | | | |
|---|---|---|---|---|
| Anantheswar a Near kanwatheert ha | | | | |

2.Hosdurg Taluk

| Kanwan | Parasuraman | Gouthama n | Ravanan | Mukhyapra na |
|---|---|---|---|---|
| 1 thrikkannaatt Thrayambakeswar am<br>2 karippodi kannamkulam Vishnu,sastha<br>3 panathadi kallaar gramam mahavishnu | 1pullur vishnumangalam<br>2 chandayogeswari Mannampurathka av For Kapila's yagaraksha<br>3Neeleswaram thali<br>4 chakrapani mahavishnu thrikkarippur | 1 Panayal Pallikunnu Mahalinge sa | 1Ravaneswar perumthrikko vil | 1 At devarkula Of Krishna Temple |

Parasuraman 7

Kanwan 12

Gouthamamaharshi 1

Ravanan 1

Kharan 7

Viswamithran 2

Muchukunda 1 (Muchukunda though earlier than Pandava times, was a sleeping giant and during Krishna's time he awoke and killed Kaalayavana ( from the present USSR. )and after that he consecrated this temple.Therefore , it is assigned to Krishna/Pandava times here.

Arjuna 1

Vedic Mukhyapraana 1.

Of these Kanwa and Vedic Mukhyaprana may be considered prior to Parasurama/Ramayana times.

Total:-

| Parasurama/Ramayana | Krishna /Pandava times | Before Parasurama |
|---|---|---|

| | | |
|---|---|---|
| times | | |
| 18 | 2 | 13 |

- 4. Kannoor District

  - Thalipparamba

| Parasurama | Sathasoma | Yogi/Rishi prathishta | Others |
|---|---|---|---|
| 19. Melthali<br>20. Keezhthali<br>21. Ramanthali<br>22. SankaranarayanaRamanthali<br>23. Thiruvilluvamkunnu<br>24. Payyannur (Viswakarma early)<br>25. Alakkat Sivan<br>26. Aalappatamp Vishnu<br>27. Vishnu of Pulingom sankaranarayan<br>28. Pariyaram subramanya<br>29. Second prathishta of Kanjirangat Vaidyanatha (First by Soorya)<br>30. Thrichambaram Srikrishna<br>31. Mamanikkunnu<br>32. Srikantapuram ammakkottam<br>33. Malappaattam bhagavathi<br>34. Arimbra subramanyan<br>35. Kolacheri naniyur Durga<br>36. Cheleri Subramanyan | 1 Rajarajeswara (Agastya)<br>2.Kandothidam someswari<br>3.small linga and yoni of Kanjiranghat<br>4 padappengat someswari | 1 Thuluvannur Vishnu<br>2.Kottur Vishnu<br>3.Narayanapuram Vishnu<br>4.Madathil dharmasastha<br>5.Pariyaram Subramanyan | 1 Budhan son of Soman ( Puthur Peralam Sivan)<br>2.Agastyan (Kadamberi chuzhali)<br>3.Mandhatha and Muchukunda (Rajarajeswara)<br>4.Suryan (first kanjirenghat vaidyanatha)<br>5.kapilan (kankol siva and<br>6.Karivelloor siva)<br>7.Arjunan (Eramam thrippannikkunnu and<br>8 Payyavur Siva<br>9.Kunnathoor padi ( from where siva came as Kirathamurthy)<br>10 Harichandran (Muthappan Puralimala)<br>11.Sambaran (Mazhuvam balabadra with Parasurama)<br>12.Batukavarman (Vateswaram) |

| | | | |
|---|---|---|---|
| | | | 13 Aheeranabara (Aroli vateswara)<br>14 Vararuchi (Payyannoor vararuchimangalam )<br>15 bilwamangalam (Olayampadi Meenkulam Krishnan)<br>16 a mooshaka king (thiruvattoor siva) |

- Kannoor

| Parasurama | Valabha | Others |
|---|---|---|
| 1.cheruthazham Raghavapuram Rama<br>2.Bhadarakali at Rajarajeswara temple (later reconsecrated by others at Madayi)<br>3.vatukunada siva<br>4 Cherukunnu Annapoornna<br>5 kalarivathukkal Rajarajeswari<br>6.Kunnav Durga temple Durga and Siva<br>7 Kanathoor Mahavishnu<br>8 Pallikkunnu Mookambika<br>9 Chalat Dharmasastha<br>10 Chala Bhagavathi (Both Bhadrakali and Durga)<br>11 Eranjikkal Durga<br>12 Urpazhassikkav Durga<br>13 Thrikkapaalam Sivan Kadachira<br>14 Kannapurathappan | 1 Kadalayi Krishna (During Sri Krishna's lifetime)<br>2.Cherukunnu Annapoorna temple construction<br>3.Vadukunda sivakshethram construction by Keralan (Vallabhan)<br>4 Reconsecrated Madayikkav | 1 Kanwan (Chovva Sivan)<br>2.Sreeeraman (Peralasseri Subramanyan)<br>3 Hanuman withRaman (Makreri Subramanyan) |

- Thalasseri

| Parasurama | Rishiprathishta | Others |
|---|---|---|

| | | |
|---|---|---|
| 1.Kuzhumbil Durga<br>2. chelappur Subramanyan<br>3.Keezhoor Mahadevan<br>4.Mizhavukunnu Mridamgasaileswari<br>5.Paanunda (Rishi/Parasurama)<br>6 Andaloor kaav<br>7.Thrikkai Siva<br>8.Parimadam Durga | 1 Kothalur Vishnu<br>2 kanjileri Vishnu (Agastya story)<br>3.Thiruvangad Vadakketam (Neelan)<br>4.Thiruvangad Kizhakkedam (Swethan)<br>5.Thiruvangad Raman (Swethan) Swetha and Neela are during Agastya Times) | 1.Thodeekkalam Sivan (King Harichandran)<br>2. .Mattannur Dakshinamurthy complex .Oldest idol Vishnu (Kharaprathishta )<br>3. Thricharumanna Kottiyur (Dakshayaga times)<br>4. Pinarayi Parvathi Parameswaran (Sri Raman)<br>5. . Kathirur Suryanarayanan ( Sri Raman) |

A total of 40 temples are associated with Parasurama of Threthayuga .
We can classify these into 4 definite timespans based on the available details of consecration. The swayambhu idols with no information on the first consecration are not included in this classification.

| Before Ramayana period | During Ramayana period (End of Threthayuga) | During end of Dwaparayuga (Krishna period) | After Krishna (Kaliyuga) |
|---|---|---|---|
| Mandhathav 1<br>Muchukundan 1<br>Kapilan 2<br>Budhan son of Soma,first of the Chandravansi kings 1<br>Kanwa 1<br>Dakshayaga period 1<br>King Harischandra 2<br>Surya 1<br>Total of 10 temples | Parasurama 40<br>Agasthya 6(including swetha,neela)<br>Srirama 3<br>Hanuman 1<br>Kharan 1<br>Sathasoman 4.<br><br>Total of 55 | Sambaran 1<br>Mazhuvam ( Parsudayar) 1.<br>Kadalayi (Vallabhan) 1.<br>Arjunan 2<br><br>Total of 5 | 1.Vallabhan second 3<br>2.Keralan 1<br>3.Vatukavarman 1<br>His 3 brothers one each (3)<br>Aheeranan 1<br>4.Vararuchi 1<br>5 Vilwamangalam 1<br><br>Total of 5 temples (with 5 idols consecrated in Vateswaram Aroli) |
| | | | |
| | | | |

| District | Ramayana/Parasurama | Krishna/Pandava | Before Parasurama |
|---|---|---|---|
| Calicut | 18 | 1 | - |

| | | | |
|---|---|---|---|
| Kasarkot<br>Kannur<br>Wynad | 18<br>55 | 2<br>5 | 13<br>10 |

കേരളത്തിലെ ക്ഷേത്രവാസ്തു പഴയ ദ്രാവിഡശൈലിയാണ്. പഞ്ചപ്രാകാരശൈലി എന്നാണ് പറയുക. 5 പ്രാകാരങ്ങളുള്ളത് എന്ന്ര്ത്ഥം.

1 അകത്തെ ബലിവട്ടം(ശ്രീകോവില്)

2.അന്തഹാരം(ചുററമ്പലം)

3 മദ്ധ്യഹാരം (വിളക്കുമാടം)

4 ബാഹ്യഹാരം (പുറത്തെ പ്രദക്ഷിണപഥം, ശ്രീവേലിപ്പുര)

5 മര്യാദ (പുറമതിലും ഗോപുരവും)

ആകൃതി സമചതുരം, ദീര്ഘചതുരം,വൃത്തം,ഗോളം,അഷ്ടദളം,ഗജപൃഷ്ഠം, എന്നിവയാണ് പതിവ്.വളരെ ചുരുക്കമായി എലിപ്സ് കാണാറുണ്ട്. ശ്രീകോവിലിനോട് ചേര്ന്ന് തുറസ്സായോ , അടഞ്ഞതോ ആയ മുഖമണ്ഡപം കാണാം. (തൂണുകളോടെ.) ചില ക്ഷേത്രങ്ങളില് ശ്രീകോവിലില് ഗര്ഭഗൃഹത്തിലേക്ക് ചെറിയ ഒരു വഴി കാണും. ഇത്തരം ശൈലിയെ സന്ധാരമെന്നും ഇതില്ലാത്തതിനെ നിരന്ധരമെന്നും വിളിക്കുന്നു. സന്ധാരത്തില് ഗര്ഭഗൃഹം സമചതുരമായി, പ്രത്യേകം ചുമരുകളോടെ ആയിരിക്കും. നിരന്ധരത്തില് സാങ്കല്പ്പികമായ സമചതുരം നടുവിലോ, പിന്നിലോ ( പ്രതിഷ്ഠാമൂര്ത്തിസ്വഭാവമനുസരിച്ച്) സങ്കല്പിച്ചാണ് പ്രതിഷ്ഠ. അധിഷ്ഠാനം,ഉപപീഠം എന്നിവയില് ക്രമം- ഉപപീഠത്തില് മുകളില് നിന്ന് താഴേക്ക്, പാദുകം,ജഗതി. അധിഷ്ഠാനത്തില് താഴെനിന്ന് മുകളിലേക്ക് പദ്മപാ
ദുകം,പാദുകം,ജഗതി,കുമുദം,കുമുദപ്പടി,കമ്പം,ഗളം,ഗളപ്പടി,കപോതം,വാജനം,വളരു,ഉത്തരം,പടി.വ്യാളീമുഖവും ശില്പ ങ്ങളുമുള്ള സോപാനം കാണാം.പ്രണാളം  മകരവ്യാളീമുഖവും മുത്തുച്ചരങ്ങളുമായി, ചിലപ്പോള് ഭൂതഗണങ്ങള് താങ്ങിയ വിധം കാണും. ചുമരിലെ ദ്വാരങ്ങളോടുകൂടിയ ജാലപഞ്ജരങ്ങള്, ഘനദ്വാരം,പ്രാസാദദ്വാരം എന്നിവ കാണാം. 4 വശെ വാതിലുള്ളത് സര് വ്വതോഭദ്രശ്രീകോവിലാണ്. ഏകതലം,ദ്വിതലം ത്രിതലം ആയി 3 വിധമാണ് കോവില്. ഗ്രീവങ്ങ ളിലെ ശില്പ്പങ്ങളും ചുമരിലെ ചിത്രങ്ങളും അഴക് കൂട്ടുന്നു. ശ്രീമുഖം അഥവാ ശുകനാസയില് അകത്തിരിക്കുന്ന ഭഗവ ത്സ്വരൂപം കൊത്തിയിരിക്കും. സ്തൂപിക(താഴികക്കുടം) വേണമെന്ന് നിര്ബ്ബന്ധമില്ല. ഉണ്ടെങ്കില് അതിന് 4 ഭാഗമുണ്ടാവും.

1 . മഹാപദ്മം ( 8 ദളം)

2.കുംഭം

3.നാളം (താമരനാളം)

4.കുടമാല ( താമരമൊട്ട്)

ദ്വാരപാലകര്, അഷ്ടദിക്പാലര്ക്ക് ബലിപീഠം,സപ്തമാതൃകാ (ബ്രാഹ്മി,മഹേശ്വരി,കൌമാരി, വൈഷ്ണവി,വാരാഹി, ഇന്ദ്രാണി,ചാമുണ്ഡി,) വീരഭദ്രന്മാര്ക്കും ഗണപതിക്കുമായി ഒററ ബലിപീഠം (ഇത് സൈന്ധവസംസ്കൃതികാലത്തുണ്ട്) എന്നിവ കാണും. അഷ്ടദിക്പാലര്ക്ക് ചില അമ്പലങ്ങളില് അഗ്നി,വായുകോണുകളില് മാത്രമായിരിക്കും ബലിപീഠം. എല്ലാ ബലിപീഠവുമുള്ള ക്ഷേത്രങ്ങളില് വലിയ ബലിക്കല്ല് സ്ഥാപിച്ചിരിക്കും.(അഗ്രമണ്ഡപത്തിലോ, ചുററമ്പലത്തിന് പുറത്തോ).നമസ്കാരമണ്ഡപത്തിലാണ് കലശപൂജ. ഒരുത്തരമുള്ള നമസ്കാരമണ്ഡപത്തിന് 4 , 2 ഒത്തരമുള്ളതിന് 16 എന്നാണ് തൂണിന്റെ കണക്ക്.ശിവന് വാഹനമായ നന്ദി മണ്ഡപത്തിലുണ്ടാവും.വിഷ്ണുവാഹനമായ ഗരുഡന് എല്ലാ വിഷ്ണുക്ഷേത്രത്തിലും ഇല്ല. നവഗ്രഹം കൊത്തിയ നമസ്കാരമണ്ഡപം കാണാം.

ഭദ്രകാളി,ശാസ്താവ്,വേട്ടേക്കരനെന്നിവര് ഒരേ മാതൃകയിലുള്ള സ്വഭാവമാകയാല്, അവര്ക്ക് നമസ്കാരമണ്ഡപത്തിന് പകരം പാട്ടുട്ട് അഥവാ പാട്ടുപുര എന്ന് വിളിക്കുന്ന നീളമേറിയ ഹാളാണ് കാണുക. അവിടെ കളമെഴുത്തുപാട്ട്, വേട്ടേക്ക രന്പാട്ട്,ശാസ്താംപാട്ട്,തോററംപാട്ട് എന്നിവ നടക്കും. തിടപ്പള്ളി,കിണറ്, എന്നിവക്ക് പ്രത്യേകസ്ഥാനമുണ്ട്. (വ്യത്യാസ മുള്ള ക്ഷേത്രങ്ങളുമുണ്ട്). ദേവന് സമാന്തരമായാണ് ഉപദേവപ്രതിഷ്ഠയെങ്കില് ,അഥവാ പിന്നിലാണെങ്കില്, ദേവന്റെ ദിശയിലാണ് ഉപദേവനും തിരി ഞ്ഞിരിക്കുക. (ശ്രീപാര് വ്വതി മാത്രം ശിവന് പുറംതിരിഞ്ഞാണ് പിന്ഭാഗ ത്തിരിക്കു ക). മുമ്പിലാണെങ്കില് , ദേവനെ അഭിമുഖീകരിച്ചാണ് ഉപദേവന്. നാഗങ്ങളെ പൊതുവെ കിഴക്കോട്ട് തിരി ഞ്ഞ് പ്രതി ഷ്ഠി ക്കുമെങ്കിലും വ്യത്യാസമുള്ള പ്രതിഷ്ഠകളും കാണാം. വലിയമ്പലം ഹോമം,കളംപാട്ട്, ചാക്യാര്കൂത്ത്, ഓട്ടം തുള്ള ല് മുതലായവക്ക് ഉപയോഗിക്കാറുണ്ട്. നാലമ്പലത്തിലെ തിടപ്പള്ളിയില് നേദ്യം,മുളയറയില് ഉത്സവബലി ക്ക് മുളയിടല് എന്നിവ നടത്തുന്നു.അഗ്രശാലയും ഊട്ടുപുരയും അന്നദാനത്തിനാണ്. കൊക്കറിണി,കുളം, ചിറ,തീര്ത്ഥം, കിണറ് എന്നി വ പ്രധാനമാണ്. ഉഗ്രമൂര്ത്തികളുടെ രൌദ്രം കുറക്കാനാണ് ജലദൃഷ്ടിയായ പ്രതിഷ്ഠ. (ഉദാഹരണം തൃപ്രയാറിലെ ശ്രീരാ മന്).

താഴെ പട്ടികകളില് സെന്സസ് ഓഫ് കേരള ടെമ്പിള്സ് എന്ന മോണോഗ്രാഫുകളിലെ[1] സ്ഥിതിവിവരക്കണക്കുകള് തരുന്നു. [2]




മദ്ധ്യകേരളം

1 തൃശ്ശൂര് ജില്ല, 2 പാലക്കാട് ജില്ല

| | | | | | | |
|---|---|---|---|---|---|---|
| ജില്ല ആകെ 1573 | വളരെപഴയത് 2000വര്ഷത്തിന് മുമ്പ് 63 | എഡി 900 വരെ 200 | 10- 13 നൂററാണ്ട് 290 | 14-16 നൂറ്റാണ്ട് 412 | 17-19 418 | 20 നൂറ്റാണ്ട് 117 പഴക്കം അറിയാത്തവ 13 |
| തലപ്പള്ളി 439 | 22 | 39 | 83 | 130 | 138 | 19, 8 |
| തൃശ്ശൂര് 401 | 21 | 56 | 64 | 90 | 117 | 48, 5 |

| | | | | | | |
|---|---|---|---|---|---|---|
| ചാവക്കാട് 183 | 7 | 20 | 33 | 69 | 48 | 6, 0 |
| കൊടുങ്ങല്ലൂര് 103 | 3 | 5 | 15 | 32 | 39 | 9, 35 |
| മുകുന്ദപുരം 387 | 10 | 80 | 95 | 91 | 76 | 35, 0 |
| പാലക്കാട് ആകെ 1962 | വളരെപഴയത് 48 | എഡി 900 വരെ 93 | 10- 13 നൂററാണ്ട് 184 | 14-16 നൂറ്റാണ്ട് 341 | 17-19 868 | 20 നൂറ്റാണ്ട് 344, 84 |
| ഒററപ്പാലം 616 | 23 | 48 | 86 | 166 | 244 | 41, 8 |
| മണ്ണാര്ക്കാട് 188 | 5 | 15 | 33 | 26 | 61 | 45, 3 |
| പാലക്കാട് 385 | 10 | 14 | 37 | 58 | 172 | 61, 33 |
| ചിററൂര് 476 | 4 | 11 | 17 | 44 | 262 | 126, 12 |
| ആലത്തൂര് 297 | 6 | 5 | 11 | 47 | 129 | 71, 28 |

3, മലപ്പുറം 1121

| | | | | | | |
|---|---|---|---|---|---|---|
| തിരൂരങ്ങാടി 134 | 6 | 26 | 10 | 30 | 39 | 19, 4 |
| ഏറനാട് 228 | 14 | 48 | 19 | 44 | 65 | 31, 7 |
| നിലമ്പൂര് 96 | 1 | 13 | 7 | 7 | 31 | 30, 7 |
| പെരിന്തലമണ്ണ 215 | 3 | 48 | 24 | 46 | 81 | 11, 2 |
| തിരൂര് 278 | 9 | 36 | 32 | 94 | 85 | 18, 4 |
| പൊന്നാനി 170 | 5 | 28 | 13 | 30 | 76 | 14, 4 |
| ആകെ 1121 | 38 | 199 | 105 | 251 | 377 | 123, 28 |
| | | | | | | |

4.എറണാകുളം 1285

| | | | | | | |
|---|---|---|---|---|---|---|
| എറണാകുളം | 32 | 85 | 93 | 316 | 493 | 266, - |

| | | | | | | |
|---|---|---|---|---|---|---|
| ജില്ല 1285 | | | | | | |
| കുന്നത്തുനാട് 228 | 9 | 19 | 17 | 74 | 72 | 37 |
| ആലുവ 203 | 8 | 19 | 12 | 47 | 82 | 35 |
| പറവൂര് 107 | 4 | 5 | 6 | 30 | 96 | 36 |
| കൊച്ചി 134 | 0 | 2 | 3 | 29 | 56 | 44 |
| കണയന്നൂര് 320 | 8 | 18 | 18 | 68 | 110 | 98 |
| മൂവാററുപുഴ 145 | 1 | 12 | 27 | 48 | 49 | 8 |
| കോതമംഗലം 78 | 2 | 10 | 10 | 20 | 28 | 8 |

കേരളത്തിന്റെ നീളം 555 കി മീ. വീതി മാക്സിമം 120 കി മീ. ഏററവും നീളവും വീതിയും മലബാറിനാണ്. മലൈ നാട്, മലൈ ആളുന്നവരുടെ നാട്,മലവാരം ,മലബാറ് എന്ന് വിളിക്കുന്നു. വന്നേരി ആററുപുറക്കാരുടെ മാബാരതപ്പട്ടരെന്ന (മഹാഭാരതത്തെ,മാബാരത്തെ,മലബാരത്തെ) എന്ന നാമവ്യുത്പ്പത്തി, മലയാളഭാഷ അഥവാ മലയാളുന്നവരുടെ ഭാഷ എന്ന ഭാഷാനാമം, എല്ലാം ഈ പ്രദേശത്തുനിന്നുണ്ടായവയാണ്. മാവാരത്തെ മഹാഭാരതി ഭാഷ (മഹാഭാരത) യാണ് മലയാളഭാഷ. ആഴി ആഴമുള്ളകടലും മല ഉയര്ന്ന കുന്നുമാണ്.ആരോഹണാവരോഹണങ്ങളുള്ള ഫണീശ ഭാഷ എന്ന നാഗരി (ദേവനാഗരി) ഇവിടെയുണ്ടായി. സരസ്വതി,ഭാരതി(നിള)തീരങ്ങളിലെ ബ്രാഹ്മി പ്രാചീനസംസ്കൃതി ഇവിടെ നിലനിന്നു. മൂഷകരാജവംശമാണ് മാഹിഷ്മതി (നര്മ്മദാതീരത്തെ മഹാരാഷ്ട്രം) മുതല് എറണാകുളം ജില്ല യിലെ കാക്കനാട്ട് വരെ ഭരിച്ചിരുന്നത്. മാഹിഷ്മതിമുതല് കര്ണ്ണാടകം വരെ മുകളിലെ ഖണ്ഡം, കര്ണ്ണാടകം (ഗോക ര്ണ്ണം) മുതല് താഴത്തെ ഖണ്ഡം. താഴത്തെ ഖണ്ഡം കേരളമെന്നറിയപ്പെട്ടു. ഇതിനെ നെടുംപുറൈനാട് (വലിയ പുറൈ-മല-നാട്) കുറുംപുറൈനാട് (ചെറിയ പുറൈ-മല-നാട്) എന്ന് രണ്ടാക്കി തിരിച്ചുവെങ്കിലും ഒരേഭരണത്തി ന്കീഴിലാണ് പ്രവര്ത്തിച്ചിരുന്നത്. ഒന്നിച്ച് ഗോളാദ്രി(കോലാദ്രി) എന്ന് അറിയപ്പെട്ടു. ഇതിലെ തെക്കന് കോലാദ്രി എന്ന നെടുമ്പ്രനാട് തലപ്പള്ളി മേലും കീഴും വട്ടങ്ങളായി ഭാരതപ്പുഴക്കും പെരിയാറിനും ഇടയില് കിടക്കുന്നു.(താഴെ ചിത്രം കാണുക) .ഈ പ്രദേശത്തെ പഴയ ക്ഷേത്രങ്ങളിലൂടെ നാം സഞ്ചരിക്കുകയാണ്. കോലത്തിരി മൂഷകവംശത്തിന് തെക്കന്,വടക്കനെന്ന് 2 വിഭാഗമുണ്ട്. വടക്കന് വിഭാഗത്തില് കര്ണ്ണാടക, തുളു,മഹാരാഷ്ട്ര വും(മാഹിഷ്മതി) പെടുന്നു. ഇവരെ കന്തിരവ(ഗന്ധര് വ്വ)കുലമെന്ന് പൊതുവെ വിളിക്കുന്നു. തെക്കന് കോലത്തിരിയുടെ ഗന്ധര് വ്വകുലത്തില് പെരുവനവും ചെറുവനവുമുണ്ട്. രണ്ടിനും കൂടി വള്ളുവ ക്കോനാതിരിയാണ് എന്നും അനിഷേദ്ധ്യചക്രവര്ത്തി. പെരുവന മെന്ന തലപ്പള്ളി മേല്വട്ടത്ത് മഹാരാജാ വിന് ആസ്ഥാനമുണ്ട്. അവിടെ അദ്ദേഹത്തിന് വാള്നമ്പിമാരാണ് തലപ്പള്ളി ചേരാലയം,ചിററഞ്ഞൂര്, മണക്കുളം,കുമരപുരം,മൂഷകവനമെന്ന എലിയങ്ങാട്. ചെറുവനമെന്ന ചെറുകാടാണ് ആറങ്ങോട്ട്. മൂപ്പിളമ പ്രകാരം വള്ളുവക്കോനാതിരി,വെള്ളാള്പ്പാട്, തച്ചാര്പ്പാട്,എറോള്പ്പാട്, കുളത്തുരെന്ന് താവഴി ക്കാരി ല് നിന്ന് തെരഞ്ഞെടുക്കുന്നു. പന്നിയൂര് വരാഹമൂര്ത്തിയുടെ കഴകത്തിന് കാപ്പതമ്പുരാന്മാരാണിവരെല്ലാം. എല്ലാ വര്ക്കും ഇരാമകുടന്തെലി (രാമഘടമൂഷകന്) ആദിവംശപിതാവ്.

വള്ളുവക്കോനാതിരി എന്ന പദത്തിന് ആദിവള്ളുവനാടിന് മുഴുവനും അധിപനെന്നര്ത്ഥം. ഗൂഡല്ലൂര് പന്തല്ലൂര് സഹ്യ മലനിര മുതല് പൊന്നാനിപ്പുഴ കടലില് ചേരുന്ന സ്ഥാനം വരെ ആദിവള്ളുവനാടാണ്.കുന്നുമുതല്

അലകടല് വരെ എന്ന് കുന്നലക്കോനാതിരി നാമം. കുന്ന്,അല,കോന്,ആദി,ഇരി എന്ന് 5 പദമുള്ള വാക്കാണത്. കുന്നലക്കോന് ആദി ഇരിപ്പിടവും ഈ പ്രദേശം തന്നെ. മൂഷകവംശകാവ്യത്തില് രാമഘട മൂഷകന് ആദ്യമായി ഈ പ്രദേശങ്ങള് ചുററിക്ക ണ്ടതും പുത്രന് നന്ദനന് ഇവിടെ ക്രീഡിച്ചതും വിവരിക്കു ന്നുണ്ട്. സാമൂതിരിയുടെ വള്ളുവനാട് ഇന്നത്തെ പെരിന്തലമ ണ്ണ,മണ്ണാര്ക്കാട് താലൂക്കുകളുടെ ഏതാനും ഭാഗം മാത്രമാണ്.ബ്രിട്ടീഷ്കാലത്ത് വള്ളുവനാട് പാലക്കാട്,ഒററപ്പാലം, പെരിന്തലമണ്ണ, പൊന്നാനി, മഞ്ചേരി,മണ്ണാര്ക്കാട്,താലൂക്കുകള് ചേര്ന്നതാണ്.പഴയ ക്ഷേത്രങ്ങളുടെ പഠനത്തിന്, ഏററവും പഴയ ആദിവല്ലഭനാട് മുഴുവനും ഉള്പ്പെടുത്തണം.

ആദിവള്ളുവനാടിന് പടിഞ്ഞാറെ അതിര്ത്തിയില് കുരവൈയൂര് (കുറുവൈയൂര്,ഇപ്പോള് ഗുരുവായൂര്) ഉള്പ്പെട്ട കണ്ടാണച്ചേരി (കണ്ടന്കോത എന്ന സ്ഥാനപ്പേരുള്ള തലപ്പള്ളി മേലധ്യം രാജാവ്.)കോത , ഗോദയായി സംസ്കൃത ത്തില്). കുറുവൈയൂരില് നിന്ന് വടക്കുപടിഞ്ഞാറായി ,വന്നേരിഗ്രാമക്കാരുടെ ഗ്രാമക്ഷേത്രമായ ഗോവിന്ദപുരമെന്ന ഭവനപ്പേരോട്ടുകൂടിയ അപ്പംകളത്തില് കിട്ടനെന്ന (കൃഷ്ണന്) ചെന്താമരസ്ഥാനം. അപ്പനെന്നാല് പിതാവ്,വന്നേരി നാഥന് അപ്പം നേദിക്കാന് ധാരാളം നെല്ലുവിളയുന്ന ഭൂമിയും, വയ്യംപററ അഥവാ വയ്യകംപററ എന്ന ഇപ്പോളത്തെ വിയ്യംകായലും ആററുപുറം വരെ വിളഞ്ഞുകിടക്കുന്ന പുഞ്ചപ്പാടവും സ്വന്തമാണ് ഗോവിന്ദപുരത്തപ്പന്. ഇതേ പേരുക ളാണ് ചെറുകാടെന്ന താവഴിയും സ്വീകരിക്കുന്നത്. തൃത്താമര വിഷ്ണു എന്ന സേതഗിരി വാസുദേവന്റെ ഇന്തനൂര് മുതല് പുന്നയൂര്ക്കുളത്തെ ഗോവിന്ദപുരം വരെ ചെറുകാട്, പെരുവനമെന്ന 2 താവഴിക്കാരാണ് കാത്തുസൂക്ഷിച്ചത്. ഉഡല്ലൂരിലെ പന്തലൂരിലും പൊന്നാനി കടപ്പുറത്തും തിരുമാന്ധാംകുന്നുപൂരം കൊട്ടിയറിയിക്കുന്നത് ഇവരുടെ സാമ്രാ ജ്യവിസ്തൃതി, ഒരുമ എന്നിവ കാണിക്കുന്നു. ആദിപെരുവനം കാടവല്ലൂരിലാണ്. കുന്നംകുളം അങ്ങാടി മുതല് പൂഴിക്കുന്നുകളം (ഇപ്പോള് പൂഴിക്കള) അങ്ങാടി വരെയാണ് കുറവൈയൂരിലെ കൃഷിയിടങ്ങളില് നിന്നുള്ള വിളവുസംഭരണ കേന്ദ്രം. ഈ കളത്തിലാണ് നെല്ല് അളവ് കൊടുക്കുന്നത്. ശ്രീകാര്യപ്പാടം, കാര്യപ്പാടം എന്ന ഈ കേന്ദ്രം സമുദ്ര, സമതല,ഗിരി,വനമേഖലകളിലെ വിഭവസംഭരണകേന്ദ്രങ്ങളി ലൊന്നായിരുന്നു. ഇതേ നാമമുള്ള പൂഴിക്കുന്നുകളം കുറുവയില് വള്ളുവനാട്ടിലും കാണാം. ശ്രീഭഗവതിയുടെ വിളനിലമാകയാല് അഞ്ചൈക്കളം. തിരുവഞ്ചൈക്കളം (വഞ്ചിക്കുളം) എന്നറിയുന്ന ക്ഷേത്രസമുച്ചയങ്ങളില്, പാഞ്ഞാളിലെ തിരുവഞ്ചിക്കുഴിയും പുന്നയൂര്ക്കുളത്തെ ആററു പുറത്തിനടുത്ത തിരുവഞ്ചൈക്കളത്തപ്പക്ഷേത്ര വും അതിപ്രാചീനമാണ്. പിന്നീടാണ് മാക്കോതപുരത്തെ തിരുവഞ്ചൈ ക്കുളം വന്നത്. ഇവരെല്ലാംഒരേ




പുഴകളും കാടും നിറഞ്ഞ കാട്ടുസാമ്രാജ്യത്തിന് മഹാമന്ത്രിയായ കുരുവായൂര് (കുറുവായൂര്) മൂസ്സിന്റെ സ്ഥാന പ്പേര് [3]പുഴക്കാട്ടിരി അകായിലെ (അകത്തെ) കണ്ണന് നാരായണനെന്ന്. ഇവര്ക്ക് വന്തേരി ഗുരുവായൂരിലും (കുര വൈയൂര്) തിരുവെങ്കടക്കോട്ടയിലും ആസ്ഥാനമുണ്ട്. ഇവരുടെ സഹായികള് പെരുംപുലാക്കാട്ട് ,ഇളം പുലാ ക്കാട്ട് അച്ചന്മാരെന്ന ഗിരി(കുന്നിന്മേല്) ക്ഷേത്രഊരാളന്മാരാണ്. പുലാ,പുലം എന്നാല് തമിഴില് ഗുഹയെന്ന ര്ത്ഥം.പുലവരെന്നാല് ഗുഹകളില് താമസിച്ച് ജ്ഞാനം നേടിയ ഋഷികവി. മുനിമടകളില് വസിച്ച ആദിമ വംശം. 11 കോലവരാഹങ്ങള്ക്കും ,അവരുടെ സഹോദരി കോലവതിക്കും[4] ഗുരുവും ഉപദേഷ്ടാവും മൂത്ത സഹോ ദരനുമാണ് പുഴക്കാട്ടിരിക്കുന്ന ഗുഹക്കകത്തിരിക്കുന്ന കണ്ണ്നെന്ന നാരായണമഹര്ഷി. കുരുവായൂര് മൂസ്സിന്റെ 2 ആസ്ഥാനങ്ങളില് മൂലസ്ഥാനം കണ്ടാണശ്ശേരി പൊന്മല ആളൂര് ക്ഷേത്രസ്ഥാനം മുതലുള്ള ത്രികോണ മാണ്. ഗുരു വായൂരില് നിന്ന് 9 കി മീ തെക്കുകിഴക്കാണ് ആളൂരെ ശിവന്.ആളൂര് ജങ്ഷനില്നിന്ന് 100 മീററകലെ പൊന്മലക്കു മുകളില് മാപാരതപ്പട്ട രെന്ന് (മഹാഭാരതഭട്ടതിരി) സ്ഥാനമുള്ള ആററുപുറക്കാര് വസിക്കുന്നു. രണ്ടാം സ്ഥാനം വെങ്കട ക്കോട്ടക്ക് 5 നാഴികമാറി.. മൂന്നാമത്തേത് താരതമ്യേന പുതുതാണ്. ഫറോക്ക് പുഴക്ക് വടക്ക് (വടക്കുപുറം) 11 മൂസ്സും തെക്കുംപുറം 24 മൂസ്സും .സാമൂതിരികാലത്താണ് ഇവിടെ വാസം വന്നത്.ഭുതപ്പുഴക്ക് വടക്ക് 11 ദേശം, അവണൂരില്ലം ആനമങ്ങാട്ട് വടക്കുംകൂറിനാണ്.ഭുതക്ക് തെക്ക് തെക്കുംകൂറുകാരാണ്.ഭുതക്കും ഭാരതപ്പുഴക്കും ഇടയിലെ പഴയ നെടു ങ്ങനാടാണ് കൊടിക്കുന്നിലമ്മയുടെ തട്ടകം. തിരുനെല്ലി ലിഖിതങ്ങളില്

വടക്കുംകൂററില് എരമംഗലം പുലച്ചേരി (നാഗ ചിഹ്നം) രാമനെന്നും ,തെക്കുംകൂററില് കക്കോട്ടെ കാടാട്ടണക്കുരിയപുരേല് അവണിക്കുററന് കണ്ടനെന്നും എനിക്ക് വായിച്ചെടുക്കാനായിട്ടുണ്ട്. വടക്കു ഭാഗംവാഴുന്നവര്ക്ക് രാമനെന്നും തെക്കുവാഴുന്നവര്ക്ക് കണ്ണനെന്നും സ്ഥാനപ്പേരു ണ്ടായിരുന്നിരിക്കണം. പരമ്പരാഗതസൂര്യചന്ദ്രവംശങ്ങളുടെ വടക്കുകിഴക്ക്,തെക്കുപടിഞ്ഞാറ് വിഭജനം കേരളത്തിലും സാര് വ്വത്രികമായിരുന്നു.മാമാങ്കത്തിന് ഭാരതപ്പുഴയുടെ 2 കരയും കാക്കുന്നത് അങ്ങാടിപ്പുറം കാവുടൈയനായരാ യിരുന്നു. ഇവരുടെ സ്ഥാനിനാമവും തെക്കുംകൂററില് കോതരായിരനെന്നാണ്.കാട്ടിപ്പരുത്തി വലഭഞ്ചേരി(വളാഞ്ചേരി) മൂലസ്ഥാനം. ചേരഭരണകാലത്തും ഇവര്ക്ക് ഈ അവകാശമുണ്ടായിരുന്നു. (സാമൂതിരി കാലത്ത് അവകാശം പോയി). കുരുവായൂര് മൂസ്സിന് ഒഴിവ് വരുമ്പോള് ഭരണം നിയമത്ത് (നേമത്ത്) മൂസ്സിനെ ഏല്പ്പിക്കും. മൂസ്സുമാരുടെ മൂത്ത സ്ഥാനി പരശുടയാരെന്ന(പരവുടയാര്) പരടയാര് (പരശുരാമര്). നേമത്ത് മൂസ്സിന്റെ സ്ഥാനിനാമമായ ചുമരന് ചുമരന് ശ്രദ്ധയര്ഹിക്കുന്നു. ഇദ്ദേഹത്തിന് നിയമം നടത്താനുള്ള അവകാശം ക്രിസ്തുവിന് മുമ്പുതന്നെ തമിഴ്നാട്ടിലും ഉണ്ടായി രുന്നു എന്നതിന് സൂചനയായി ഒരു ലിഖിതം അവിടെനിന്ന് കിട്ടിയിട്ടുണ്ട്.

മേഴത്തോളഗ്നിഹോത്രിയുടെ അഷ്ടഗൃഹത്തിലുള്ള പാതായിക്കര വിശ്വാമിത്രഗോത്രമാണ്. വിശ്വാമിത്രനെന്ന വൈദിക രാജര്ഷി രാമന് ഗുരു, പരശുരാമന് അമ്മാമന്,ഭരതആന്ധ്രകശതകര്ണ്ണിമാരുടെ വംശപിതാവ്. ശകുന്തള(പൂരുവംശ ത്തിലെ ദുഷന്തപത്നി) വിശ്വാമിത്രന് കന്തരവവംശജയായ(ഗന്ധര് വ്വി) മേനകയിലാണ് ജനിച്ചത്, ആന്ധ്രകനും ഭരത നും അവളുടെ മക്കളാണ്. പാതായിക്കരയുടെ പൂര് വ്വസ്ഥാനം തലപ്പള്ളി മേലധട്ടത്തിന്റെ കാടവല്ലൂര് പഞ്ചായത്തില് കുന്നംകുളത്തിനടുത്തായിരുന്നു 1762 വരെ. (വിശ്വാമിത്രകാലം തൊട്ട്).കുരുവായൂര് മൂസ്സിന് എക്കാലത്തും വെങ്കടക്കോ ട്ടയില് ഒരു ആസ്ഥാനമുണ്ടായിരുന്നു. പാതായി ക്കരയെ കടവല്ലൂര്നിന്നും,കുരുവായൂര് മൂസ്സിനെ വെങ്കടക്കോട്ടയില് നിന്നും പുറത്താക്കാന് കാരണമായത് സാമൂതിരിയാണ്.വേമഞ്ചേരിമനക്ക് 1400 വര്ഷം പഴക്കം നിശ്ചയിച്ചിട്ടുണ്ട്. മനയേക്കാള്പഴക്കമുണ്ട് ജനി തകത്തിന്. വാസ്തുശരീരത്തേക്കാളും പഴക്കമുണ്ട് മനുഷ്യജനിതകത്തിന്. മെഗാലിത്തു കളേക്കാള്പഴക്കമുണ്ട് അതുണ്ടാക്കിയവരുടെ ജീനിന്. പെരുമള്കല്ലരെന്ന പഴയകല്ലാശാരിമാരുടെ ജനിതകപ്പഴക്കം യദു,പൂരുവംശ ത്തിന്റെയും പഴക്കത്തിലേക്ക് വിരല് ചൂണ്ടുന്നു. ആദ്യമായി കല്ലായുധംകൊണ്ട് പെരുമാള്ശിലയും (വിഷ്ണു വിഗ്രഹം) ഗുഹാഗൃഹവും ഉണ്ടാക്കിയവരാണ് പെരുമാള്കല്ലര്.(40000-50000 ബി സി ജനിതകപ്പഴക്കം). കാരുക്ക ളെന്നും നാഗവംശമെന്നും വിളിക്കുന്ന ഇവരുടെ ശിലായുധങ്ങള് കേരളത്തിലുണ്ടോ .[5]

മലമ്പുഴ,കാഞ്ഞിരപ്പുഴ വാലിയില്നിന്ന് സിര്ക്ക 50000 ബിസിയിലെ ലേററ് അച്ചൂലിയന്,ലോവര് മിഡില് പാലിയോ ലിത്തിക് കാലത്തെ പ്രാചീനശിലായുധങ്ങള് കിട്ടി. ഈ പുഴകള് രണ്ടും കേരളത്തിലെ ഏററവും നീളംകൂടിയ പുഴയായ ഭാരതപ്പുഴയുടെ പോഷകനദികളാണ്.പാലക്കാട്ജില്ലയിലെ ആയുധനിര്മ്മാണ ശാലക്ക്, ബിസി 50000 കൊല്ലംപഴ ക്കം .അതുണ്ടാക്കിയ പെരുമാള്കല്ലര് ജനിതകത്തിന് അത്രയും തന്നെ പഴക്കം. (ജോണ് ഹോപ്കിന്സ്, മധുരൈ കാമ രാജ് യൂണിവേഴ്സിററി പഠനം). ആദ്യം മനുഷ്യവംശം. പിന്നെ അവരുടെ ശിലായുധം,ഗുഹാഗൃഹം. രണ്ടിനും 50000 ബിസിപഴക്കമുണ്ടെന്ന് തീരുമാനിക്കപ്പെട്ടുകഴിഞ്ഞാല് ,അവരുടെ സൃഷ്ടികളായമെഗാലിത്തുകള്ക്കും അതേ പഴക്കം ഉണ്ടാവണം. അവ മാത്രം വെറും 2000 കൊല്ലം പഴക്കം എന്ന ഒഴുക്കന് നിഗമനം ചരിത്രകാരന്മാര് തിരുത്തിയെഴു തണം. പുനരിചിന്തനം ചെയ്യണം

മൈക്രോലിത്ത് ആയുധങ്ങളുടെ ശേഖരം കോഴിക്കോടിനടുത്ത ചേവായൂരിലും ,മലമ്പുഴ അണക്കെട്ടിനടുത്തും കിട്ടി.ക്വാ ര്ട്സ് (റോക്ക് ക്രിസ്ററല്) ഉപയോഗിച്ച ഇന്ഡസ്ട്രിയാണത്. ഇതിന് പഴക്കം ചരിത്രകാരന്മാര് നിശ്ച യിച്ചത് (4000 ബിസി) തിരുനെല് വേലിജില്ലയിലെ തേരി(ഫോസ്സിലൈസ്ഡ് സാന്ഡ് ഡ്യൂണ്)

ഇന്ഡ സ്ട്രിയോടുള്ള സാദൃശ്യം വെച്ച മാത്രമാകയാല് ഈ നിഗമനം തികച്ചും തെററാവണം. പാലക്കാടിനും ഷൊര്ണ്ണൂരിനുമിടയിലുള്ള പൊന്നാനി വാലിയില് മൈക്രോലിത്തിക് ഇന്ഡസ്ട്രി (ക്വാര്ട്സ്,റോക്ക് ക്രിസ്ററല്,ചെര്ട്ട്)കണ്ടെത്തി. തെക്കെ ഇന്ത്യയിലെ ഏററവും വലിയ നടുകല്ല് നില്ക്കുന്നത് പെരിന്തലമണ്ണ ക്കും മണ്ണാര്ക്കാടിനുമിടക്കുള്ള വള്ളുവനാട്ടിലെ (ശ്രീവല്ലഭനാട്) നടു കല്ലെന്ന സ്ഥലത്താണ്. സ്ഥലനാമം ആ കല്ലുകൊണ്ട് ഉണ്ടായതാണ്.(എം .ആറ്.രാഘവവാരിയര്) . ചാല്സി ഡോണി (ചെര്ട്ട്) ഇന്ഡസ്ട്രി മറയൂരിലെ (ഇടുക്കി)റോക്ക് ഷെല്ട്ടറുകളിലുണ്ട്.അവിടത്തെ ഗുഹാചിത്രങ്ങള് കേരള ത്തിലെ തനതായ ചുമര്ചിത്രകലക്ക് മുന്നോടിയായിരുന്നിരിക്കണം. ഇവയെല്ലാം നായാടി,ഊരുതെണ്ടി നടന്നിരുന്ന കാടരും, ഊരാളികളും, മലപ്പണ്ടാര ങ്ങളുമായിരുന്ന കാലത്തെ മലയാളുന്നവര് സൃഷ്ടിച്ചവതന്നെയാണ്. കാടരുടെ കാടവവംശമാണ് പെരുകാടും ചെറുകാടും വാണ ഊരാളി,മലയാളിരാജവംശമായത്. അവരുടെ മലപ്പ ണ്ഡാരങ്ങള് (മലമുകളിലെ ഭണ്ഡാരം) വനവിഭവവും ഗിരികളിലെ ലോഹാദികളുമടക്കം പ്രകൃതിസമ്പത്താ ണ്. ഇവരാണ് ഇന്ന് പരിഷ്കരിച്ച് നമ്മളൊക്കെയായിത്തീര്ന്നതെന്ന് ആദ്യം മനസ്സിലാക്കണം. ആദിവാസി പരിഷ്കരിച്ചാണ് ആധുനിക മനുഷ്യനുണ്ടായത്. കര്ണ്ണാടകസമതലത്തിനടുത്ത് വയനാട്ടിലെ എടക്കല് ഗുഹയിലെ ചിത്രങ്ങള് പില്ക്കാലത്തുണ്ടായവയാ ണെന്ന് ചിലര് കരുതുന്നു. ചിലചിത്രങ്ങള് പില്ക്കാലത്തുണ്ടായ വയാവാം.എന്നാല് എല്ലാ ചിത്രവും അങ്ങ നെയല്ല. മൈക്രോലിത്തിക് ആയുധം കൊണ്ട് കരിങ്കല്ലപാറ തുരക്കാനും അതിന്മേല് ചിത്രം ആഴത്തില് രേഖപ്പെടുത്താനും തുടങ്ങിയ ഗുഹാമനുഷ്യകാലം മുതല് തുടര്ച്ചയായി മനുഷ്യവാസ മുണ്ടായ തുകൊണ്ടാണ് അപ്രകാരം മിക്സഡ് ചിത്രം കാണുന്നത്. മാത്രമല്ല ഗുഹയിലോ ഗുഹാഗൃഹത്തിലോ കാണുന്ന ഉപയോഗവസ്തുക്കള് ,ആ സ്ഥാനങ്ങള് അവസാന മായി ഉപയോഗിച്ചവരുടെയാണെന്നല്ലാതെ ,ഗുഹാഗൃഹം ആദ്യമായി ഉപയോഗിച്ചവരുടെയാണെന്ന് പറയാനാവില്ല. നമ്മുടെ വീടുകളിലെല്ലാം ഉണ്ടല്ലോ പണ്ടുള്ളവരുപയോഗിച്ച പാത്രങ്ങളും വസ്തുക്കളും കൈ മാറിക്കിട്ടിയവയോടൊപ്പം പുതിയ വസ്തുക്കളും.

**മുതലമടയിലെ പാലിയോലിത്തിക് കപ്പ് മാര്ക്കിങ്ങുകള്**

കേരളത്തിന് ഇന്ത്യന്ചരിത്രത്തില് പ്രധാനമായൊരു സ്ഥാനമുണ്ട്.വളരെ വലിയ കടല്ത്തീരം,കൃത്യമായ് ഇടവപ്പാതി എന്ന മണ്സൂണ് കാററ് (നൈരൃതിമാരുതം) കൊണ്ടു മഴ പെയ്യിക്കുന്ന സഹ്യപര് വതം,അതി നാലുണ്ടായ വിപുലവും ബഹുലവുമായ ജൈവസമ്പത്ത്,വനവിഭവങ്ങള്,കൃഷി, കടലുകടന്ന വ്യാപാരവ്യവ സായബന്ധങ്ങള്, ഇവയെല്ലാം ഈ ചരിത്രത്തിന് ദൃക്സാക്ഷികളാണ്.ലോഗന്റെ മലബാറ്മാന്വലില് ഇതിന് തെളിവുകളുണ്ട്.[6] ഏഷ്യന് മണ്സൂണുകള് തിബത്തന് പ്ലാററ്യു ഉണ്ടായകാലമായ 50 മില്ല്യന് വര്ഷംമുമ്പ് ഭാരതത്തിലുണ്ടായി എന്നാണ് ജിയോളജിസ്ററു കളുടെ കണക്ക്. അവ 8 മില്ല്യന് വര്ഷംമുമ്പ് ശക്തമായി. 15 മുതല് 8 മില്ല്യന് കൊല്ലംമുമ്പ്മുതല് പടിഞ്ഞാററ് തീരമായ കേരളത്തില് , ലോഗന് പുകഴ്ത്തിയ ,കാലം തെററാത്ത കാററും മഴയും അതിനാലുള്ള ജൈവവൈവിദ്ധ്യവും സംഭവിച്ചു. ആദ്യകാലബ്രിട്ടീഷ് രേഖകളില് ഭാരതീയഭാഷയിലെ നൈരൃത്യമാരുതനെന്നാണ്,മണ്സൂണെന്നല്ല, പ്രയോഗിച്ചിട്ടുള്ളത്

നമ്മുടെ ഉപഭൂഖണ്ഡത്തിലെ പ്രാകൃതപാലിയോലിത്തിക് ജനത,പടിഞ്ഞാററ് തീരത്തെ മഴയുംകാററും, ജൈവ വൈവിദ്ധ്യവും അരുതരുന്ന അന്നവും,ഐശ്വര്യവും,നിരീക്ഷിച്ചു. അന്നം ധാരാളം കിട്ടുന്നിടത്താണ് മനുഷ്യവര്ഗ്ഗം ആദ്യം താമസസ്ഥലം ഉറപ്പിക്കുക. മണ്സൂണിന്റെ ചരിത്രം നോക്കിയാല് അത് പടിഞ്ഞാററ് തീരത്താവണം. കൃഷി,വനവിഭവങ്ങളുടെ കൈമാററം,വാണിജ്യവ്യവസായങ്ങളായി വളര്ന്നപ്പോള് കരയും കടലും യാത്രാമാദ്ധ്യ മങ്ങളായത് സ്വാഭാവികം. കടലില് സഞ്ചരിക്കുന്നവര്ക്ക് രാത്രി ദിശയറിയാന് നക്ഷത്രനിരീക്ഷണം വേണ്ടിവന്നതും അനിവാര്യം. കേരളത്തിലെ ഗണിത,ജ്യോതിശ്ശാസ്ത്ര,ആയുര് വേദാദിക

ള്ക്കെല്ലാം ഇവിടത്തെ നൈരൃതിമാരുതനും മഴയുമാണ് കാരണമെന്ന പറഞ്ഞാല് തെററാവില്ല. പരിസ്ഥിതിയെ മനുഷ്യന് നിരീക്ഷിക്കയും പരമാവധി ഉപയോ ഗിക്കയും ചെയ്തതിന്റെ ശേഷിപ്പുകള് കേരളത്തില് കാണാം.നക്ഷത്രനിരീക്ഷണം,അവയുടെ ചിത്രം പാറയിലും ഗുഹയിലും വരച്ചുവെക്കല്, അതിനെ വാസ്തുവില് ഉപയോഗിക്കല്, ക്ഷേത്രനിര്മ്മിതിയായി, നഗര നിര്മ്മിതിയായി അത് വളരല് –ഇതൊക്കെ പഠനവിധേയമാക്കുകയുണ്ടായി , ഈ പഠനത്തില്. (എല്ലാ ദേവസ്വം ബോര്ഡുകളുടേയും ആര്ക്കിയോള ജിക്കല് സൊസൈററിയുടേയും സമ്മതത്തോടെ നടത്തിയതാണ് ഇപ്പോഴത്തെ പഠനം. അവര്ക്കെല്ലാം നന്ദി).

എപ്പോഴാണ് പാലിയോലിത്തിക്ക് കല കേരളത്തില് തുടങ്ങിയത് .പല ചരിത്രകാരന്മാരെയും പുരാവസ്തുഗവേഷകരേ യും പോലെ ഞാനും യാത്ര തുടങ്ങിയത് എടക്കല് തൊവരി ഗുഹകളില്നിന്നാണ്. 1980കളില് തുടങ്ങിയ യാത്രയാ ണത്.കേരളചരിത്രത്തിലെ പൂരിപ്പിക്കാതെ കിടക്കുന്ന ഒട്ടനവധി ഭാഗങ്ങള് ഉണ്ട്. ഗുഹകളിലും പാറകളിലും കാണുന്ന ചിത്രലിപികളുടെയും ശിലായുഗസ്മാരകങ്ങളുടെയും സ്ഥിതി ഇതാണ്. ചരിത്രവിദ്യാര്ത്ഥികള്ക്കും സ്വന്തം സംസ്കൃതിയെ അറിയാനാഗ്രഹിക്കുന്നവര്ക്കും ഉപകരിക്കുന്ന ചിലത് കൂടി ഈ യാത്രയില് കണ്ടെത്തി[7, 8]

- **പാലിയോലിത്തിക് ശിലകളിലെ കലകളുടെ ചരിത്രം**

  പാറകളിലും ഗുഹകളിലും കാണുന്ന പ്രാചീനകലാരൂപങ്ങള് നമ്മുടെ പ്രപിതാമഹരെ ക്കുറിച്ച്, അവരുടെ രീതികള്,നായാട്ടുസമ്പ്രദായങ്ങള്,ജീവിതം,ഭക്ഷണം,ലോകപരിചയം ഇവയെ ക്കുറിച്ച് നമുക്ക് അറിവുതരുന്നു.പ്രധാനമായും 3 തരമാണ് ഈ കലാരൂപങ്ങള്.

  1. പെട്രോഗ്ലിഫുകള് ശിലാതലത്തില് കൊത്തിയവയാകയാല് ശിലയുടെ തന്നെ ഭാഗമാണ്. ക്ഷേത്രത്തി ലെ റിലീഫുകള് ഇവയില്നിന്ന് പരിഷ്കരിച്ച് ഉണ്ടായവയാണ്.കോറിയും വരച്ചും, കൊത്തിയെടുത്തും കുഴിച്ചും ശിലാ തലത്തില് ഈ കലാരൂപങ്ങള് ഉണ്ടാക്കുന്നു. ഈ അടയാളങ്ങളെ നിറം കൊടുക്കുകയോ കൊടുക്കാതിരിക്കയോ പല ഭാഗത്തിന് പല നിറം കൊടുത്ത് ആശയം വ്യക്തമാക്കുകയോ ചെയ്യാം. പോളിഷ് ചെയ്ത് ഭംഗി കൂട്ടാം. ലോകത്തെല്ലായിടത്തും ഇത്തരം കലാരൂപങ്ങള് കണ്ടെത്തിയിട്ടുണ്ട്. ജനത യുടെ പ്രത്യേകമായ സംസ്കാരത്തെ പ്രതിനിധീകരിക്കുന്നവയാണിവയെന്ന് ശാസ്ത്രജ്ഞര് കരുതുന്നു. ഏററവും പഴയതും എററവും അത്ഭുതകരവും പാറയുടെ മേലെയോ വശങ്ങളിലോ കുഴിച്ചുണ്ടാക്കിയ കപ്പ് മാര്ക്കിങ്ങുകളാണ്. അന്റാര്ട്ടിക്കയിലൊഴികെ എല്ലാ വന്കരകളിലും  ഇവ കണ്ടെത്തിയിട്ടുണ്ട്. ശിലായു ഗത്തിന്റെ 3 ഘട്ടങ്ങളിലും മനുഷ്യര് ഇത്തരം അടയാള ങ്ങള് പാറമേല് ഉണ്ടാക്കിയി രുന്നു. പാറമേലും ഗുഹാച്ചുമരിലും കാണുന്ന റിലീഫുകള്ക്ക് തന്നെ 23000 ബിസി പഴക്കം നിര്ണ്ണയിക്കുന്നു. അതിലും പഴയതാണ് ഇവ.
  2. പിക്ടോഗ്രാഫുകള് ശിലാതലത്തിലെ വരകളും നിറങ്ങളുമാണ്.കരി,മാംഗനീസ്,പലവിധം ഓക്സൈഡുക ള് കൊണ്ട് നിറംചേര്ത്തചിത്രങ്ങള് കാണാം. ഭൂമിക്കടിയിലെ ഗുഹകളിലെ കലകള് കൂടുതല്കാലം നില നില്ക്കുന്നത് മഴയും പൊടിയും ഏല്ക്കാത്തതിനാലാണ്.സസ്യജന്യമായ നിറങ്ങളാണ് പ്രാചീനമനുഷ്യര് കലാപരമായ സൃഷ്ടികള്ക്ക് ഉപയോഗിച്ചത്. ലോഹപ്പൊടികളും ഉപയോഗിച്ചിരുന്നു.മുള,അസ്ഥി,വിരല് മുതല് എല്ലാ ഉപകരണങ്ങളുംനിറം ചേര്ക്കാന് അവരുപയോഗിച്ചു. പള്ളിവേട്ടയാണ് ചിത്രങ്ങളുടെ പ്രധാ നവിഷയം.(ഇത് കേരളക്ഷേത്രങ്ങ ളില് ഇന്നും കാണാവുന്ന ഒരനുഷ്ഠാനമാണ്.മൃഗമാലകള് അതിനാല് ഈ ഗുഹാചിത്രങ്ങളിലെ പ്രധാന ആകര്ഷണമാണ്.(ക്ഷേത്രശില്പ്പങ്ങളിലും ).മൃഗങ്ങളേക്കാള് ചെറുതോ വലുതോ ആയ

മനുഷ്യ രൂപങ്ങളും കാണാം. ജ്യാമിതീയരൂപങ്ങളുടെ ആധിക്യം പ്രാചീനകലകളെ ആധു നിക കലകളോട് സാമ്യമുള്ളതാക്കുന്നു. ഈ പിക്റ്റോഗ്രാഫുകളില് നിന്ന് സിന്ധുസരസ്വതി ലിപി മുതലിങ്ങോട്ടുള്ള എല്ലാ ലിപികളും ഭാഷകളും ഉണ്ടായി. ഈ പിക്റ്റോഗ്രാഫുകള് ഇന്നും നമ്മുടെ ട്രൈബല് കല കളില് ഉപയോഗിക്കുന്നത് പാരമ്പര്യത്തുടര്ച്ച കാണിക്കുന്നു

3. പെട്രൊഫോം അഥവാ മെഗാലിത്തുകളെന്നാല് ശിലകളെ പ്രത്യേകരീതിയില് വൃത്താകൃതിയി ലടുക്കിയത് ഉള്പ്പെടെയുള്ള കലാരൂപങ്ങളാണ്. മെഗാലിത്തിക് ശിലാകലാരൂപങ്ങളില് അയര്ലാന്റിലെ ന്യൂഗ്രേഞ്ച് നിയോലിത്തിക് പാസ്സേജ് ടോമ്പിന്റെ വാതില്ക്കലുള്ള സ്പൈറലു കളെയാണ് ഉദാഹരിക്കാറുള്ളത്.3 വിധ ശിലാകലാരൂപങ്ങളും കേരളത്തില് ഉണ്ട്.

പെട്രോഗ്ലിഫുകളുടെയും പിക്റ്റോഗ്രാഫുകളുടേയും സ്വഭാവം അവയുടെ കലാമേന്മയാണ്. കലാമേന്മ എന്നത് നിര്ണ്ണ യിക്കാന് അത്ര എളുപ്പമല്ലാത്ത ഒരു സ്വഭാവമാണ്. കപ്പ്യൂളുകളെന്ന് വിളിക്കുന്ന കപ്പ് മാര്ക്കുകളുടെ (പെട്രോഗ്ലിഫ്) കാര്യമെടുക്കാം. എന്താണവയുടെ ഉദ്ദേശമെന്നും സന്ദേശമെന്നും പുരാവസ്തുഗവേഷകര്ക്ക് ഇപ്പോഴും പൂര്ണ്ണമായി ഗ്രഹി ക്കാനായിട്ടില്ല. അവ പ്രയോജനരഹിതങ്ങളാണെന്ന് ചിലര് കരുതുന്നു. എന്നാല് അങ്ങനെയല്ലെന്നും സംസ്കാരചി ഹ്നങ്ങളാണെന്നുമാണ് ഭൂരിപക്ഷാഭിപ്രായം.ഒരു ജനതയുടെ പ്രദേശത്തെ അടയാളപ്പെടുത്താനായി ഉപയോഗി ക്കുന്ന അടയാളചിഹ്നമാണെന്നാണ് ഇവയെ കരുതു ന്നത്. (ജിയോകോണ്ടര്ഗ്ലിഫ്സ്).ഇവ നക്ഷത്രഭൂപടങ്ങളാണെന്നും പ്രാചീ നമനുഷ്യരുടെ നക്ഷത്രനി രീക്ഷ ണത്തിന്റെ ഫലമാണെന്നും , ചിലപ്പോള് ചില പ്രത്യകസംഭവങ്ങളെ ഓര്മ്മിപ്പിക്കാന് ഉള്ള രേഖകളായി ഉപയോഗിക്കാറുണ്ടെന്നും ,ജനതയുടെ ഐതിഹ്യങ്ങളിലും മിത്തുകളിലും അനുഷ്ഠാനങ്ങളിലും ഇവ യുടെ സൂചന കാണാമെന്നും പുരാവസ്തു ഗവേഷകര് പറയുന്നു.

അഭിജ്ഞര് ഏററവും പഴയ ,രേഖപ്പെടുത്തപ്പെട്ട , ശിലാകല ബിംബേക്തയിലെ പെട്രോഗ്ലിഫ് കല യാണെന്ന് കരുതുന്നു. മദ്ധ്യേന്ത്യയിലെ ബിംബേക്തയില് ഓഡിട്ടോറിയം ഗുഹയിലെ നടുവിലെ ശിലയില് 1990ല് 10 കപ്പ് മാര്ക്കിങ്ങുകളാ ണ് കണ്ടത്. 2,90000 മുതല് 700000 ബിസി വരെ പഴ ക്കം ഇവക്ക് കല്പ്പിക്കുന്നു. 2013ല് പാലക്കാട്ട് ജില്ലയിലെ മുതലമടയി ല് ഞാന് രേഖപ്പെടുത്തിയ കപ്പ് മാര്ക്കിങ്ങുകള് 51ല് അധിക മാണ്. ഇവകൊണ്ട് വലിയ ഒരു മൃഗരൂപം (റെപ്റ്റൈല്, മുതല, ശിംശുമാരം) വരച്ചിരിക്കുന്നു. മാത്രമല്ല,ജ്യാമിതീയ രൂപങ്ങളും കാണാം.ഇവക്ക് ബിംബേക്തയിലെ കുപ്പോളകളുടെ പഴക്കമോ,ഒരുപക്ഷേ അതിലധികമോ കാണും.

ചരിത്രാതീതകലയുടെ കാലരേഖ

1 പാലിയോലിത്തിക്ക് (2,500,000 - 3,000- BCE)

ലോവര് പാലിയോലിത്തിക്ക് (2,500,000 - 200,000 BCE)കാലത്തെ ശിലാകല പ്രാചീന പെട്രോ ഗ്ലിഫുക ളാണ്. കുപ്പൂളുകളും വരകളും പെടും. ബിംബേക്തയിലെ ഓഡിട്ടോറിയം ഗുഹ (മദ്ധ്യപ്രദേശ്) (290,000-700,000 BCE). മദ്ധ്യപ്രദേശിലെ ഇന്ദ്രഗാര്ഹ് മലയിലെ ദാരകി ചാത്തന് ഗുഹയിലെ പെട്രോഗ്ലിഫ് ബിംബേക്തയോളം പഴ ക്കം(290,000-700,000 BCE).ഇവ രണ്ടും മദ്ധ്യേന്ത്യയിലാണ്. ഇവയുടെ ഗ്രൂപ്പിലാണ് ഞാന് റിപ്പോര്ട്ട് ചെയ്ത മുതലമടയിലെ പെട്രോഗ്ലിഫ്.പ്രാചീനശിലായുഗത്തില് (2.5 മില്ല്യന് മുതല് 15000 വര്ഷം വരെ) ശിലായുധങ്ങള് കൊ ണ്ട് മനുഷ്യര് ഉണ്ടാക്കിയിരുന്നതാണ് ഇത്തരം പെട്രോഗ്ലിഫുകള്.കോഴിക്കോട് വരക്കല് കാണുന്ന വരകള്ക്കും ഒരുപ ക്ഷേ ഇത്രയും പഴക്കം കണ്ടേക്കാം.

ലോവര് പാലിയോലിത്തിക്ക് (2.5 മില്ല്യന്-200000 രണ്ടു മില്ല്യന് വര്ഷം മുമ്പ്)ഉണ്ടായിരുന്ന മനുഷ്യവര്ഗ്ഗ ങ്ങള് ഹോ മോഹാബിലിസ് (ആദ്യത്തെ ശിലായുധനിര്മ്മാതാവ്,ആദ്യം സംസാരിച്ചയാള് 2.2 മുതല് 1.6 മില്ല്യന് വര്ഷം വരെ, ഹോമോ ഇറക്ടസ് (2 -0.4 മില്ല്യന് വര്ഷം മുമ്പ്).ഇവരെ ആഫ്രിക്കയില് നിന്ന് ആദ്യം കുടിയേറിപ്പാര്ത്ത, ശിലോപ കരണങ്ങളുപയോഗിച്ച,സംസാരിച്ച,അഗ്നി ഉപയോഗിച്ച,പാചകം ചെയ്ത് അന്നം കഴിച്ചവരെന്ന് പുരാവസ്തുഗവേഷകര് (പാശ്ചാത്യലോകത്തെ) കരുതുന്നു.ഇത് ശരിയല്ല.( കോറിഡോഴ്സ് ഓഫ് ടൈം എന്ന പുസ്തകത്തില് കാരണങ്ങള് കാണുക.[9]

ഹോമോസാപ്പിയന്സ് 400000-200000 വര്ഷം മുമ്പ് ഭൂമുഖത്തുണ്ടായി.കേരളത്തിന്റെ പടിഞ്ഞാറന് തീര ത്ത് ആദ്യ മുണ്ടായ പ്രാചീന ആര്ക്കേയിക്ക് ഹോമോസാപ്പിയന്മാരാണ് മുതലമടയിലെ കുപ്പോളകള ുണ്ടാക്കി യത്.ഒരു ഭൂപ്രദേശ ത്ത് ,ലോഹായുധങ്ങള് ഉപയോഗിക്കാന് തുടങ്ങുമ്പോള് അവിടത്തെ ശിലായുഗം അവ സാനിക്കുന്നു. ബി സി 6000-4000 കാലത്ത് ശിലായുഗം അവസാനിച്ചു.ഇന്ത്യയില് ഗണേശ്വരത്ത് കണ്ട ലോഹായുധഫാക്ടറിയും വമ്പിച്ച ലോഹാ യുധശേഖരവും ,ഹരപ്പന്സംസ്കൃതികാലത്തുതന്നെ ഇന്ത്യയിലെ ശിലായുഗകാലം അവസാനിച്ചതിന് തെളിവാണ്.

മദ്ധ്യപാലിയോലിത്തിക്ക് കാലം (200,000 - 40,000 BCE)

അപ്പര്പാലിയോലിത്തിക്ക് കാലം(40,000-10,000 BCE)

മീസോലിത്തിക്ക് കാലം Europe: c.10,000 - 4,000 BCE. (യൂറോപ്പില് നവീനശിലായുഗം c.4,000 - 2,000 BCE ) മീസോലിത്തിക് കാലത്ത് ഇന്ത്യയില് ബിംബേക്ത ചിത്രങ്ങളും സത്പുര മലനിരകളിലെ പച്ച്മാരി ഹില്ലിലെ പെയിന്റിങ്ങുകളും ഉണ്ടായി. ഇതുപോലുള്ള ചിത്രങ്ങള് ദക്ഷിണേന്ത്യയിലും ഉണ്ട് . ഇവയിലൊന്നാണ് ഞാന് റിപ്പോര്ട്ടു ചെയ്ത പാറൊലി പഞ്ചതീര്ത്ഥത്തിലെ കറുത്തകൃഷ്ണരൂപം. ലോക്കല് ആളുകള് പാഞ്ചാലിയുടെ വാല്ക്കണ്ണാടി എന്ന് വിളിക്കുന്നു. സൂക്ഷ്മനോട്ടത്തില് ഇത് വാല്ക്കണ്ണാടിയല്ല, പിടിയുള്ള ഒരു പാത്രമാണ്. മുഖം അജ(ആട്)രൂപം. നാഭി യില് കറുത്ത കൃഷ്ണരൂപം കുഴല് വിളിക്കുന്നു. പാറോലിയിലെ കുപ്പോളകള്ക്ക് മുതലമടയിലേയും ബിംബേക്ത ഓഡിററ റിയം ഗുഹയിലേയും ദാരകിചാ ത്തന് ഗുഹയിലേയും കുപ്പോളകളുടെ പഴക്കം കാണണം.( ലോവര്പാലിയോലിത്തിക്ക് ). അതായത് ലോവര് പാലിയോലിത്തിക് മുതല് മീസോലിത്തിക്ക് കാലം വരെ ഇവിടെ തുടര്ച്ചയായി ജനവാസം ഉണ്ടായിരുന്നിരിക്കണം.

**കോപ്പക്കുഴി ഏററവും പഴയ കലാരൂപം Cupmarks (Cupules)**

അപ്പറ് പാലിയോലിത്തിക് കാലം (40000 ബിസി തുടങ്ങി) ലോകത്തിന്റെ പലഭാഗങ്ങളിലും പാറകളിലും ഗുഹകളിലും കലാഭംഗിയുള്ള ചിത്രങ്ങള് പ്രത്യക്ഷമാവാന് തുടങ്ങി. എന്നാല് ഇതിനെത്രയോ മുമ്പുതന്നെ മദ്ധ്യേഷ്യയിലെ ബിംബേക്തയില് അവ പ്രത്യക്ഷപ്പെട്ടു.ആര്ക്കിയോളജിസ്ററ് റോബര്ട്ട് ജി ബെഡ്നാ റിക്തോവാണ് ഇവയെ ആദ്യമായി കുപ്പൂളെന്ന് (കപ്പ് മാര്ക്ക്)വിളിച്ചത്. ഇതുവരെ കണ്ടെത്തിയവയില് ഏററവും പഴയത് ബിംബേക്തയിലെയാണ്.1990ല് 9 എണ്ണം, 1991ല് ഒന്നുകൂടി-ആകെ 10 എണ്ണം കണ്ടു.മൈ ക്രോഇറോഷന് അനാലിസിസ് കൊണ്ട് 700,000 വര്ഷം പഴക്കം നിര്ണ്ണയിച്ചു.

 ചിത്രത്തില് കുപ്പിക്കിവി ഹര്ത്തോല [10]എന്ന് വിളിക്കുന്ന ഫിന് ലാന്റിലെ സാക്രിഫിഷ്യല് ശില (യാഗശില)കാണാം. എണ്ണം കൊണ്ടും, ആകൃതി കൊണ്ടും,ഭാഷാ സാമ്യം കൊണ്ടും മുതലമടയോട് (ചിത്രം 3, 4)സാദൃശ്യം കാണുന്നു.

*മുതലമട പഞ്ചായത്തില് കണ്ടെത്തിയ പെട്രോഗ്ലിഫുകള് മനുഷ്യനിര്മ്മിതമായ ,ഏതാണ്ടൊരേ വലിപ്പ മുള്ള കോപ്പക്കുഴികളാണ്.ശിംശുമാരരൂപമുള്ള ഏററവും പഴയ നക്ഷത്രഭൂപടമാണ്. വരു ണവാഹനമായ ശിംശുമാരം (മുതല,മകരമത്സ്യം,ജലജന്തു) എന്ന ദിനോസാറാണ് ഇത്. കോപ്പ ക്കുഴികളെ കലാത്മകമായി വിന്യസി ച്ച് ഈ ആകൃതി പ്രാചീനമനുഷ്യന് ഉണ്ടാക്കിയിരി ക്കുന്നു. അപ്രകാരം പെട്രോഗ്ലിഫും പോട്രോഗ്രാഫും കലര്ന്ന കലാരൂപം ഉണ്ടാക്കിയിരിക്കുന്നു. ചിത്രം 5, 6 പാറോലിയിലെ പെട്രോഗ്ലിഫും പിക്റ്റോഗ്രാഫും ചേര്ന്ന കലാരൂപം കാണിക്കുന്നു. അതില് ഭീമപാദ മെന്ന് വിളിക്കുന്ന കുഴിയില് സൂക്ഷ്മമായി നോക്കിയാല് നാഗവ്യാളീസമമായ റെപ്റ്റൈലിന്റെ രൂപം കാണാം. കണ്ണിന്റെ ഭാഗത്ത് പോളിഷ് ചെയ്ത ലെന്സും കാണാം.ഇത്ര ശ്രദ്ധയോടെ അനുഷ്ഠിച്ചക ലാരൂപം അത്രയും മുമ്പുതന്നെ ഇവിടത്തെ ജനത സംസ്കൃതചിത്തരായിരുന്നതിന്റെ തെളിവാണ്. പാറോലി കോപ്പക്കുഴികള് മുതലമടയേക്കാള് പുതിയതാണ്. അവയുടെ കാലം ഭീമനോടും ഭീംബേ ക്തയോടും, മഹാഭാരതകാലത്തോടും കൃഷ്ണചരിതത്തോടും ബന്ധപ്പെട്ടിരിക്കുന്നു. മഹാഭാരതത്തില് പാണ്ഡവര് ഇവിടെ താമസിച്ചു എന്ന് കരുതപ്പെടുന്നു. എന്നാല്, പാലിയോലിത്തിക്ക് കപ്പ് മാര്ക്കിങ്ങുകള് വെച്ച്, ഈ തീര്ത്ഥസ്ഥാനങ്ങള് പാണ്ഡവകാലത്തിന് മുമ്പേ നിലനിന്നിരു ന്നിരിക്കണം. കോപ്പക്കുഴിസംസ്കാരം മഹാഭാരതകാലത്തിന് എത്രയോ മുമ്പ് അവസാനിച്ചു. മുതലമടയാവട്ടെ, അതിലും പഴയ കശ്യപപ്രജാപതി, വരുണന്,സപ്തര്ഷിസമൂഹം, ശിംശുമാരം ഇവയോടാണ് ബന്ധ പ്പെട്ടിരിക്കുന്നത്.*




**മുതലമട**



*പരൌളിയിലെ (തൃശ്ശൂര് ജില്ല) ഏററവും വലിയ കോപ്പക്കുഴി ഭീമപാദമെന്ന് നാട്ടുകാര് വിളിക്കുന്നു. (ചിത്രം 6) ഇതിനെ നേരത്തെ പറഞ്ഞു. പറോലിയിലും മുതലമടയിലും ശിംശുമാരം, ജലജന്തു, മുതല, റെപ്റ്റൈല് എന്ന സിംബോളിസം പ്രകടമാണ്.പടിഞ്ഞാറന് തീരം വരുണന്റെ സ്ഥാനമാകയാല് ,പുരാവസ്തുഗവേഷകര് പറയുന്നപോലെ, സ്ഥാനം കാണിക്കാനുള്ള സിംബലായിട്ടും ഇത് എടുക്കാം.*

## തലപ്പള്ളി മെഗാലിത്തുകള്

പാണ്ഡുക്കുളികളെന്നു വിളിക്കുന്ന (പാണ്ഡവക്കുഴികള്) ,അവയില് അസ്ഥിഖണ്ഡവും ഗൃഹോപകരണസാധനങ്ങളും കേരളത്തില് കണ്ടെടുത്തിട്ടുണ്ട്.[11] 6 വ്യത്യസ്തതരം മെഗാലിത്തുകള് കേരളത്തിലുണ്ട്. ബിസി 3 മുതല് ഏഡി 3 നൂററാ ണ്ടുവരെ ചരിത്രകാരന്മാര് പഴക്കം നിര്ണ്ണയിച്ചതിന്റെ നിരര്ത്ഥകതയും അശാ സ്ത്രീയതയും നേരത്തെ ചൂണ്ടിക്കാട്ടി. പ്രാചീനകാലം മുതല് ഏഡി ആദ്യശതകം വരെ ഇവയില് തുടര്ച്ചയായി മനുഷ്യവാസമുണ്ടായിരുന്നു എന്നല്ലാതെ, അക്കാലത്താണ് കേരളത്തില് മനുഷ്യവാസം തുടങ്ങിയതെന്നു സമര്ത്ഥിക്കാന് അതിലെ ഗൃഹോപകരണങ്ങളുടെ പഴക്കം സഹായിക്കയില്ല.

(എന്തുകൊണ്ട് ആദിവാസികള് ഇവയെ പാണ്ഡുക്കുളികളെന്നു വിളിച്ചു .പാണ്ഡവരുടെ പ്രപിതാമഹരായ കുരുവംശം, ചന്ദ്രവംശം ഇവ തെക്കെ ഇന്ത്യയില് നിന്നുണ്ടായവരാണെന്ന മഹാഭാരതവചനം ആദിവാസിക

ളുടെ സബ് ആള്ട്ടേ ണ് ചരിത്രവുമായി ഒത്തുപോകുന്നത് എന്തേ ചരിത്രകാരന്മാര് ശ്രദ്ധിക്കാഞ്ഞത് .ഈ ചോദ്യങ്ങള് ഞാന് സ്വയം ചോദിച്ചപ്പോള്, ഉത്തരം തേടിയപ്പോള്, ചിലതൊക്കെ മനസ്സിലാക്കാനും കഴിഞ്ഞു.)

1. റോക്ക് കട്ട് ടോമ്പുകളെന്നു ചരിത്രകാരന്മാര് വിളിക്കുന്നവ തൃശ്ശൂര്,മലപ്പുറം,കോഴിക്കോട്,കണ്ണൂര് (തെക്കും വടക്കും മലബാറില്) കണ്ടെത്തി. സാധാരണയായി വൃത്തം, ദീര്ഘ വൃത്തം ആകൃതി.(ദ്രാവിഡശൈലി). ഒന്നോ ഒന്നിലധികമോ മുറി. ചെറിയ ദീര്ഘചതുര കവാടം. ഒന്നോ രണ്ടോ ബെഞ്ചുകള്. (ഇരിക്കാനും കിടക്കാനും) തുറന്ന ഒരു മുററം. പല ഗുഹകളും കിഴ ക്കോട്ടഭിമുഖമാണ്, പഴയ വാസ്തുനിയമമനുസരി ച്ച്. അതായത് ,അവ ടോമ്പുകളല്ല, മനുഷ്യവാസത്തിനാ യി പണിത മനുഷ്യാലയങ്ങളാണ്,മുനിമട കളാണ്. വളരെ ചുരുക്കം ചിലത് വടക്കഭിമുഖമാണ്. ഇവ വടക്കിരുന്ന് പ്രായോപവേശം ചെയ്യാനായി ഉണ്ടാക്കിയതാവാം. പ്രധാന ഗുഹാ ഗൃഹത്തിന് ഒരു കേന്ദ്ര ത്തൂണുണ്ട്. ഇതില് മണ്പാത്രങ്ങള്,ഭരണികള്,ഇരുമ്പ് വസ്തുക്കള് ( പലതരം ഉപകരണങ്ങള്) ത്രിപദി, കല്ലുമുത്തുകള്,ചെമ്പുപാത്രങ്ങളെന്നിവ കാണുന്നതും ഗൃഹമായി ഉപയോഗിച്ചി രുന്നതിന് തെളിവാണ്. കുന്നംകുളത്തിനടുത്ത് പോര്ക്കളമെന്ന വേദാരണ്യത്തില് ഇവ വളരെയധികം കാണാം. കണ്ടാണച്ചേരിയില് ഇവയുണ്ട്.

2.& 3 കുടക്കല്ലും തൊപ്പിക്കല്ലും

കുടയുടെ ആകൃതിയില് കരിങ്കല്ലുകൊണ്ടുണ്ടാക്കിയവക്കടിയില് ഭരണിയുണ്ടാവും. തൊപ്പിക്കല്ലിന് 4 തൂണുപോലെ 4 കഷ്ണം കരിങ്കല്ല് ചാരിവെച്ചതിലാണ് കുട. ആ 4 എണ്ണം ഒരു ജിയോഡെസിക് അനുസരിച്ച് വളഞ്ഞ് നാട്ടിയതിനാല് 4 ദിശാസൂചകങ്ങളാണ്. ഇതില് അസ്ഥി കാണില്ല. ചിലതില് വിളക്കുമാടം പോലെ വിളക്ക വെക്കാന് ദ്വാരം കാണും. ഒന്ന് പിതൃക്കല്ലും,ഒന്ന് ദൈവപ്പുരയുമാണ്. ഒന്ന് മണ്ഡലാധിപതികളായ സ്ഥാനി ചേരന്മാരുടേത്,ഒന്ന് ചക്രവര്ത്തി യായി ഹിരണ്യഗര്ഭം കഴിച്ച ദേവസമാനനായ ചക്രവര്ത്തിചേര ന്മാരുടേത്. ആ വ്യത്യാസമാണിവ തമ്മില്. കുടമേല് കുടനാട്ടുക എന്ന ചൊല്ലിന് ഉത്ഭവം വള്ളുവനാട്ടുസ്ഥാനികള്ക്കിടയിലുണ്ടായത് ഈ മെഗാലിത്തിക് സമ്പ്രദായത്തിന് പിന്തുടര്ച്ചയായിട്ടാണ്. വല്ലഭവംശചരിത്രമാകട്ടെ,മൂഷകവംശചരിത്രമാണ്.അതാരംഭിക്കുന്നതാ കാര്ത്തവീര്യാര്ജ്ജു നകഥയിലും പരശുരാമകഥ യിലുമാണ്. കാര്ത്തവീര്യന് യയാതി,യദു,പൂരു,തുര് വ്വസു, ബുധ,പുരൂരവസ്,ചന്ദ്ര (സോമ) വംശമാകയാല് അത്രി, ദത്താത്രേയവംശമാണ്. പൊന്നാനിപ്പുഴ ഉദ്ഭവിക്കുന്നത് അത്രി,ദത്താത്രേയരുടെയും കശ്യപന്റെയും തപസ്ഥാനത്താണ്. അതാത് ക്ഷേത്രം പരാമര്ശിക്കുമ്പോള് അത് നാമിനിയും കാണും.

4 ഡോള്മനോയിഡ് സിസ്ററ്

4 വശം 4 കല്ല്പലക. അഞ്ചാമതൊന്ന് മുകളില്. ഇപ്രകാരമുണ്ടാക്കിയ അറ. ച്ചററും വൃത്താകൃതിയില് ശിലകളുണ്ടാവും (കല്ല്വൃത്തം) ചിലപ്പോള് ഒരു വൃത്തത്തിനകത്ത് ഒന്നിലധികം ഡോള്മെനുകള് കാണും. അവയില് കരിങ്കല്ലുകൊണ്ടൊ രു ചതുരം കെട്ടി ,അല്ലെങ്കില് ചതുരത്തിന്റെ വശങ്ങളില് കരിങ്കല്ലുപാളികള് വെച്ചുകെട്ടി, മുകളില് ഒററക്കല്ല് വെച്ചടക്കും

5 ഭരണി (നന്നങ്ങാടി) കുഴിയില് ഭരണി വെച്ച് അസ്ഥിശകലമിടുന്നു. മുകളില് സ്ഥലമറിയാന് ശിലാഖണ്ഡം നാട്ടും.ച്ചററും ശിലാവൃത്തം വെക്കും

6.മെന്ഹിറ്, പുലച്ചിക്കല്ലുകള്

ഒററശ്ശിലകള് സ്മാരകസ്തൂപമായി നാട്ടുന്ന നടുകല്ല്. ചിലപ്പോള് ഇതിന്നുമേലെ ഒരു രൂപം കാണും .തിരുനക്കര ക്ഷേത്ര ത്തിലും തിരുനെല്ലിക്ഷേത്രത്തിലും ഇത്തരം രൂപത്തോടുകൂടിയ അപൂര് വ്വശിലകളുണ്ട്. രൂപമില്ലാത്ത നടുകല്ലുകള് മിക്ക ക്ഷേത്രങ്ങളിലും കാണുന്നു. മലയാളഭാഷയില് മെന്ഹിറുകളെ പുലച്ചിക്കല്ലുകളെന്നു വിളിക്കുന്നു. പുല(ഗുഹ)കളില് വസി ച്ചിരുന്ന ആദിവാസി ആരണ്യകരുടെ ,പുലവന്മാരുടെ (പണ്ഡിതരായ കവികള്, ഋഷികവി) ഓര്മ്മക്കല്ലുകള്. ക്ഷേത്ര ങ്ങളോടനുബന്ധിച്ച്, പുലച്ചി(പുലയി) അരിവാള് മൂര്ഛ കൂട്ടിയപ്പോള് രക്തം പൊടിഞ്ഞ കഥ ഇങ്ങനെ ഉണ്ടായി.

തലപ്പള്ളിയില് കുന്നംകുളത്താണ് മെഗാലിത്തുക്കള് ഏററവും അധികമെന്നത് ഒരു യാദൃശ്ചികസംഭവമെന്ന് ഞാന് കരുതുന്നില്ല. തൃശ്ശൂര് ജില്ലയില് തലപ്പള്ളിതാലൂക്കിലാണ് ഏററവുമധികം പ്രാചീനദേവാലയ ങ്ങളുള്ള തും. (2000 വര്ഷ ത്തിലധികം പഴക്കമുള്ളവ). മൂഷകവംശത്തിന്റെ ഏററവും പഴയ ഒരു ശാഖ അവിടെയാണ്. തൃശ്ശൂരുനിന്ന് 24 കി മീ വടക്കു പടിഞ്ഞാറ് ഇയ്യാല്,(ഐയ്യാലാണ് ശരി ഉച്ചാരണം) ചൊവ്വന്നൂര് , കക്കാട്, പോര്ക്കളം,കാട്ടകാമ്പാല, കണ്ടാ ണച്ചേരി ഭാഗങ്ങളില് മെഗാലിത്തുകള് അനവധിയാണ്. കന്തന് കുമരനെന്ന ചൊവ്വ (സുബ്രഹ്മണ്യന്)യുടെ നാട്ടില് തൊപ്പിക്കല്ലുകള് നിറയെ. പോര്ക്കളത്ത് കുടക്കല്ല്, ഡോള്മനുകള്,ഭരണി,ഗുഹാഗൃഹങ്ങള് നിറയെ. ഒരു ഹെക്ടറിനക ത്ത് ഇത്രയും മെഗാലിത്തുകള് ലോകത്തെവിടെയെങ്കിലുമുണ്ടോ എന്നന്വേഷിക്കണം.അപ്പോളറിയാം തലപ്പള്ളിയുടെ പ്രാചീനത.

മഹാഭാരതം വ്യാസനാല് [12]എഴുതപ്പെട്ടു.അര്ജ്ജുനന്റെ മുത്തച്ഛനാണ് വേദവ്യാസര്. അതിനാല് പ്രായം ശ്രീകൃഷ്ണനേ ക്കാള് കൂടും.ബിസി 3000-3500 കാലം. അദ്ദേഹം പുലസ്ത്യമഹര്ഷിയുടെ (രാക്ഷസ,യക്ഷ, നാഗാദികളുടെ പ്രപിതാമഹരാണ് പുലസ്ത്യപുലഹാദികള്,ക്രതു എന്നിവര്) വാക്കായി മഹാഭാരതത്തില് പറയുന്നത്- പുഷ്കരതീര്ത്ഥത്തിലാണ് തപം ചെയ്യേണ്ടത്, മഹാലയത്തിലാണ് ദാനം ചെയ്യേണ്ടത്, മലയാദ്രിയില് ചെന്ന് ചിതയേറേണ്ടതാണ്, ഭൃഗുതുംഗ ത്തില് ഉപവസിച്ച് ജീവന് ഉപേക്ഷിക്കണം (പ്രായോപവേശം). രാമായണത്തിലും മാരീചന് തപസ്സുചെയ്ത് മരണം വരിക്കാന് പശ്ചിമതീരം തെരഞ്ഞെടുത്തതായി പറയുന്നു. ചന്ദ്രഗുപ്താദികളായ മഹാരാജാക്കന്മാരൊക്കെ ഈ ഉപ ദേശമാണ് അനുസരിച്ചിട്ടുള്ളത്. മലയാദ്രിയില് വന്ന് മരിക്കാനും ചിതയേറാനും അനേകം വീരന്മാര് ഉണ്ടായിരു ന്നതിന്റെ ശേഷിപ്പുകളാണ് നാം കാണുന്ന സ്മാരകശിലകള്. സഹ്യനില് ഇത്തരം സ്ഥാനങ്ങള് അനേകം കാണാം. പുലച്ചിക്കല്ലുകള് പുലസ്ത്യ, പുലഹന്മാരെന്ന പ്രപിതാമഹകാലം മുതലുള്ള കല്ലുകളാണ്. പുലയവംശമാണ് നമ്മളെല്ലാ വരും. പുലച്ചി പുല്ലരിഞ്ഞ് ചോര കണ്ട ശിലകളിലൊക്കെ ആ ജനിതകചരിത്രം കാണുന്നു. നിരവധി സ്വയംഭൂലിംഗങ്ങളില് ആ കഥ നാം കാണുന്നുമുണ്ട്.

തലപ്പള്ളി മേല് വട്ടം,കീഴ് വട്ടം കഴിഞ്ഞാല് , മൂഷകവംശചരിത്രത്തില് ഇടപ്പള്ളി മേല് വട്ടം ആരംഭിക്കുന്നു. വാല്പ്പള്ളി വാല്പ്പാറഭാഗമാണ്.(തിരുച്ചിറപ്പള്ളിക്കടുത്തെ കരുവൂര് വരെ). ക്ഷേത്രകേന്ദ്രീകൃതമാണ് ഭരണം. ക്ഷേത്രം ആത്മീയവും, രാഷ്ട്രീയവും സാമൂഹികവുമായ പ്രശ്നങ്ങളെയെല്ലാം തീര്ത്തുകൊടുക്കുന്ന ഭരണസംവിധാനമാകയാല് ധര്മ്മിഷ്ഠനാണ് അതിന്ന് പരമാധികാരി. ഏററവും മുതിര്ന്ന കാരണവരാണ് കോയിലധികാരികളെന്ന നിയമം അതുകൊണ്ടാണ്. രണ്ടാമത്തെ മുതിര്ന്ന വ്യക്തി നീതിന്യായം,രാജഭരണം എന്നിവ പഠിച്ച് അനുഭവമുള്ള രാജാവാകുന്നു.അദ്ദേഹത്തിന് രാജപദവി . മൂന്നാം അവകാശി സൈന്യാധിപനാണ്,വാള്നമ്പിയാണ്. നാലാം അവകാശി ,അഞ്ചാം അവകാശി എന്നിവര് മന്ത്രി,നിധികാപ്പവര് മുതലായ സ്ഥാനങ്ങളിലിരുന്ന് താന്താങ്ങളുടെ ഊഴം കാക്കുന്നു.(മഹാഭാരതകാലത്ത് പഞ്ചപാണ്ഡവരെപ്പോലെ)

സംഘകാലത്ത് 5 കുറുനിലമന്നരാണ് തലപ്പള്ളി ഭാഗത്തുണ്ടായിരുന്നത്.അഞ്ചുപേരും ഒരേ കാടവവംശമാണ്. സഹോദരരാണ്. മൂപ്പിളമ അനുസരിച്ച് അഞ്ചുപേര്ക്കും 5 പദവി കിട്ടുന്നു.പദവി കിട്ടിയാല് അവര് ചില പ്രത്യേകസ്ഥാനങ്ങളിലാണ് താമസിക്കുക. രാജതലസ്ഥാനം മാറുന്നതനുസരിച്ച് ചിലപ്പോള് ഈ സ്ഥാനം മാറാറുണ്ട്.

1.പറമ്പിമല പാരിവള്ളല് . പറമ്പിക്കുളം പാരി(പാലി)വല്ലഭന്. പാലിയംവംശം. പാരിയെ വധിച്ചകഥ സംഘസാഹിത്യ ത്തില് കപില(പാരണ)രുടെ കവിതാവിഷയമാണ്. ഇവര്ക്ക് വന്നേരിനാട്ടില് ആസ്ഥാനമുണ്ടായിരുന്നു.

2. വെളിയന് ആവി കോമാന് (വെള്ളുവനാട്ട് വെള്ളുവക്കോനാതിരി) വെളിയങ്ങോട്ട് എന്ന സ്ഥലത്ത് (വന്നേരി) ആസ്ഥാനമുണ്ടായിരുന്നു.

3.കുതിരമല കാരി (കാരിസ്വരൂപം) എന്ന തലപ്പള്ളി വാള്നമ്പി സൈന്യാധിപന്. അംഗരക്ഷകനും വിശ്വസ്ഥനായ സാലനും (രാജാവിന്റെ പത്നീസഹോദരന്) ആയി കോലവരാഹസ്വരൂപി.

4.നന്ദനെന്ന കാടവരാജവംശത്തിന് പിന്തുടര്ച്ചയായി കൊല്ലങ്കോട്ട് ഗന്ധര് വ്വ രാജകുലം അതിര്ത്തി സംരക്ഷി ക്കുന്നു.ഗിരിവനവാസികളായ പഴയ ആരണ്യകന്മാരാണ്.മുല്ലത്തിണയിലേക്ക് ഇറങ്ങുംമുമ്പ് ഉള്ളവംശം.

5. മുള്ളൂര്മല ഓരി എന്ന കുറുനിലമന്നന്.സകലശാസ്ത്രപാരംഗതനായി മുള്ളുവ(മുല്ലവ)ച്ചേരിയിലിരിക്കുന്ന ആഴ്വാരെന്ന യോഗീശ്വരന്.ഒളപ്പമണ്ണമനക്കാര് ഇത്തരം ആഴ്വാഞ്ചേരിക്കാരായിരുന്നു.(ആഴ്വാഞ്ചേരി എന്നാല് വൈഷ്ണവരായ വൈദികഋഷിമാര് . തൊണ്ടമാന്മാരുടെ, അഥവാ വൈഖാനസരുടെ രാജവംശം, ബ്രഹ്മക്ഷത്രവംശം.) ആഴ്വാഞ്ചേരി തമ്പ്രാക്കളുടെ ആദ്യ സ്ഥാനം മാറഞ്ചേരി . മുല്ലശ്ശേരിയിലെ പറമ്പുതളി, പിന്നെ തരുര്,പിന്നെ മാറഞ്ചേരി, ഒടുവില് ആതവനാടായത് രാജതലസ്ഥാനം മാറുന്നതനു സരിച്ചാ ണ്. പെരുമ്പടപ്പുകോവിലധികാരികളാണ് ആഴ്വാഞ്ചേരി തമ്പ്രാക്കള് എന്നും വന്നേരി ഭൂപനെ അരിയിട്ടുവാഴ്ത്തുന്നവര്. സാമൂതിരി വാഴ്ച്ചയോടെ വന്നേരിഭൂപന് പലായനം ചെ യ്യേണ്ടിവന്നപ്പോളാണ് (13 ആം നൂററാണ്ട്) തമ്പ്രാക്കള് മാറഞ്ചേരി നിന്ന് ആതവനാട്ടെത്തുന്നത്. മുല്ലൈത്തിണ യുടെ ദേവനായ വിഷ്ണവി നെ നേത്രനാരായണനായ ആഴ്വാഞ്ചേരി പ്രതിനിധാനം ചെയ്യുന്നു..

മൂഷകവംശചരിത്രത്തില് പെരുമ്പടപ്പ സ്വരൂപത്തിന് വാകയൂര് പെരുംതുറൈ എന്ന തിരുനാവാമാ മാങ്കത്തില് നില പാട്ടുതറയില് നില്ക്കാനും മാമാങ്കനടത്തിപ്പിനും അവകാശമുണ്ട്. ആദ്യം ഇതോടനുബന്ധിച്ച ആദിപെരുവനംപൂരം കാടവ ല്ലൂരിലാണാരംഭിച്ചത്. 108 ദേവന്മാരും നിരക്കുന്ന ഉത്സവമായിരുന്നു അത്. ഇതിന് അനുബന്ധമായി, പിന്നീട് ആറാട്ടു പുഴപൂരം തുടങ്ങി. അവിടെയും വന്നേരി പെരുമ്പടപ്പാണ് നിലപാട്ടുതറ നിന്നിരുന്നത്.(തൃശ്ശൂരിന്റെ ശക്തന് തമ്പുരാനും കൊച്ചി വന്നേരി പെരുമ്പടപ്പസ്വരൂപത്തിന്റെ പുതിയ താവഴിക്കാരനാണ്).

ആയാതു ശിവലോകം നാ കലാവിതി വിലോകനാല്

ചിന്തയാ സദ്ഭിരാരംഭി ദേവപൂരമഹോത്സവം

എന്നതനുസരിച്ചാണ് കാലഗണന

കലിദിനം 1345610 മീനം 27 കലി 3684 .ഇത് ബിസി 580 . ( 3684- 3104). ഈ പൂരം 4183 വര്ഷം യാതൊരു മുടക്കവും കൂടാതെ 1775 ഏഡി വരെ പെരുമ്പടപ്പസ്വരൂപമെന്ന വന്ദേരിഭൂപതി നടത്തിയതായി രേഖ. അതായത് , 4183 – 1775 എന്ന 2308 ബിസിയിലാണ് കാടവല്ലൂരിലെ ആദിപെരുവനം പൂരം തുടങ്ങിയത്. (അതിനുമുമ്പേ കാടവല്ലൂര് ക്ഷേത്രം ഘടോത്കചപ്രതിഷ്ഠയോടെ നില നില്ക്കുന്നു.) ബിസി 580ല് ഇപ്പോഴത്തെ പെരുവനം പൂരം തുടങ്ങി. 13ആം നൂററാണ്ടില് പെരുമ്പടപ്പിന് ആദിപെരുവനമായ കാടവല്ലൂരും തിരുനാവാ മാമാങ്കത്തിലെ നിലപാട്ടുതറയും നഷ്ടമായി. 1790- 1805 വരെ ഭരിച്ച ശക്തന്തമ്പുരാന് കാലത്ത് , തൃശ്ശൂര് പൂരം തുടങ്ങി. അപ്പോള് പെരുവനം പൂരം നാമമാത്രമായി അവശേഷിച്ചു. ഇത് വെച്ച് ആഴ്വാഞ്ചേരി തമ്പ്രാക്കളുടെ സ്ഥലമാററവും നമുക്ക് ഗണിക്കാം.

1. തിരുനാവാ ,വാകയൂര് പെരുന്തുറൈ , കാടവല്ലൂര് ശ്രീരാമക്ഷേത്രം മുതല് പറമ്പുത്തളി, തൃപ്രയാറ് , പെരിയാ റ് വരെ 2308 ബിസി – 580 ബിസി മൂഷകവംശം ഭരിക്കുന്നു. തലപ്പള്ളി മേലട്ടുത്തും കീഴ്വട്ടുത്തുമായി 2 ആ സ്ഥാനം രാജാവിനും ആഴ്വാഞ്ചേരിക്കും. ഒന്ന് പറമ്പിത്തളി (അരത്തളി) കീഴ്വട്ടം , ഒന്ന് എരമംഗലം തളി യും മറവഞ്ചേരി(മാറഞ്ചേരി)യും ഉള്ള തലപ്പള്ളി മേലട്ടം. ബിസി 580 ല് കീഴ്വട്ടത്തെ തമ്പുരാന് മൂപ്പ് കിട്ടി യപ്പോള് , പ്രധാനആസ്ഥാനം പറമ്പുത്ളിയാവുന്നു.. രാജാവ് മഹോദയപുരം സ്ഥാപിക്കുന്നത് ഇതിനെ തുട ര്ന്നാണ്. അത് കച്ചവടപ്രാധാന്യം നേടുന്നു.

2.പല്ലവഭരണകാലത്ത് പാലക്കാട് തരൂര് ശാഖ മൂപ്പ ലഭിച്ച് പ്രബലമാവുമ്പോള്, ആഴ്വാഞ്ചേരിക്ക് അവിടെ മൂന്നാമതൊരാസ്ഥാനം ഉണ്ടാവുന്നു. (ബിസി 780- എഡി 780. ) അന്നും മററ് 2 കേന്ദ്രങ്ങളിലും ആഴ്വാഞ്ചേരി ആസ്ഥാനമുണ്ട്.

3.എട്ടാം നൂററാണ്ടില് കുലശേഖരകാലത്ത് വീണ്ടും പഴയ പെരുമ്പടപ്പ് മൂപ്പില് സ്ഥാനം വന്ദേരിയിലെ ചേരന് കിട്ടുമ്പോള് മാറഞ്ചേരി രണ്ടാമതും പ്രബലമാവുന്നു.(കുലശേഖരകാലമെന്ന് എം ജി എസ് പറയുന്ന കാലം)

4.സാമൂതിരികാലത്ത് വള്ളുവക്കോനാതിരി പരാജയപ്പെട്ടു.സാമൂതിരിയുടെ ആനുകൂല്യത്തോടെ മാറഞ്ചേരിനിന്ന് തമ്പ്രാക്കള് ആതവനാട്ടേക്ക് മാറി. പിന്നെ ആതവനാട്ടുമാത്രമായി ആസ്ഥാനം.കല്പ്പകഞ്ചേരിയും ആതവനാട്ടും തിരൂരിലാണ്

ആഴ്വാര് എന്ന പദത്തിനര്ത്ഥം വൈഷ്ണവനെന്നാണ്. ആഴ്വാഞ്ചേരി എന്നാല് വൈഷ്ണവരുടെ ചേരി, സംഘം. മൂഷകവംശമെന്ന യാദവവംശത്തിന് ആത്മീയ ഗുരുവായ വ്യക്തിക്ക് ഇതല്ലാതൊരു പേര് ചേരുമോ ? ഭാരതപ്പുഴമുതല് പെരിയാറുവരെയുള്ള മദ്ധ്യകേരളത്തിന്( ശിരസ്സ് അഥ വാ തലപ്പള്ളിക്ക് )നട്ടുനായകമായി എന്നും തമ്പ്രാക്കള് നിത്യവിചാരേശ്വരനായി തുടര്ന്നു. ഭര ണമാററം കൊണ്ട് കോവിലധികാരിപ്പട്ടം നഷ്ടപ്പെട്ടു ന്നില്ല. മൂഷകവംശത്തിന് മുഴുവനും ആത്രേയരും, അവരിലെ യദുക്കള്ക്ക് ഭൃഗുക്കളും ഗുരുവാണ്. ( തുര് വ്വശു വംശത്തിന് ദുര് വ്വാസാവാണ് ഗുരു) പൊന്നാനിപ്പുഴയുടെ ഉദ്ഭവസ്ഥാനത്തും , തീരങ്ങളിലും ത്രിമൂര്ത്തിരൂപ ത്തില് ഗുരുവായ ദത്താത്രേയ പ്രതിഷ്ഠ

ഉണ്ട്. ദത്തനെന്ന വൈശ്യനാമവും (ബ്രഹ്മദത്തന്) കേരളത്തിലെ അന്തണകുടുംബങ്ങളില് പതിവാണ്.

നാം ഇപ്പോള് കാണുന്ന രീതിയിലായിരുന്നില്ല പഴയ കേരളത്തിന് അതിരുകള്. 1792ലെ മലബാറ് ഡിവിഷന് വരെ തെക്കും വടക്കും മലബാറുകള് ഒരോ ഭരണക്കീഴിലായിരുന്നു. 1946 ല് മദ്രാസ് പ്രസി ഡന്സിയിലെ മലബാറ് ജില്ലയില് 9താലൂക്കുകളാണ്.ചിറക്കല്,കോട്ടയം,വയനാട്, കുറുമ്പ്രനാട്,കോഴിക്കോട്, ഏറനാട്,വള്ളുവനാട്.പൊന്നാനി,പാലക്കാട്. 1956-57ല് വള്ളുവനാട് വിഭജിക്കപ്പെട്ടു. പാലക്കാട് ജില്ലയിലെ പൊന്നാനി താലൂക്ക് വിഭജനം ഇങ്ങനെയായിരുന്നു.

താനൂര്,തിരൂര്,കുററിപ്പുറം,നാട്ടിക,ചാവക്കാട് ഫര്ക്കകളും, പൂക്കോട്,പേരകം,ഇരിങ്ങപുരം, കടപ്പുറം, മണത്തല എന്ന് 5 ഗ്രാമങ്ങളും പാലക്കാട് നിന്നു വേര്പെടുത്തി. ബാക്കി പാലക്കാട് ജില്ലയില് തന്നെ നിര്ത്തി. 1969ല് മലപ്പുറം ജില്ല വന്നപ്പോള് പൊന്നാനിയിലെ തൃത്താല ഫര്ക്ക ഒററപ്പാലം താലൂക്കിലും അണ്ടത്തോട്ഫര്ക്ക ചാവക്കാട് (തൃശ്ശൂര്) താലൂക്കിലും ബാക്കി പൊന്നാനി താലൂക്കായി മലപ്പുറം ജില്ലയിലും ചേര്ന്നു. ക്ഷേത്രചരിത്രം പഠിക്കുമ്പോള് ഈ പുതിയ വിഭജന ങ്ങള്ക്കു മുമ്പുള്ള തലപ്പള്ളി മേല്, കീഴ്വട്ടം വിഭജനം അറിയണം

തൃശ്ശൂര് ജില്ല കേരളത്തിന്റെ സാംസ്കാരികതലസ്ഥാനമാണ്. കേരളത്തിന്റെ മദ്ധ്യഭാഗവുമാണ്.ഋഷഭാചലം, വൃഷഭാ ദ്രിപുരം മുതലായ പഴയ സംസ്കൃതനാമങ്ങളുമുണ്ട്. നന്ദി എന്ന ശിവവാഹനം പഴയ കാലറെക്കോഡുകളില് കേരളത്തിലെ വിദ്വാന്മാരെ വിളിച്ചിരുന്ന പേരാണ്. വിദ്വാന്മാരുടെ ആസ്ഥാനനഗരിയായ തൃശ്ശൂരിലെ ശിവ നന്ദി,ഭവനന്ദിമാരാണ് [13]വളഭി യൂണിവോഴ്സിററിയുടെ കിഴക്കന് ബ്രാഞ്ചായി നളന്ദ സ്ഥാപിച്ചത്. കുലശേഖ രആഴ്വാരുടെ മഹോദയപുരം, തൃക്കണാമതിലകം,തിരുവഞ്ചിക്കുളം എന്നിവ ബിസി 120 ല് സ്ഥാപിതമാവും മുമ്പ് ,ബിസി 500ലെ പെരുവനം പൂരം തുടങ്ങും മുമ്പ് , വന്ദേരിപെരുമ്പടപ്പിലെ ആദി പെരുവനമായ കാടവല്ലൂ രിലേക്ക് , നാം ആദ്യം സഞ്ചരിക്കുന്നു.പാറമന,പന്നിയൂരിന്റെ ക്ഷേത്രമായി രുന്നതിനാല് വരാഹകല്പ്പത്തോ ളം പഴക്കമുണ്ട്.(മൈത്രാവരുണികാലം).കൊച്ചിരാജാവാണ് ആദ്യം മുതല് ചക്രവര്ത്തി. (പഴയ തൃക്കണമ ക്കും , വന്നേരിയില് തിരുവഞ്ചിക്കുളത്തിനടുത്ത് കാണാം)

## മലബാറും കോലാദ്രിയും ഇവിടത്തെ മെഗാലിത്തുക്കളുണ്ടാക്കിയ വിശ്വകര്മ്മജരും.

ജീവിതം എനിക്കൊരു തീര്ത്ഥയാത്രയാണ്. ആ തീര്ത്ഥയാത്രക്കകത്തെ ഒരു ചെറിയ തീര്ത്ഥയാത്ര ഇതും. യാത്രയില് പുറംകാഴ്ചകളുണ്ട്. അവയെ ഉണ്ടാക്കിയതും അവയുണ്ടാക്കിയതുമായ അകംകാഴ്ചകള്ക്കാണ് പ്രാധാന്യം ആദ്യം നാമൊരുമലയും പുഴയും പൂവും മരവും കണ്ട് പുറംകാഴ്ചയിലാരംഭിക്കുന്നു. പിന്നെ അവയുടെ കഥയിലാകൃഷ്ടരാവുന്നു. കഥ രചിച്ചുരചിച്ച് , എവിടെയോവെച്ച് നമ്മളും കഥയും കാഴ്ച്ചയും ഒന്നാവുന്നു. ഈ പാറ എങ്ങനെയുണ്ടായി.? അതിനെന്താണൊരു പ്രത്യേകആകൃതി.? ഇത് മനുഷ്യനുണ്ടാക്കിയതാണോ. ? ആണെങ്കിലാര് .? എങ്ങനെ? എന്തുപകരണം കൊണ്ട് ?എന്ന് ?എന്തിന് . ? ചോദ്യങ്ങളുണ്ടാവുമ്പോള് അവക്ക് ഉത്തരവും കിട്ടുന്നു.

മലബാറ്, മലവാരം,കോലാദ്രി,കോലത്തുനാട് – ഇതൊക്കെയാണ് പഴയ കേരളത്തിന്റെ പേരുകള്. ഈ പേരുകളൊക്കെ എങ്ങനെയുണ്ടായി .ഭൃഗുകച്ഛമെന്ന പരശുരാമനുള്പ്പെട്ട ഭൃഗുവംശീയരുടെ വാസസ്ഥാനത്തിലേക്ക് ഒരു ആര്ക്കിയോളജിക്കല് യാത്ര നടത്തിയാല് പദോല്പ്പത്തി മനസ്സിലാവും. ഭൃഗുക്കളുടെകച്ചം

അഥവാ കച്ചേരിയാണ് ഭൂഗ്രഹം. കച്ഛ് ഉള്ക്ക ടലിനടുത്ത് അര കി.മീ.വടക്കുകിഴക്ക് ഗോല ദോരോ[14] എന്ന സ്ഥാനം 1.92 ഹെക്ടറിലധികം വിസ്തൃതിയില് ,അടുത്തപ്രദേശങ്ങളില് നിന്ന് 7.50 മീ ഉയരത്തില് കിടക്കുന്നു. 1996ല് മാത്രമാണ് ഈ സ്ഥലം കണ്ടെത്തിയത്. ഹരപ്പന് സംസ്കൃതിയുടെ ഈ തിരുശേഷിപ്പിന്റെ നാമം നമുക്ക് പരിശോധിക്കാം . സംസ്കൃതത്തില് ഗോളദ്വാരം, തമിഴില് കോലത്തുവരികൈ, (തുവരികൈ എന്നാല് ദ്വാരക തുവരി ഗുഹകളും ഈ നാമത്താലറിയുന്നു) കോലത്തുവാരം. കോലാദ്രി, കോലദ്വാരാപുരി, കോലത്തി രി , ഇതാണ് പദതദ്ഭവം. ഉയര്ന്ന കുന്ന്, മല ആകയാല് കോലത്തു വാരം മലവാരം എന്നും അറിയപ്പെട്ടു. ഇത് മലബാറിന്റെ പദോത്പ്പ ത്തി. ബിസി 2600 മുതല് ബിസി 1700 വരെ ഈ ഭാഗത്ത് ജനവാസമുണ്ട്, ഒരു വ്യാപാരവ്യവസായസമുച്ചയം പ്രവര്ത്തി ക്കുന്നുണ്ട്. ആദ്യം കൃഷി സ്ഥലമായി തുടങ്ങി പിന്നീട് ചുററു മതിലുള്ള നഗരമായിത്തീര്ന്നു,ഈ പ്രദേശം. വടക്കുഭാഗത്തേ കോട്ടമതിലുള്ളു. അവിടെ കൈത്തൊഴിലു ചെയ്യുന്നവരുടെ (കാരുക്കളായ വിശ്വകര്മ്മജര്) ഗൃഹങ്ങളും തൊഴില്ശാലകളുമാണ്. കോട്ടമതിലിന് തെക്ക്, അതിനകത്ത്, ജനവാസകേന്ദ്രങ്ങള് മാത്രമേയുള്ളു. ഗോള ദോരയിലെ ജനത ശംഖ്,പലയിനം രത്നം,മണികള്,ചെമ്പ്, എന്നിവ ഉണ്ടാക്കുകയും, നാനാവര്ണ്ണമുള്ള ജാസ്പ്പറ് മുതലായ അസംസ്കൃത വസ്തുക്കള് മററു ഹരപ്പന് കേന്ദ്രങ്ങളിലേക്ക് അയക്കുകയും ചെയ്തിരുന്നു. ഒരു കുന്ന് ശംഖുവള കളുടെ ശേഖരം ,അതിന്നി രുപുറവും 2 കുന്ന് അസംസ്കൃതവസ്തു ശേഖരം (ടര്ബിനെല്ല പൈറം എന്ന ജീവിയുടെ ശംഖ്), വളരെയധികം ഷെല്ല് വേസ്ററ്, ഉരകല്ല്, എന്നിവ ഇതൊരു ഹരപ്പന് ശംഖുഫാക്ടറിയാണെന്ന് തെളിയിച്ചു. ഇവര് , ശംഖി ന്റെ ഗുണനിലവാരം നോക്കി ശംഖുകള് വേറ്തി രിച്ചുവെ ച്ചിരുന്നു. അതിനാല് , കച്ഛ് ഉള്ക്കടല് തീരത്തെ നാഗേശ്വറിലെ ശംഖു വ്യാപാരശാലയില് നിന്ന് വ്യത്യസ്തരാണ്. ശംഖ് ശേഖരി ക്കുന്നവരല്ല ,അവര്. ശംഖുശേഖരിക്കുന്ന കടലോരവാസികളയക്കുന്ന ശംഖ് നല്ലതും ചീത്തയും വേറ്തിരിച്ച ശേഷം അവകൊണ്ട് വള മുതലായവ പണിയുന്നവരാണ്. വളകളും ഫാസിയോള ട്രപ്പീസിയം എന്ന ജീവിയുടെ അടക്കം ശംഖുകളും ഇവര് കച്ചവടം ചെയ്തിരുന്നു. കെനോയറ് വിചാരിച്ചിരുന്നത്, ഇത് ഒമാനില്നിന്നു കൊണ്ടുവരുന്നു എന്നാണ്.

വലിയകട്ടകളായി വെളുത്ത ക്വാര്ട്ട്സ്കല്ലുകളും പലതലങ്ങളിലായി സിലിക്ക പൊടിയും നന്നായി കത്തിക്ക രിഞ്ഞനിലയില് കണ്ടു. സിലിക്ക പൊടിക്കാനുപ യോഗിക്കുന്ന കല്ലുകൊണ്ടുള്ള തിരികല്ലുകളും പെസിലുകളും കണ്ടു. പലവ ട്ടം ചൂടാക്കി പൊടിച്ച നേര്ത്ത ക്വാര്ട്ട്സ് പൊടി ശിലാമണികളെ ഉരച്ച് മിനുസ പ്പെടുത്താനു പയോഗിച്ചിരുന്നു.എല്ലാം കൂടി, ഫയന്സ് വലിയ തോതിലുത്പാദിപ്പിക്കുന്നഫാക്ടറി ഇവിടെ പ്രവ ര്ത്തിച്ചിരു ന്നതായി കണ്ടു. ഉല്പാ ദനത്തിന്റെ പല ഘട്ടത്തിലുള്ള ശിലാമണികള് മതിലിന്ന് തെക്ക് കണ്ടു. കഠിനവും മിനുസവുമായ കല്ല് ഡ്രില്ല് ചെയ്യാനുള്ള എര്ണസൈററ് എന്ന അപൂര്വ്വമായ ഇനം മെററമോറ്ഫിക്ക് റോ ക്ക് , 2 വലിയ ശേഖരമായി കളിമണ്ണ് കൊണ്ടു പൊതിഞ്ഞ ബിന്നുകളില് ,വൃത്തിയായടുക്കിയ വാരി ഗേററ ഡും മോള്ട്ടണ്ടമായ ജാസ്പ്പറ് ,പൊട്ടിയ കല്ലൊട്ടി, നല്ല ക്വാളിററി ടി. പൈറം ശംഖ് (മണിയുണ്ടാക്കാന്) എന്നിവ കിട്ടി. വാരിഗേററഡ് ജാസ്പ്പറ് മററ് സ്ഥലങ്ങളിലേക്ക് കയററി അയക്കാനാണെന്ന് (അതിന്റെ മാനുഫാക്ചറിങ്ങ് വേസ്ററ് അഭാവത്തില്) മനസ്സിലാക്കി. സൌരാഷ്ട്ര ത്തില് നിന്ന് 70 കി.മീ. തെക്കുപടി ഞ്ഞാറ്നിന്നാണ് ഈ അസംസ്കൃതവസ്തു കൊണ്ടുവന്നിരുന്നത്. ഇത്ര ചെറിയ ഒരു പ്രദേശത്ത് വളരെയ ധികം ചെമ്പുപകരണങ്ങള് കണ്ടത് നിരീക്ഷകരെ അത്ഭുതപ്പെടുത്തി. ചെമ്പുപാത്രത്തില് സൂക്ഷിച്ച 8 വളകള്, ചെമ്പു മഴു (പരശു), അസ്ഥികൊണ്ടു പിടിയുള്ള ചെമ്പുകത്തികള്,കത്തിയുടെ മൂര്ഛയുള്ള അലകിന് മൂഛ പോകാതിരിക്കാന് അവിടം അസ്ഥിപൊതിഞ്ഞ കത്തികള് ഇവ കിട്ടി.

കളിമണ്ണ് ക്റൂസിബിളുകളില് പററിപ്പിടിച്ച ചെമ്പിന്റെ അംശം ചെമ്പ് കാസ്ററിങ്ങ് നടന്നിരുന്നത് കുറിക്കുന്നു. സ്മെല്ട്ടിങ്ങ് നടന്നി രുന്നില്ല.6 സീലുകളില് ലിഖിതങ്ങള് ഇവിടെ കിട്ടി. ഒററക്കൊമ്പുള്ള ഗോമൃഗം അതിലുണ്ട്.




ഒരു ചിത്രത്തില് ഹരപ്പയിലെമനുഷ്യന് പോത്തിനെ (മഹിഷം) അടക്കന്നതിനുപയോഗിക്കുന്ന വാള് കാണാം . മഹിഷം ജലസമൃദ്ധമായ ദക്ഷിണേന്ത്യയില് കാണുന്ന യമധര്മ്മവാഹനമാണ്. അതിനെ അടക്കുന്നതിന് നാഗ,നായര്സമുദാ യത്തിലെ വീരനുപയോഗിക്കുന്ന കത്തി ഇന്തോനേഷ്യയില് ക്റ്ഷ്, കേരിഷ് [15]എന്നറി യുന്നു. കേരളത്തിലെ കൃഷ്ണ നിറമു ള്ള മനുഷ്യരില്നിന്നാണ് ഇത് ഇന്തോനേഷ്യയിലെത്തിയത്. ഇന്തോ നേഷ്യയില് തെക്കെ ഇന്ത്യന് തീരത്തുനിന്നാണ് കിരിശുണ്ടാക്കുന്ന ശില്പ്പികളെത്തിയതെന്ന് കരുതപ്പെ ടുന്നു. കാരീശരെന്ന മലബാറിലെ നാഗവംശമാണിത്. (കാരി)

സരസ്വതിതടം,രാജസ്ഥാനം ,കച്ഛ്,സൌരാഷ്ട്രം ,കര്ണ്ണാടകം,കേരളം മുഴുവനും ഭരിച്ചിരുന്നത് യാദവ വംശത്തിലെ കാര്ത്തവീര്യന്റെ പിന്ഗാമികളായ [16]മൂഷ ക വംശമായിരുന്നു.ഇവരുടെ ചരിത്രമാണ് ഭാരത ചരിത്രമെന്നുപറഞ്ഞാല് തെററാവുകയില്ല. സൈന്ധവ,ഹരപ്പന്, സാര സ്വത, കേരളചരിത്രം ഒന്നാണ്. മെസപ്പട്ടോമിയ,ബാബിലോണിയ, ഈജിപ്തുമായി വ്യാപാരബന്ധം പുലര്ത്തി യിരുന്ന ഫണീശ്വര, നാഗവംശ മാണിത്. ബിസി 8000 ത്തിന് മുമ്പേ ഉള്ള സിന്ധിലെ(ഇപ്പോഴ് പാക്കിസ്ഥാനം) ഹരപ്പന്സംസ്കാരം കുരുക്ഷേത്രയുദ്ധത്തോടെ ഏതാണ്ടസ്തമിച്ചുവെങ്കിലുംകച്ഛ്, ഗുജറാത്,തെക്കന്മേഖലകളില് തുടര്ന്നു. ബിസി 1700-1500 വരെ അത് നിലനിന്നു.അഹമ്മദബാദിലെ ലോത്തല്, കച്ഛിലെ ദോലവീര, ബഗസ്രയിലെ ഗോലദ്വാര,ഗുജറാത്തിലെ ദ്വാരാപുരം, യമുനാനഗറിലെ നാഗേശ്വരം, ഉത്തരപ്രദേ ശിനടുത്ത് രാജസ്ഥാനം അതിര്ത്തിയിലെ ഗണേശ്വരം എന്നിവിടങ്ങളില് അത് തുടര്ന്നുനിലനിന്നു. ഗണേശ്വരത്ത് ചെമ്പായുധ നിര്മ്മാണശാല തന്നെ കണ്ടെത്തി. മഹാഗൃഹമെന്ന ഏററവും ഉയര്ന്ന സ്ഥാനം മുതല് പെരുമ്പടപ്പ വന്നേരിയെന്ന ഏററവും താഴ്ന്ന (കടല്നിരപ്പി ല് നിന്ന്) സ്ഥാനം വരെയും താഴെ കന്യാകുമരിക്കാണ്ഡം വരെയും (ഹിമവത് സാഗരപര്യന്തം) ഭരിച്ച യയാതിപുത്രരുടെ ഭാരതഖണ്ഡത്തില് ഭാരതമെന്ന പേരു വഹിക്കുന്ന ഒരേഒരുപുഴ കേരളത്തിലാണ്.ആ ചരിത്രമാണ് നമ്മുടെ വിഷയം. നഗരസംവിധാനം,വാസ്തു, വിശ്വകര്മ്മ,മയാദികളുടെ വിവിധതരം മണ്ഡലപ്രയോഗം എന്നിവ അറിഞ്ഞ് വേണം കേരളവാസ്തുവിദ്യയുടെ കലവറകളായ ക്ഷേത്രങ്ങളിലേക്കു കടക്കാന്. അതിന് തുടക്കം കുറിക്കാന് കേരളത്തിലെ മെഗാലിത്തുകള് നിര്മ്മിച്ച വിശ്വകര്മ്മരെ നമുക്കാദ്യം പരിച യപ്പെടാം. .നഗരം,വാസ്തുസംവിധാനം,മുതലുള്ള സര്വ്വവും

പഠനവിധേയമാക്കുന്ന ഈ പരമ്പരയില് കാരുക്കളെന്ന ഓവിയ, വിശ്വ കര്മ്മ ,മയാസുര,നാഗവംശത്തിന് പ്രാമുഖ്യമുണ്ട്.ഇവരുടെ പഴയകാലമെഗാലിത്തുകളില് നിന്ന് നാം ആരംഭിച്ചു.

ഗോളദ്വാരയിലെ കല്ലുകളെവിടെ നിന്നുവന്നു

കുമരിക്കാണ്ഡംമുതല് ഹിമാലയത്തിലെ കാരക്കോറംവരെ (കാരുക്കളുടെ ഓരം )വരെ 8 ഡിഗ്രി വടക്കുമുതല് 36 ഡിഗ്രി വടക്കുവരെ (ആകെ 28 ഡിഗ്രി)യുള്ള ഭാരതഖണ്ഡമെന്ന ഭൂഭാഗത്ത് ജിയോളജിക്കലായി

1. ഏററവും പഴക്കമുള്ള ഗ്രാനൈററ് ,ഗെനസ്സസ്സ് എന്നിവ കാണുന്ന പ്രദേശങ്ങള് പുരാതനപ്രീകാംബ്രിയന്. Oldest granite,gneiss .Ancient Pre-cambrian
2. 2 കഡപ്പക്കല്ലും ഡെല്ഹി ക്വാര്ട്ടൈസററും ഉള്ള ആധുനിക പ്രീകാംബ്രിയന് kadappa stone and Delhi quartzite of Modern Precambrian
3. കാംബ്രിയന് Cambrian

5 കൊന്നവനമെന്ന് രാമായണത്തിലും ഗ്വന്ദ്വാനാലാന്ഡെന്നു ജിയോളജിയി ലും വിളിക്കുന്ന പ്രദേശം.ജുറാസിക്,ക്രട്ടേഷിയസ്,ടെര്ഷ്യറി റോക്കുകള് Konnavanam of Ramayna (Gondwanaland) .Jurassic ,cretaceous,tertiary rocks

6 ലാവ ബസാള്ട് lava ,basalt

7 അല്ലൂവിയലെന്ന ഏററവും പുതിയ മണ്ണ്.Newest Alluvial soil.

കേരളത്തില് ഏററവും പഴയ ഗ്രാനൈററ് കേന്ദ്രങ്ങള് കാണാം. പ്രത്യേകി ച്ചും തലപ്പള്ളി താലൂക്കിലെ കുറുക്കന്പാറ മുതലായവ ഗ്രാനൈററ് ശില്പി കളുടെ താവളമാണ്. കുറുക്കനെന്നാല് സംസ്കൃതത്തില് ജംബു. ജംബു ദ്വീപ മെന്നാല് കുറുക്കന് ദ്വീപവുമാണ്, ഞാവലം (നാവലം) ദ്വീപവു മാണ്. (കുടക്കോന്, കുടകന്, കുറഗന്,കുറവന്,കുടക് മുതലായ സ്ഥലനാമങ്ങളൊക്കെ ഇതി ന്റെ അപഭ്രംശമാണ്. ഈപ്രദേശ ത്തുകാ ണുന്ന കുടക്കോന്റെ കുടക്കല്ലുകളും ഗുഹ കളുമെല്ലാം ഗ്രാനൈററില് തീര്ത്തതാണ്. പരശുരാമന്റെ കന്മഴു തീര്ത്ത ഗ്രാനൈററ് എന്ന പ്രീകാംബ്രിയ ന് ശിലയുടെ പഴക്കമുണ്ട് ഇവിടത്തെ സംസ്കൃതിക്ക്. ഭൃഗുകച്ഛമെന്ന വടക്കന് വാസകേന്ദ്രം മുതല് സഹ്യന്റെ ഓരോ മുക്കിലും മൂലയിലും കാണുന്ന ശിലാസ്മാരകങ്ങളും ആയുധ ശേഖരങ്ങളും , കച്ചയപ്പനെന്ന കശ്യപന്റെ സ്ഥാനത്തെ പുരാതനതിരുശേ ഷിപ്പുകളും ഇതിന് സാക്ഷ്യം വഹിക്കുന്നുണ്ട്. ഗോദാവരിയുടെ ഉത്ഭവസ്ഥാന ത്തെ ജനസ്ഥാനമെന്ന് രാമായണം വിളിക്കുന്നു. ഇതാണ് ആധുനികരുടെ ഗോന്ദ്വാനാലാന്റെന്ന കൊന്നവ നം. പഴക്ക മുള്ള ജനവാസകേന്ദ്രങ്ങളാണിവ. കേരളം, ഭൃഗുകച്ഛം ഉള്പ്പെട്ട പഴയജനവാസ കേന്ദ്ര ങ്ങളിലെ രാജവംശങ്ങളാണ് മാഹിഷ്മതിയും പെരുഞ്ചെല്ലൂരും തീര്ത്ത ജനസ്ഥാനീയരായ മനുഷ്യര്. അവരില് ഖരനും, മഹാബലിയും,ഘടോത്കചനും, അഗത്തിയനും പൂരുവും പരതവരെന്ന മീനവരും (മത്സ്യചിഹ്നം) പെരുംപടകുമുത്തരയരുമുണ്ട്. ഗ്രാനൈററ് ഗുഹകള് കേരളത്തില് കന്യാകുമാരി,പാലക്കാട്,തൃശ്ശൂര്,ആലപ്പുഴ ജില്ല കളിലുണ്ട്. ലാററൈററ് ശില്പ്പങ്ങള് കഴക്കൂട്ടം,തൃശ്ശൂര് വടക്കുന്നാഥന്,തൃക്കലശേഖരം എന്നിവിട ങ്ങളിലുണ്ട്. (ലാവ,ബാസാള്ട്) .തൃശ്ശൂരിലെ ഗ്രാനൈററ്, ഗുഹകള്, കൊടക്കല്ല്, കൊടം അഥവാ കുടമെന്ന കുടനാടിന്റെ പേര്,കുടക്കോനായ ഇരാമഘടമൂഷകനെന്ന ആദ്യരാജ നാമം,ഇവയെല്ലാം അവഗണിക്കാ നാവാത്ത തെളിവുകളാണ്.

ഇന്ത്യയിലെ 3 ജിയോളജിക്കല് വിഭാഗങ്ങള് (3 geological divisions of India)

1 ഏററവും പഴയ ഡെക്കാന് പ്ലാററ്യു (ത്രികോണാകൃതി) എന്ന തെക്കെ ഇന്ത്യ (ദക്ഷിണാപഥം). സര സ്വതി,രാജസ്ഥാനം ,വിന്ധ്യ,ആരവല്ലി ഉള്പ്പെടുന്നു) ഭൃഗുകച്ഛത്തിലെ ജനതയുടെ പുരാതനസാര സ്വത സംസ്കൃതി.കേരളം ഇതിന്റെ ഭാഗമാണ്.(ഭൃഗുരാമന്റെ പശ്ചിമതീരം)

2.ഹിമാലയനിരകള്

3 ഏററവും പുതിയ സിന്ധുഗംഗാസമതലത്തിലെ അല്ലൂവിയല് മണ്ണ്. (ഹരപ്പന്, സൈന്ധവ സംസ്കൃതി).ഭഗീരഥന്ശേഷം അവിടേക്ക് സാരസ്വതസംസ്കാരം വ്യാപിച്ചു.

ഗുഹാമനുഷ്യന് സൂര്യപ്രകാശം മുകളിലെ ദ്വാരത്തിലൂടെ ഗുഹയിലെത്തി ഛായ (നിഴല്)ഉണ്ടാക്കുന്നതുക ണ്ടു. ഛായയും മാര്ത്താണ്ഡനും തമോഗ്രഹങ്ങളായി ഇരുണ്ട ധാര്മ്മികരായ പുത്രരെ (കറുത്ത യമനെയും കാളി ന്ദിയായും) തെക്കെ അര്ദ്ധഗോള ത്തിനധിപരായി നിശ്ചയിച്ചു സൃഷ്ടിച്ചു എന്ന് പുരാണവും ആസ്ട്രോണമിയും അനുഭവവും പഠിപ്പിക്കുന്നു. ഇരുണ്ട അറ ഗുഹ.അതിലിരിക്കുന്നവര് ഗുഹ്യകര്. കിഴക്കുനിന്നും പടിഞ്ഞാട്ടു നിന്നു മുള്ള നിഴലിന്റെഗതിനോക്കി അടിയളവുവാക്യം,നേരെ വീഴുന്ന രശ്മിനോക്കി സമരാത്ര ദിനം ഉത്തരായനദ ക്ഷിണായനങ്ങള് ഇതോക്കെ നിരീക്ഷിച്ചറിയാന് പ്രകൃതിദത്തമായഗുഹകള് സഹായകമായിട്ടുണ്ടാവണം.




ഈ തത്വമാണ് ക്യാമറയില് നമ്മളിന്നും ഉപയോഗിക്കുന്നത്. ഗുഹാമുഖത്ത് ഒരുമൃഗം,മരം നിന്നാല് അതിന്റെ ഛായ തല കീഴായി ഗുഹാഭി ത്തിയില് വീഴും. ഇത്കണ്ടിട്ടാവാം ആദ്യത്തെ ഗുഹാചിത്രത്തിന്റെ സൃഷ്ടി. പടി ഞ്ഞാറന് രാജ്യത്ത് ഈ തത്വം ആദ്യം ഗ്രഹിച്ചുപറഞ്ഞത്, അലക്സാണ്ഡറെ ഇന്ത്യയിലേക്കയച്ച് ഇന്ത്യന് സംസ്കൃതിയെക്കുറിച്ച് പഠിച്ച അരി സ്റ്റോട്ടിലാണ്.ഗുഹയിലിരുന്ന് ചെറി യൊരു ദ്വാരത്തിലൂടെ സൂര്യരശ്മിയും സൂര്യഗ്രഹണവും വീക്ഷിക്കുന്ന കേരളത്തിലെ ഗുഹ്യകരുടെ രീതി പതിനൊന്നാം നൂററാണ്ടിലെ അറബി പണ്ഡിതനായ അല് ഹസ്സന് ( 965- 1039) പഠിച്ചു. ഭൂഗര്ഭ ഗുഹകളിലും ഗിരിഗുഹകളിലും ഇരുന്ന ആദിമ മനുഷ്യന്റെ നിരീ ക്ഷണപരീക്ഷണ ങ്ങള് പില്ക്കാലമനുഷ്യരെ പലതിനും പ്രാപ്തരാക്കി. (അവരുടെ ആദ്യജ്യോതിഷനിരീക്ഷണങ്ങളില് പററിയ തെററുകള്മാത്രം കണ്ട്, അവരെ മുഴുവനും ആക്ഷേപിക്കുന്നവര്, അവരുടെ തോളിലിരുന്ന് പഠിച്ച പുതിയ

മനുഷ്യരാശി മാത്രം അറിവുള്ളവരെന്ന് അഭിമാനിക്കുന്നതിലെ മിത്ഥ്യാഭിമാനം കാണാതെ പോകരുത്. തലപ്പള്ളി താലൂക്കിലെ നിരവധി ഗുഹകളില് നിന്നാണ് എന്റെ ശൈശവത്തിലെ അന്വേഷണാരംഭം. പാറ തുരന്ന് മനുഷ്യനിര്മ്മിത ഗുഹകള് നിര്മ്മിക്കാന് തലപ്പള്ളിയിലെ ഗുഹാമനുഷ്യര് പണ്ടേ തുടങ്ങി. കുറുക്കന് പാറയിലേയും മററ് ഇന്ത്യന് ഗുഹകളിലുമുള്ള ശില്പമാതൃക, ശൈലി,ലാളിത്യം,ഇവ അവയുടെ പഴക്കം കാണിക്കുന്നു. ഞാന് കുട്ടിയാവുമ്പോള് തന്നെ കണ്ടിട്ടുള്ള സ്ഥാനങ്ങളില് നിന്ന് തുടങ്ങുന്നു. മററുള്ളവ അതാത് സ്ഥാനം സന്ദര്ശിച്ചെഴുതിയ കുറിപ്പുകള്ക്കൊപ്പം വരും

(വിക്കിപ്പീഡിയ[17] ഭീംഭേക്ത (വിന്ധ്യ താഴ്വര) ഗുഹയിലെ ചിത്രങ്ങള്ക്ക് 9000-7000 ബി സി പഴക്കം കൊടുക്കുന്നു. എടക്കല് ഗുഹ മീസോലിത്തിക് കാലത്തെയാണെന്നാണ് അനുമാനം. മട എന്നു വിളിക്കുന്ന ഈ പുരാതന സ്ഥാനങ്ങള്ക്ക് പഴക്കം നിശ്ചയിക്കുമ്പോള്, എല്ലാവരും ബുദ്ധ മതകാലമെന്ന് പറയുന്നത് കേരളചരിത്രത്തെ ഒട്ടും അറിയായ്ക കൊണ്ടാണ്.)

തലപ്പള്ളിയിലെ നരിമടയും മുനിമടയും[18]

1. നാട്ടുകാര് നരിമട എന്നുവിളിക്കുന്ന ഗുഹ Narimada/Kalasa hill or Kakkaat hill.
2. മുനിമട എന്നു വിളിക്കുന്ന ഗുഹ




നരിമട

കുന്നംകുളം കുറുക്കന്പാറ ലൊക്കേഷന് മാപ്പ് നോക്കുക.)

[19]സംഘകാലത്തെ 5 വേള്മുഖ്യരും ( വെളിയന്,കാരി,ഓരി,പാരി,നന്ദന്) വള്ളുവക്കോനാതിരിയും,വന്നേരി ഭൂപനെന്ന കൊച്ചി(പെരുമ്പടപ്പുസ്വരൂപവും കുലശേഖരന്മാരും ഇവിടെയായിരുന്നു. ഇതിന്റെ കേന്ദ്രത്തിലാണ്

തലപ്പള്ളി സ്വരൂ പത്തിന്റെ കുന്നംകുളം.ഇതുതന്നെയാണു ഈ മെഗാലിത്തുകളെ അവഗണിക്കാനാവാത്തതിന്നു കാരണവും.

നരിമടയെന്നു നാട്ടുകാര് വിളിക്കുന്നത് നൂററാണ്ടുകളായി മനുഷ്യവാസമില്ലാത്തതിനാല് നരിയിറങ്ങിയിരുന്ന കുന്ന് എന്നര്ത്ഥത്തിലാണ്. ശരിയായ പേര് കല്ലായിക്കുന്ന് ,കലശമല എന്നാണ്. കുന്നിന്റെ നാഭിയില് (omphalos) 3 ദ്വാരങ്ങളുള്ള മനുഷ്യനിര്മ്മിതഗുഹയാണ് നരിമട.അതിര്ത്തികളില് കിഴക്ക് വടക്കാഞ്ചേരി പാടശേഖരം,വടക്ക് പട്ടാമ്പിയും ഭാരതപ്പുഴയും ,തെക്ക് കുന്നംകുളം ടൌണും ഗുരുവായൂരും പടിഞ്ഞാറ് പാറേമ്പാടവും വ.പ.ഭാരതപ്പുഴയും. തെക്കുവശത്ത് തലപ്പള്ളിക്കാരുടെ കുന്നംകുളത്തുനിന്ന് കുന്നിനുമുകളിലേക്ക് പ്രവേശനം. തെക്കുകിഴക്ക് ഭാഗത്ത് ഏതാനും പടവുകളുണ്ട്. കുന്നിന്റെ മുകളിലെത്തിയശേഷമേ ഇവയുള്ളു. അത് പഴയ ഒരു സ്തൂപമോ നിരീക്ഷണസ്ഥാനമോ നിന്നിരുന്ന ഭാഗത്തേക്ക് കുന്നില്നിന്ന് കയറാനുള്ളതാണ് .കിഴക്കുഭാഗത്തേക്ക് കുന്നിറങ്ങിയാല് (പടവുകളില്ല) കുന്നിന്റെ നാഭി തുരന്നുണ്ടാക്കിയ മനുഷ്യ നിര്മ്മിതഗുഹ കാണാം. ഒരാള്പ്പൊക്കത്തിലധികം ഉയരമുണ്ട് പ്രവേശനദ്വാരത്തിന്. അകത്ത് കടക്കും തോറും ഉയരം കുറഞ്ഞുവരും.

ഗുഹാമുഖത്തിനടുത്തായി ഗു ഹയുടേയും കുന്നിന്റെയും മൂന്നിലൊന്നുഭാഗം മുകളില്മുതല് പടവുകളുണ്ട്. (കല്പ്പടവ്) കിഴക്ക് കുന്നിലെ വെള്ളം പാടത്തേക്ക് നിശ്ചിതഅളവിലൊഴുക്കാനും തടഞ്ഞുനിര്ത്താനുമായി ആഴമുള്ള കനാലുണ്ടാക്കിയിട്ടുണ്ട്. അതിന്നുമുകളില് കരിങ്കല്ലുപാകിയിരുന്നതിന്നു തെളിവായി 2 കരിങ്കല്ലുകള് ഇപ്പൊഴും കാണാം. (മുമ്പ് covered sewage system /canal system ഉണ്ടായിരുന്നു)ഗുഹയില്നിന്ന് ഉള്ളോട്ടും മുകളിലേക്കും പോകുമ്പോള് ഗുഹയുടെ വിസ്തൃതി കുറയുന്നു.

കുന്നിനുമുകളിലേക്ക് 2 ദ്വാരങ്ങളിലൂടെ ഈ മാര്ഗ്ഗം തുറക്കുന്നു. ഒന്ന് വടക്കോട്ടും ഒന്ന് നേരേ മുകളിലെക്കും അഭിമുഖമാണ്. ഈ ദ്വാരങ്ങള്ക്കുതാഴെ ഇരുന്ന് ഒരാള്ക്ക് സുഖമായി ആകാശം നിരീക്ഷിക്കാം. ദ്വാരത്തിലൂടെ പുറത്തുകടന്നാല് ഗുഹക്കുമുകളിലുള്ള കുന്നിന്പുറത്തുനിന്ന് വടക്കുംകിഴക്കും ആകാശവും അതി ര്ത്തികളും നിരീക്ഷിക്കാം. വടക്കുപടിഞ്ഞാറായി കുന്നിനുമുകളില് ഏതാനും കല്പ്പടവുകള് ഉണ്ട്. ഇവിടെയും ഒരു പഴയതുണ് സ്തൂപം ഉണ്ടായിരുന്നതായി കാണുന്നു. ഒരു ജ്യോതിശ്ശാസ്ത്രനിരീക്ഷ ണകേന്ദ്രമായും ഇതുപയോഗിച്ചിരിക്കാന് സാദ്ധ്യത കാണുന്നു.




പടിഞ്ഞാട്ട് കുന്നിറങ്ങാനായി ചെരിഞ്ഞപടവുകള് ചെറിയപ്ലാററ്ഫോറത്തിലേക്കും പിന്നെ വീതിയുള്ള പടവുവഴി കുന്നില് വെട്ടിയുണ്ടാക്കിയ ടെറസ്സിലേക്കും നയിക്കുന്നു. ഇത് ചൂളക്ക് വെക്കാത്ത പഴയ ഇഷ്ടകയാണ്..ഈ പടവുകളുടെ ഒരററത്ത് കൃത്യമായി ജ്യാമിതീയ കോണിക അകലത്തില് പണിത ചെരിഞ്ഞ പ്രതലം (inclined plane) പടവുകളോടെ കാണാം. കുന്നിനോട് ചേര്ന്ന് അര്ദ്ധചന്ദ്രാകൃതിയില് കല്ലുമതില് ഇതിന്റെ താഴത്തെ ലവലിലെ ടെറസ്സിലുണ്ട്. അവിടെ ചതുരം,ദീര്ഘചതുരം ആകൃതിയില് ഹോമകുണ്ഡങ്ങളും മൂടിയ ഡ്രെയിനേജുമുള്ള സ്ഥലം കാണാം. അനേകകാലം ഉപയോഗിക്കാതെ കിടന്നിട്ടും ,ചുററും കാട്ടുമൂടിയിട്ടും, ചെരി ഞ്ഞപ്രതലം എത്തുന്ന ടെരസ്സില് ഒററ പുല്ലില്ല. ഇതൊക്കെ ഒരു ജ്യോതി ശ്ശാസ്ത്രനിരീക്ഷണകേന്ദ്രമായിരിക്കാനുള്ളസാദ്ധ്യതയിലേക്ക് വിരല് ചൂണ്ടുന്നു. ശത്രുക്കളെ വീക്ഷിക്കാനും പാടം കാട്ടുമൃഗങ്ങളില് നിന്ന് കാക്കാനും ജല,കരമാര്ഗ്ഗം വരുന്ന പണ്യവസ്തുക്കളെ ശേഖരി ക്കാനും നക്ഷത്ര,വാനനിരീക്ഷണത്തിനും ഉള്ള ഒരു പ്രധാന സ്ട്രാററജിക് പോയിന്റാണ് ഇത്. ഘടനയും പ്രയോജനവും ഭംഗിയും ഒപ്പം നോക്കിയിരുന്നു ഇതിന്റെ ശില്പ്പികള്. വാസ്തുവില് കോമ്പ്രമൈസ് ചെയ്തിട്ടുമില്ല.തൊട്ടടുത്ത് കാണിപ്പയ്യൂരിന്റെആസ്ഥാനമാണല്ലൊ

താഴേക്ക് കാട്ടും ചിറയും ചതുരത്തിലുള്ള പ്ലാററ്ഫോമും യാഗാദികള് ചെയ്തിരുന്ന പഴയ ജനവാസ കേന്ദ്രമെന്നു കാണിക്കുന്നു. ഇവിടത്തെ മുനിമാര് യാഗാദികള് ചെയ്തിരുന്നു. കാട്ടിലെ പിണ്ഡപ്പാറ, അഗസ്ത്യന്റെ കലശത്തിലെ ജലമൊഴുകിയ അരുവി, കാടിനപ്പുറം L ആകൃതിയുള്ള കുളവും അതിനപ്പുറം 2 പ്രതിഷ്ഠയുള്ള ഒരു വിഷ്ണുക്ഷേത്രവുമുണ്ട്. (ഇത് പുതിയതാണ്). പടിഞ്ഞാറുഭാഗത്തെ കുന്നിന് ചെരിവിലെ പുല്ലില് 3 സമാന്തര രേഖ

കളുടെ പാട്ടുകണ്ടു. ക്രിസ്തുവിന് മുമ്പ് കേരളത്തി ന്റെ ആസ്ട്രോണമിക്കല് ക്ലോക്ക് മാര്ക്കിങ്ങ്സാണിവ. (വടക്ക് പട്ടാമ്പിയില് പിള്ളാലത്ത്, ഹരിദത്തനെന്ന നാരാണത്ത് ഭ്രാന്തനും കല്ലുരുട്ടിക്കളിച്ച് ജിയോഡെ സിക് പഠിച്ചി രുന്നു. )

ഒരു Inbuilt ഷഷ്ഠാംശയന്ത്രമാണ് ഈ ഗുഹ. കല്ലായിക്കുന്ന് എന്നത് ഗോളപദത്തെ കാണിക്കുന്നു.മുകളിലെ നേര്ക്കുള്ള ദ്വാരം എല്ലാദിവസവും നട്ടുച്ച്ക്ക് സൂര്യരശ്മി കൃത്യമായി പതിക്കുന്നത് കാണിക്കും. മട്ടത്രികോണച്ചെ രുവില് പടിഞ്ഞാറുകണ്ടത് ഒരു സാമ്രാട്ട് യന്ത്രത്തിന്റെ അവശിഷ്ടമാണ്.താഴെ കാണുന്ന അര്ദ്ധചന്ദ്രാ കൃതിയായ ചാപം പോലുള്ളത്, (മതില്)സൂര്യഗതി അളക്കാനുള്ള രേഖകളോട് കൂടിയതായിരുന്നിരിക്കണം. സാമ്രാട്ട് യന്ത്രത്തിന്റെ മുമ്പിലായി സമവലിപ്പത്തില് 12 അടി ഉയരം ,3 അടി വ്യാസമുള്ള 2 തൂണ തെക്കും വടക്കും നാട്ടുന്നത് ഹ്രസ്വദീര്ഘദിനങ്ങള് അളക്കുന്നതിനാണ്. കുന്നിന്റെ തെക്കുകിഴക്കും വടക്കുപടിഞ്ഞാറു മായി കാണുന്ന പടവുകളും മേലെ തൂണ് സ്തൂപം നാട്ടി കൊടിമരം നാട്ടാനായിരുന്നു. സംശയമുള്ളവര് ആ സ്ഥാനത്ത് 2 മുളംതൂണുനാട്ടി പരീക്ഷിക്കുക. കുന്നംകുളത്തിന്റെ അക്ഷാംശത്തില് ,തെക്കെ തൂണ് വടക്കെ തൂണില് പൂര്ണ്ണമായ ഛായ പതിപ്പിക്കുന്ന ദിനമാവും ഹ്രസ്വദിനം. ഛായ ഒട്ടും വീഴാത്ത ദിനം ദീര്ഘദിനം. ഇത്രയും അതിപ്രധാനമായ ഒരു സാംസ്കാരികചരിത്രസ്ഥാപനം ഇന്നും സംരക്ഷിതമല്ല എന്നറിയുന്നു.

മുനിമട

കല്ലായിക്കുന്നുകലശമലയിലെ നരിമടപോലെ കക്കാട്ടെ മുനിമടയും ഒരു പ്രധാന നിരീ ക്ഷണസ്ഥാനമാണ്. ഇവിടെ സമതലത്തിലെ ഒററക്കല്ല് തുരന്ന് മനുഷ്യനിര്മ്മിതമായ മെഗാലിത്തിക് ഗുഹ കാണാം. ഇതിലും 2 ദ്വാരമുണ്ട്. ഒന്ന് നേരെ മുകളിലേക്ക്,ഒന്ന് കിഴക്കോട്ട്. (വാസ്തു അനുസരിച്ച്). ഈ ഗുഹയും പാറയും അളന്ന ഫലം താഴെ.

swasthic
square 120 with additional cuttings on sides to make swasthik
on north 3 steps with measurements
16X 34 ,
12X26
17X 6




കക്കാട്ട്നമ്പിടി(കാരണവര്)5 ശാഖയുള്ള തലപ്പള്ളികോവിലകത്തുകാരുടെ മൂത്തയാളുടെ സ്ഥാനപ്പേരാണ്. ഇവിടെ വാനപ്രസ്ഥരും സന്യസ്തരുമായ ഈ ബ്രഹ്മക്ഷത്രസമൂഹത്തിലെ വ്യക്തികളാണ് ക്രിസ്തുവിന് മുമ്പ് ജീവിച്ചിരുന്നത്. നവയോഗികള് മുതല് പാഴൂരെ പട്ടേരിമാര് വരെ ഇത്തരം മടകളിലാണ് വസിച്ചത്. മുനിമട സ്വസ്തികരൂപത്തിലാണ്. (നാഗരശൈലി). 6 അടി നീളമുള്ള ഒരാള്ക്ക് സുഖമായി കിടക്കാവുന്ന ഒരു കല്ലുകട്ടിലുണ്ട് അകത്ത്. അതിന്റെ ചുവട്ടില് 2 തൂണ്(ഇടയില് ഒരാള്ക്ക് ചാരിയിരുന്ന് വായിക്കാം)മടയിലേ ക്കിറങ്ങാനുള്ള പടവുകള്, പാറയോട് ചേര്ത്തുകൊത്തിയ ഒരു തൂണ്, ഇതൊക്കെ കാണാം. വൃത്തിയായി ഒരു പീഠം പോലെ കൊത്തിയ പടവുകളില് മുകളിലെ സൂര്യഛായ വീഴ്ത്തുന്ന പ്രതിഫലനം . അടിയളവും ഉത്തരദക്ഷിണായനവും കൃത്യമായി അളന്ന മനുഷ്യന് കൊത്തിയഗുഹയാണെന്നു വ്യക്തം. സൂര്യന് കിഴക്കുദിക്കുമ്പോള് കിഴക്കെ ദ്വാരത്തിലൂടെ രശ്മി ഗുഹാഭിത്തിയില് പതിക്കും. നേരെ എത്തുമ്പോള് (ഉച്ചം) മുകളിലെ ദ്വാരത്തിലൂടെ ഗുഹയുടെ താഴത്തെ പ്രതലത്തില് (നിലം) പതിക്കും. സ്വസ്തിക,നാഗര,വാസ്തു ഉപരി തലത്തില്, വൃത്തിയില് സൌന്ദര്യബോധത്തോട് പ്രയോജനശാസ്ത്രം ഇണക്കി,മിനുസപ്പെട്ട ത്തിയഘടനയുള്ള മനുഷ്യ നിര്മ്മിതി. ഇത് കല്ലായിക്കുന്നിലേതിനേക്കാള് പുതിയതാവണം.

കല്ലായിക്കുന്നിലെ നിരീക്ഷണയന്ത്രങ്ങള് (പടിഞ്ഞാറ്) കിഴക്കുവശത്തെ ഗുഹയിലെ നിരീക്ഷണ സ്ഥാനത്തേക്കാള് പുതിയതാവണം. പഴക്കംകൊണ്ട് ക്രമത്തില്,

1 കല്ലായിക്കുന്ന് കിഴക്ക്,വടക്ക്,മുകളിലെ ഗുഹാമുഖം

2 അതേ രൂപത്തില് കിഴക്കും മുകളിലും തുരന്ന് സമതലത്തിലുണ്ടാക്കിയ റോക്ക് കട്ട് നാഗര സ്വസ്തികം (മുനിമട)

3 കല്ലായിക്കുന്ന് പടിഞ്ഞാറ് ചൂളക്കുവെക്കാത്ത ഇഷ്ടക കൊണ്ടുള്ള സമുച്ചയം
ഇത്രയും വലിയ ഒരു ഗുഹ കല്ലായിക്കുന്നില് തുരക്കാനും , അതേ മാതൃകയില് സമതലത്തിലൊന്ന് ചെറുതായി പുതുമോടിയില് ഉണ്ടാക്കാനും തലമുറകളുടെ പ്രയത്നം വേണം .ഓരോ തലമുറയിലേയും മനുഷ്യര് അവിടെയിരുന്ന് ജ്യോതിഷനിരീക്ഷണം നടത്തിയിട്ടുണ്ടാവണം.പരീക്ഷണം നടത്തിയിട്ടു ണ്ടാവണം. അതിനുള്ള ആകെ കാലം നോക്കിയാല് ഇന്നത്തെ ചരിത്രകാരന്മാരുടെ കാലഗണന ശരിയല്ലെന്ന് മനസ്സിലാ വും. കേട്ടറിഞ്ഞ അരിസ്റ്റോട്ടിലിന് ഇന്ത്യയെക്കുറിച്ചറിയാനാഗ്രഹമുണ്ടാ യെങ്കില് അതിനെത്രയോകാലം മുമ്പ് ഇവിടെനിന്ന് നക്ഷത്രനിരീക്ഷകരുടെയും ശില്പ്പികളുടെയും വൈദ്യന്മാരുടെയും ഫിലോസഫികള് ഇവിടെയും മറുനാട്ടിലും പ്രചുരപ്രചാരമായിരുന്നിരിക്കണ്ടേ

ശങ്കുവിന്റെ ആകൃതിയിലുള്ള ശിലായുധങ്ങളും ശിലാഖണ്ഡങ്ങളും കേരളത്തില് പലയിടത്തുനിന്നും കിട്ടിയി ട്ടുണ്ട്. കുറച്ചുകാലംമുമ്പ് ഇങ്ങനെയൊന്ന് തലശ്ശേരി കുടക് റോഡില് 5 ആം മൈലില് പാനൂര്ക്ക് പോകുന്ന റോഡിന്റെ പാര്ശ്വത്തില് ബംഗ്ലാവിന്പറമ്പില് നിന്ന് കിട്ടി. കൊടക്കല്ലും തൊപ്പിക്കല്ലും നിര്മ്മിച്ചി രുന്ന മെഗാലിത്തിക് ജനത ബിസി 1000 ത്തിലാ ണെന്ന് 17 ആം നൂററാണ്ടില് യൂറോപ്യര് പറയുമ്പോള് ഇന്ത്യ യിലെ പാലിയോലിത്തിക് ജനതയുടെ ആയുധശേഖരം കണ്ടെടുത്തിരുന്നില്ല. അതിന് ബിസി 9000 ത്തിലധി കം പഴക്കമുണ്ടെന്നറിഞ്ഞിരുന്നില്ല. ആ പാലിയോലിത്തിക് അച്ചൂലിയന് ശേഖരത്തില് ത്രികോണാ കൃതി യില് ശങ്കുസാമ്യമുള്ള കല്ല്(പ്രാചീന ശ്രീയന്ത്രം) ശംഖുവായിഉപയോഗിച്ചിരുന്നത് അറിവുണ്ടായിരുന്നില്ല. സിന്ധുലിപിയില് ഇതിന്റെ ചിത്രം അന്നാരും കണ്ടെത്തിയിരുന്നില്ല. അഗ്നിപര് വ്വതപ്രവര്ത്തനം കൊണ്ട് രൂപപ്പെടുന്ന ട്രാപ്പ് റോക്ക് കൊണ്ടുള്ള ഒരായുധത്തിന്റെ പഴക്കം 1000 ബിസിയല്ല (ഇന്ത്യയിലെ അവസാന അഗ്നിപര് വ്വതസ്ഫോടനം ഗൊന്ദ്വാനാലാന്റിനെ വിഭജിച്ചതും ഹിമാലയംരൂപപ്പെട്ടതും ഡെക്കാന് പീഠഭൂമി ഉണ്ടായതുമാണ്.) അത്തരമൊന്ന് (ഒററപ്പെട്ടത്)കതിരൂരില് കിട്ടി. അതിന്റെ 4 നാഴിക അപ്പുറം 2 ഗുഹകളും കണ്ടു. അച്ചൂലിയന് പാലിയോലിത്തിക് സമൂഹം ആ ഗുഹകളില് ജീവിച്ചിരിക്കണം. കേരളത്തിലെ നശീക രണ പ്രക്രിയ കൊണ്ട് ഉള്ള ചരിത്രാവശിഷ്ടങ്ങളും നാമാവശേഷമായിക്കൊണ്ടിരിക്കയാണ്. എറണാകുളം ആലുവ യുസികോളേജിനടുത്ത് ഒരു പറമ്പില് അനേകം ഭരണികളും നന്നങ്ങാടികളും കണ്ട് നിമിഷങ്ങ ള്ക്കകം ബുള്ഡോസറെത്തി കുന്നിടിച്ചുനിരപ്പാക്കിയതിന് ഞാന് സാക്ഷിയാണ്. ചരിത്രം നശിപ്പിക്കുന്ന ജനതയാണ് കേരളീയര് ഇപ്പോള്. ചരിത്രരേഖ ഇല്ലാത്തതിന് ഇതുമൊരു കാരണമായിരിക്കെ ഉള്ള ചരിത്രത്തെ രേഖപ്പെടുത്തുവാനുള്ള ശ്രമമെല്ലാം അറിവിലേക്കു നയിക്കും.

# വിശ്വകര്മ്മവംശം

വിശ്വകര്മ്മ അഥവാ വിശ്വബ്രാഹ്മണര് , ധീമാന്ബ്രാഹ്മണര് ആരായിരുന്നു ? മുദ്ഗരം അല്ലെങ്കില് മുദ്ഗലം ഉപയോഗിക്കുന്നതിനാല് **മുദ്ഗലബ്രാഹ്മണ**രെന്നു മഹാഭാരതകാലത്തിനു മുമ്പ് ഇവരെ വിളിച്ചിരുന്നു. **മഹാഭാ രതകാലത്ത് പാഞ്ചാലരെന്ന്** വിളിക്കപ്പെട്ടു. പാഞ്ചാലി ഇവരുടെ യജ്ഞാഗ്നിയിലുണ്ടായ അഗ്നികന്യക യാണ്. **പഞ്ചജനങ്ങളായിട്ടാണ് ഇവരുടെ ഗ്രാമവാസം.** മലയാളത്തിലും തമിഴിലും **ഐവര്, അഞ്ചൂററുവരെ ന്നും** പറയും. ഭാരതത്തിലെ ഏററവും പ്രാചീനരായ കല്ലാശാരിമാരില് നിന്ന് ഇവരുടെ വംശം ആരംഭിച്ചു. മനുഷ്യന് ആദ്യമായി ഗുഹകളെ വാസയോഗ്യമാക്കിയപ്പോളാണ് കല്ലരെന്ന ഇവരുടെ വംശം ഉദ്ഭവിക്ക

ന്നത്. കല്ലാശാരിമാരുടെ വംശത്തിലെ ഗോത്രത്തലവനെ പെരുമാളെന്നുവിളിച്ചു. പെരുമാളെന്നാല് മഹാവിഷ്ണു.( ചേരന്മാരുടെ ചക്രവര്ത്തിയും പെരുമാളാണ്) ഈ വംശത്തിനെ ചന്ദ്രവംശമെന്നും പറയും. പെരുമാള്കല്ലരുടെ വംശം ചുരുങ്ങിയത് 60000 കൊല്ലം മുമ്പ് ദക്ഷി ണേന്ത്യയിലുണ്ടെന്ന് ജോണ് ഹോപ്കിന്സ് , മധുര കാമരാജ് യൂണിവേഴ്സിററികളിലെ ജനിതകപഠനം തെളിയിച്ചു. ഇതിലാണ് കുരുപാഞ്ചാലരാജവംശത്തിന്റെ ഉത്ഭവം.

ഇവരുടെ മഹാവംശം കാരുക്കള്, നാഗങ്ങള് ,ഓവിയര് എന്നൊക്കെ അറിയപ്പെടുന്നു, സിംഹളത്തില്. വിശ്വകര്മ്മ ആചാര്യര്ക്ക് 5 ഗോത്രങ്ങളുണ്ട്. അവരുടെ ഋഷിനാമങ്ങള് യജുര്വേദത്തില് ( 4.3.3) സനക, സനാതന, അഭുവന, പ്രതനസ, സുപര്ണ്ണനെന്നാണ്.(സുപര്ണ്ണര്ഷി തപം ചെയ്ത കൊല്ലൂരിലെ സൌപര്ണ്ണികാ തീര്ത്ഥം പ്രസിദ്ധമാണ്. ഗരുഡനാല് പ്രതിഷ്ഠിക്കപ്പെട്ട തിരുവേഗപ്പ്ര മലബാറിലെ വേഗവതീനദിയുടെ തീരത്താണ്)മലയാളത്തില് കല്ലാശാരി, മരാശാരി,മൂശാരി, കരുവാന്, തട്ടാനെന്നിവര് വിശ്വകര്മ്മരാണ്. ആന്ധ്രപ്രദേശ ത്തില് ആചാരി, കമ്മാളര്, വിശ്വബ്രാഹ്ണരെന്നത് പര്യായമാണ്,ഒരേ ഗോത്രമാണ്. ഇവരുടെ ഉപവിഭാഗങ്ങളാണ് കമശാലി,കുമ്മാരി,കമ്മാരി,ശില്പ്പി,വഡ്രങ്കി. കേരളത്തില് ആചാരി, കമ്മാള,വിശ്വബ്രാഹ്മണര് തെക്കന് തിരുവിതാംകൂറുഭാഗത്ത് തമിഴ്വംശവും മററു ഭാഗങ്ങളില് മലയാളി വംശവുമാണ്.മലയാളിവംശം കരുവാന് ( Blacksmith/ masons/sculptors ),തട്ടാന് (goldsmith) , ആശാരി( carpenter) ,ശില്പ്പി (architects) , മൂശാരി (coppersmiths/brassmakers ) എന്നറിയു ന്നു. തമിഴ്നാട് കമ്മാളര് ആചാരിയ ആശാരി , തട്ടാന്മാരും ഭൂജന്മിമാരും എന്നു 2 വിധമേ ഉണ്ടായിരുന്നുള്ളു. കര്ണ്ണാടകത്തില് വിശ്വകര്മ്മജര് കേരളത്തോടു ചേര്ന്നുകിടക്കുന്ന തെക്കന് കര്ണ്ണാടകത്തിലേ ഉള്ളു എന്നത് സവിശേഷ ശ്രദ്ധയര്ഹിക്കുന്നു. (കാരണം, പാലിയോലിത്തിക് കാലത്തുതന്നെ കര്ണ്ണാടകത്തില് കൈമഴു,മുദ്ഗലങ്ങളുടെ സംസ്കാരമുണ്ടായിരുന്നതിന് തെളിവ്കിട്ടിയിട്ടുണ്ട്. (Paleolithic hand-axe,cleavers culture) കൂടാതെ നിയോലിത്തിക്,മെഗാലിത്തിക് സംസ്കാരവും കേരളത്തിലും കര്ണ്ണാ ടകത്തിലും ഒരേസ്വ ഭാവമുള്ളതാണ്. ഹരപ്പയിലെ സ്വര്ണ്ണം കര്ണ്ണാടകത്തിലെ ഖനികളില്നിന്നാണെന്നതിനും തെളിവ്കിട്ടിയിട്ടുള്ളതിനാല്, കേരള, കര്ണ്ണാടക, ഹരപ്പന്ബന്ധം ബിസി 3500ന് മുമ്പുള്ളതാണെന്ന് വ്യക്തം. ഇവര് കുലാചാരി (ആചാരി), റവാചാരി(ആചാര്യ), ഉത്തരാദി ,മഠാചാരി ,മുദ്രേകമ്മാര,ദൊദ്ദമാനി, ചിക്കമാനി എന്ന ഉപ വിഭാഗങ്ങളാണ്. ഉത്തരാദി സ്വര്ണ്ണപ്പണിക്കാരനാണ്. മഠാചാരി മഠങ്ങള് (ബ്രാഹ്മണ) നടപ്പാക്കിയവരാണ്.ഇവരാരും പരസ്പരം വിവാഹം കഴിക്കില്ല. രക്ത ബന്ധം ഉള്ളതിനാലാണിത്.തെക്കെ ഇന്ത്യയിലും മദ്ധ്യപ്രദേശിലും വിശ്വകര്മ്മര് പൂര്ണ്ണസസ്യാഹാരികളാണ്. ഇവരെല്ലാവരും കാളിയെ രതീരൂപത്തില് ആരാധിക്കുന്ന വ്രാത്യരുമാണ്. എല്ലാ ആചാരങ്ങളും ബ്രാഹ്മണരുടേതാണ്. വടക്കെ ഇന്ത്യയിലെ ചില വിശ്വകര്മ്മജര് മാംസാഹാരികളാണ്. ഇത് പിന്നീട് തുടങ്ങിയതായിരിക്കണം. ബുദ്ധമതകാലത്ത് മുദ്ഗലരെ മുഗ്ഗലരെന്നു പറയുന്നു.

വാസ്തുവിദ്യ എപ്പോഴും ദിശാസംബന്ധിയാണ്. വടക്ക് വിശ്വകര്മ്മനും തെക്ക് മാമുനി മായനും എന്ന് പഴമ. വിശ്വകര്മ്മാവിന്റെ സഹോദരീപുത്രനാണ് മയനെന്നതിനാല് , മരുമക്കത്തായപ്രകാരം അടുത്ത വിശ്വകര്മ്മസ്ഥാനം ലഭിക്കേണ്ട അനന്തരാവകാശിയാണ് മാമുനി മായന്. ദക്ഷിണേന്ത്യയില് മായോനെന്നാല് മഹാവിഷ്ണുവാണ്. കറുത്തവനാണ്. അവന് മൂപ്പിളമസമ്പ്രദായത്തില് മൂപ്പുലഭിച്ചാല് വിശ്വകര്മ്മനായി, അപ്പോഴും കറുപ്പുതന്നെ. മാമുനി എന്നതിന്റെ തദ്ഭവമായി മാമുന്ന് (മാമുണ്ണ്) എന്നുപേരുള്ളൊരു സാമവേദ ബ്രാഹ്മണകുഡുംബമുണ്ട് ,പാഞ്ഞാളെന്ന പാഞ്ചാലദേശത്ത്,ഇപ്പോളും.

മാനമെന്നാല് വാസ്തുവിന്റെ അളവാണ്,ആയാദിയെന്നാല്  ഏററവും മംഗളകരമായ അളവ് .പഞ്ചമഹാ ഭൂതങ്ങളാണ് വാസ്തുവിന് ആധാരം. ഭൂമിയില് വസിക്കുന്ന മനുഷ്യന് അതിന്റെ കാന്തിക ധ്രുവങ്ങളുടെ ദിശ, പ്രഭാവം ഇവയനുസരിച്ചുവേണം വാസ്തു പണിയാന്. ജലാംശം തരുന്ന മേഘം,മഴ,നദി,സമുദ്രം മുതലായവ, അവശ്യവസ്തുവാകയാല് അതിന്റെ ലഭ്യത നോക്കണം.വായു സമ്മര്ദ്ദം,നീരാവി,താപനില എന്നിവ ക്രമീക രിക്കുന്ന മരുത്തുക്കളെന്ന മണ്സൂണ് കാററുകളുടെ ഗതിവിഗതികളനുസരിച്ചുവേണം വാസ്തു പണിയാന്. പ്രകാശം, താപം, ഊര്ജ്ജം ഇവതരുന്ന സൂര്യഗതിവിഗതികളറിയണം, രാപ്പകലുകളുടെ ഏററക്കുറച്ചിലുക ളുള്ള ഋതുകാലമറിയണം.എല്ലാ ഊര്ജ്ജവും കൈമാറുന്നതും സഞ്ചരിക്കുന്നതുമായ മണ്ഡലമാണ്, ആകാശം. അതിലെ പ്രതിഭാസങ്ങളായ താരാഗ്രഹാദികളും അവക്ക് ഭൂമിയോടുള്ള കാന്തികബന്ധവും (ജ്യോതിഷം) അറിയാതെ വാസ്തുശാസ്ത്രം പൂര്ണ്ണമാവുകയില്ല. ചുരുക്കത്തില് ഈ അഞ്ചു ഭൂതങ്ങളുടെ പാരസ്പര്യമാണ് വാസ്തു ശാസ്ത്രത്തില് പ്രധാനഭാഗം. ഭൂമി എന്ന വാസ്തുവില് വസിക്കുന്ന മനുഷ്യന് ആരോഗ്യം, ധനം, ശ്രേയസ്സ് വരു ത്തുന്നത് പഞ്ചഭൂതങ്ങളും അതാതളവില് ലഭിക്കുമ്പോളാണ്. മനുഷ്യാലയത്തിലായാലും ദേവാലയത്തിലാ യാലും ഈ നിയമത്തിന് മാററമില്ല. വാസ്തുപുരുഷമണ്ഡലം (ഭൂമിയുടെ ചലനം) ജ്യോതിഷപുരുഷ മണ്ഡല ത്തിന് നേരെ വിപരീത മായി അപസവ്യദിശയിലാണ്.എല്ലാ ചതുര്ഭുജമണ്ഡലങ്ങളും തെക്ക്,വടക്ക്,കിഴക്ക്, പടിഞ്ഞാറെന്ന് 4 ദിശകളെ കാണിക്കുന്നു. (ചതുര്ഭുജവിഗ്രഹമടക്കം).ബ്രഹ്മാവ് (വിശ്വകര്മ്മാ) നടുവിലും മററുദേവതമാര് ചുററുമായി വിന്യസിക്കപ്പെടുന്നു.




ഇന്ത്യയുടെ വാസ്തുവില് ദക്ഷിണേന്ത്യ യമധര്മ്മനുള്ളതാണ്. ദക്ഷിണേന്ത്യയുടെ വാസ്തുവില് , കന്യാകുമാരി ഉള്പ്പെടെയുള്ള തെക്കെ അററം യമനുള്ളതാണ്. പടിഞ്ഞാറന് തീരം മൈത്രാവരുണികള്ക്ക്. (മുകളില്

ചിത്രം) .മദ്ധ്യേന്ത്യ ചക്രവര്ത്തിക്ഷേത്രമാണ്.(പൂരുവനം എന്ന പെരുവനം)വടക്കുകിഴക്ക് ശിരസ്സും , തെക്കു പടിഞ്ഞാറ് കാലും വെച്ച് വളഞ്ഞുകിടക്കുന്ന വാസ്തുപുരുഷന് (ഭൂമി) സദാ കറങ്ങുകയാകയാല് ഋതുതോറും സ്ഥാനം മാറിവരുന്നു. ഭൂമി എന്നവാസ്തുവിന്റെ സൂര്യനുചുററുമുള്ളകറക്കം അറിയാതെ ഇന്ത്യയില് നഗരമോ, ക്ഷേ ത്രമോ പണിഞ്ഞി രുന്നില്ല എന്ന് സാരം. ഊര്ജ്ജം കേന്ദ്രമായ ബ്രഹ്മസ്ഥാനം സൂര്യന്, ചുററും കറങ്ങു ന്ന വാസ്തുപുരുഷന് ഭൂമി കറക്കത്താല് വ്യത്യസ്തകാലങ്ങളില് വ്യത്യസ്തഅനുപാതത്തില് കാററും വെളിച്ചവും താപവും മഴയും തന്റെ ജീവജാലങ്ങള്ക്ക് കൊടുക്കുന്നു.ഈ കാലമാനം ഗണിച്ചാണ് വാസ്തുനിര്മ്മിതി.



പീഠമെന്നത് ചതുരമായ ഭൂമണ്ഡലം

സകലം 1 X1 =1 ഏകപദം 1 sq

പേചകം 2 X2 = 4 ദ്വിപദം 4 sq

പീഠം 3 x 3 =9 ത്രിപദം 9 sq

മഹാപീഠം 4x 4 =16 ചതുഷ്പദം. chathushpada with 16 sq

ഉപപീഠം 5 x 5 =25 പഞ്ചപദം. panchapada with 25 sq

ഉഗ്രപീഠം 6 x6 =36 ഷഷ്ഠപദം . shashtapada with 36 sq

സ്ഥണ്ഡിലം 7 x7= 49 സപ്തപദം . sapthapada with 49 sq

മാണ്ഡൂക്യപീഠം 8x 8= 64 അഷ്ടപദം Ashtapada with 64 sq

പരമശായികം 9 x9 =81 നവപദം . navapada with 81 sq

ആസനം 10x 10 =100 dasapadam with 100 sq.

ഇങ്ങനെയാണ് കണക്ക്. ( ചതുരങ്ങളെ കൂട്ടുതലറിയാന് സുദര്ശന[20] എന്ന ഗണി തഗ്രന്ഥം കാണുക.ചിന്ത പബ്ലിഷേഴ്സ്) .ഗോളക്ഷേത്രത്തെ ചതുരമണ്ഡലമാക്കുന്ന ചതുരശ്രീകരണം എന്ന ക്രിയയാണിത്. മണ്ഡല ത്തിന്റെ പ്രത്യേകത അയുഗ്മമായ ചതുരസംഖ്യയെങ്കില് നടുവില് ഒരുപദം വരും. യുഗ്മമെങ്കില് ഒരു ബിന്ദുവേ വരൂ . ( 2 കര്ണ്ണം ഛേദിക്കുന്ന ബിന്ദു).ആദ്യത്തേത് സകലം.രണ്ടാമത്തേത് നിഷ്കളം (സകള,നിഷ്കള ബ്രഹ്മ സങ്കല്പം.സഗുണോപാസനക്കും നിര്ഗ്ഗുണോപാസനക്കും ).പദവിന്യാസത്തില് മര്മ്മസ്ഥാനങ്ങളില് ഒന്നും

പണിയാതെ ഇടുന്നത് അവ ഊര്ജ്ജസ്ഥാനങ്ങളാകയാലാണ്. ചതുരം, കര്ണ്ണം ഇവയുടെ അനുപാതമനുസരിച്ചാണ് മര്മ്മസ്ഥാനം. വിഗ്രഹം വെച്ചുപൂജിക്കുന്ന ദേവാലയം, യജ്ഞം നടത്തുന്ന ശാല എന്നിവക്ക് സകലമണ്ഡലമാണ്. വിഗ്രഹമില്ലാത്ത ഗൃഹങ്ങളും സത്രങ്ങളും നിഷ്കളമെന്ന അളവിലുണ്ടാക്കുന്നു.( ജൈന ക്ഷേത്രങ്ങള് ഇത്തരം സത്രങ്ങളാണ്. വിഗ്രഹം തീര്ത്ഥങ്കരന്റെയോ ബുദ്ധന്റെയോ വെച്ചാല് അതിന്റെ അളവു സാധാരണ ക്ഷേത്രത്തിന്റേതാവും. ) അതില്പോലും നടുമുററം എന്ന ബ്രഹ്മസ്ഥാനം മനുഷ്യന്റെ ഊര്ജ്ജസംരക്ഷണത്തിനായി ഉണ്ടാക്കുന്നു.

വടക്ക് കുബേരന്റെ ട്രഷറിസ്ഥാനം, തെക്ക് യമന്റെ ധര്മ്മ സ്ഥാനം, വടക്കുകിഴക്ക് ഈശാനസ്ഥാനമായ പൂജാഗൃഹം, തെക്കുകിഴക്ക് അഗ്നി, കിഴക്ക് ഇന്ദ്രന്റെ വിഹാരസ്ഥാനം , തെക്കു പടിഞ്ഞാറ് നിരൃതിയുടെ ആയുധസ്ഥാനം, വടക്കുപടിഞ്ഞാറ് വായുവിന്റെ ഗോശാല ,പടിഞ്ഞാറ് വരുണന്റെ ഭോജനശാല. ഈ വിഭജനം എങ്ങനെ വന്നു എന്നുനോക്കിയാല് കേരളത്തിന്റെ സസ്യസമൃദ്ധി, ദക്ഷിണേന്ത്യയുടെ ധര്മ്മിഷ്ഠസ്വഭാവം, ഇടയരുടെ സഞ്ചാരമാര്ഗ്ഗം ഇവയെല്ലാം കാണാം. ഡോ.വി.ഗണപതിശാസ്ത്രി 2006 ല് , അമേരിക്കന് യൂണിവേഴ്സിററി ഓഫ് മയോണിക് സയന്സ് ആന്ഡ് ടെക്നോളജിയില് ഡോ ജെസ്സീ മെര്ക്കേയെ പടിഞ്ഞാറന് രാജ്യങ്ങള്ക്ക് വാസ്തുശാസ്ത്രത്തിന് കറിക്കുലം ഉണ്ടാക്കാന് ഏറ്പ്പാടാക്കി. അദ്ദേഹം എനിക്ക് ഒരു സന്ദേശം അയച്ചിരുന്നു. ഡാരന്കൌളി മുതലായവര് മയശാസ്ത്രസംബന്ധമായി അയച്ച സംശയങ്ങളും അവയുടെ മറുപടിയും പിന്നീടൊരിക്കല് പ്രസിദ്ധീകരിക്കുന്നതാണ്.




പരശുരാമ,രാമായണകാലം, പാണ്ഡവകാലം, പരശുരാമനു മുന്പ്, പാണ്ഡവര്ക്കുശേഷം ക്രിസ്തുവര്ഷാരംഭ ത്തിന് മുമ്പ് എന്ന് നാലായി തിരിച്ചാല് , പളരെ പഴയകാലമെന്ന് സെന്സസില് കാണിച്ച ക്ഷേത്രങ്ങളുടെ തന്നെ 4 ഘട്ടം കിട്ടും.ഇതിന്റെ ത്രികോണമിതി കൊണ്ട് , കേരളത്തിലെ ഏററവും പഴയ കരസഞ്ചാര മാര്ഗ്ഗ ങ്ങള് നമുക്ക് കാണാം. ചാവക്കാട്ടുംതൃശ്ശൂരുംതലപ്പള്ളിയും പാണ്ഡവക്ഷേത്രമുള്ളപ്പോള്,കൊടുങ്ങല്ലൂരിലും മുകുന്ദ പുരത്തും അവ ഇല്ല എന്ന് ശ്രദ്ധിക്കുക.പെരിന്തലമണ്ണ താലൂക്കിലുംപാണ്ഡവര്പ്രതിഷ്ഠിച്ച ക്ഷേത്രങ്ങളില്ല. നില മ്പൂരില് പരശുരാമപ്രതിഷ്ഠയുമില്ല, പാണ്ഡവരുടെപ്രതിഷ്ഠകളുമില്ല.പെരിന്തലമണ്ണയിലും തിരുര്ത്തൃപ്രങ്ങോട്ടു കൂര്മ്മക്ഷേത്രത്തിലുംപഴയ കാര്ത്തവീര്യാര്ജ്ജുനപ്രതിഷ്ഠകള് കാണുന്നുണ്ട്.

| പരശുരാമന് മുമ്പ് | രാമായണ,പരശുരാമകാലം | പാണ്ഡവകാലം | ആകെ |
|---|---|---|---|
| തലപ്പള്ളിതാലൂക്ക്<br>1.ചിറവരമ്പത്ത്മുത്തശ്ശി<br>2.കോഴിമാമ്പറമ്പ്<br>3.ആറങ്ങോട്ടുകര<br>കാര്ത്ത്യായനി<br>4.വീരാണിമംഗലം<br>നൃസിംഹ<br>5ലക്ഷ്മീനാരായണ<br>പാഞ്ഞാള്<br>6ഇരുനിലങ്കോട്<br>7ആറാട്ട്<br>കാര്ത്ത്യായനി<br>8.പനങ്ങാട്ടുകര<br>കാര്ത്ത്യായനി<br>9.തിരുവഞ്ചിക്കുഴി<br>10നായര്കുളങ്ങര<br>11.ഐയ്യാല്<br>12 കൊടലിനി<br>എങ്കക്കാട്<br>13 ഹരികന്യയൂര്<br>14 ചമ്മന്തട്ട | 1.കാട്ടകാമ്പാല്<br>2.വേദക്കാട് പോര്ക്കളം<br>3 മാത്തൂര് പന്നിത്തടം<br>4.കീഴ്ത്തളി വരവൂര്<br>5.ചിററണ്ട കാര്ത്ത്യായനി<br>6.തിരുവില്വാമല<br>7.നെട്ടുമ്പ്ര തളി<br>8 നിത്യവിചാരേശ്വരം തളി<br>9 വെള്ളാറക്കാട്<br>രാമസ്വാമി | 1 ഐവര്മഠം<br>2 സോമേശ്വരം<br>പാമ്പാടി<br>3 പളുങ്കിലപ്പന്<br>(ശുകര്ഷി)<br>4 നെല്ലുവായ്(അശ്വിനി,<br>വസുദേവര്) | 27 മഹാഭാരതകാലം<br>വരെ |

| | | | |
|---|---|---|---|
| തൃശ്ശൂര് താലൂക്ക്<br>1.ചേറൂര് മരുതുര് കാര്ത്ത്യായനി<br>(മരുതുമുനി)<br>2.പൂങ്കുന്നം ശിവന്<br>3.നെട്ടിശ്ശേരി ശാസ്താ<br>4.പിഷാരിക്കല് ഭഗവതി | 1.മുണ്ടയൂര് മഹാദേവര്<br>2.അടാട്ട്വിഷ്ണു,ശിവ<br>3.അയ്യന്തോള്കാര്ത്ത്യായനി<br>4.ചെമ്പുക്കാവ്<br>കാര്ത്ത്യായനി<br>5വടക്കുന്നാഥന്<br>6വലിയാലുക്കല് കാരമുക്ക്<br>ദുര്ഗ്ഗ<br>7കുട്ടനെല്ലൂര് ദുര്ഗ്ഗ<br>8എടക്കുന്നി ദുര്ഗ്ഗ<br>9പഴവം സുബ്രഹ്മണ്യന്<br>10പാറളം വെങ്ങിണിശ്ശേരി<br>11ഐക്കുന്ന് | 1വിയ്യൂര്<br>ശിവന്(അര്ജ്ജുനന്)<br>2.സത്രം ഉറുമ്പില്ലേവര്മ<br>ണല്ലൂര്(ജനമേജയന്) | ആകെ 23 |

| | | | |
|---|---|---|---|
| | 12പാറോലിവിഷ്ണു<br>13തിരുവുള്ളക്കാവ് ശാസ്താ<br>14ചേര്പ്പ് ഭഗവതി<br>15പെരുവനംഇരട്ടയപ്പനും മാടത്തിലപ്പനും (പൂരു)<br>16ആറാട്ടുപുഴ ശാസ്താ (വസിഷ്ഠന്)<br>17കുററുമുക്ക് ശിവന് | | |
| ചാവക്കാട് താലൂക്ക്<br>1.ഗുരുവായുപുരം<br>2.ആറാട്ടുകുളംഗുരുവായൂര് (പ്രചേതസ്സ്)<br>3.പറമ്പുത്തളി(മുല്ലശ്ശേരി) തളിക്കുളം ശങ്കരനാരായണന്<br>4.തൃക്കുലശേഖരപുരം അന്നപൂര്ണ്ണേശ്വരി<br>5 തിരുവളയന്നൂര് വടക്കേക്കാട്<br>6.മണികണ്ഠേശ്വരം(വടക്കേക്കാട്)<br>7.തിരുവഞ്ചെിക്കുളം വടക്കേക്കാട് | 1.പെരുന്തിട്ട ശിവന്(ഗുരുവായൂര്)<br><br>വെണ്മേനാട്ട്<br>2.വാമനമൂര്ത്തി(പാവറട്ടി) | 1ഗോവിന്ദപുരം<br>2കൊളത്താപ്പള്ളി നൃസിംഹം<br>3പദ്മനാഭപുരംവിഷ്ണു<br>4തൃക്കണാമുക്ക് കൃഷ്ണന്<br>5കടലായി കൃഷ്ണന് (ക്രമത്തില് പഞ്ചപാണ്ഡവര്) | 14 |

| | | | |
|---|---|---|---|
| കൊടുങ്ങല്ലൂര് താലൂക്ക് | 1.മതിരിക്കോട് ലോകാംബിക (കൊടുങ്ങല്ലൂരമ്മ)<br>2.ശൃംഗപുരംതളി (ഋഷ്യശൃംഗന്)<br>3.കീഴ്തളി<br>4.മേത്തളി<br>5 നെടിയ തളി(തിരുവഞ്ചിക്കുളം)<br>6 ശ്രീനാരായണപുരം കൃഷ്ണന്(നാരദര്) | പാണ്ഡവപ്രതിഷ്ഠ ഇല്ല<br>1കുലശേഖരപുരം കൃഷ്ണന്(കുലശേഖരന്)<br>2തൃപ്പേക്കുളം ശിവന്(മതിലകം) വില്വമംഗലം<br>3പെരിഞ്ഞനംഭഗവതി (അരവണഅടികള്) | 6 |
| മുകുന്ദപുരംതാലൂക്ക്<br>1.തൃക്കുര്ഗുഹാക്ഷേത്രം<br>2.അഷ്ടമിച്ചിറശിവന്<br>3തൃപ്പയ്യത്രിമൂര്ത്തി<br>4.പൂക്കോട്ട് മേടംകുളങ്ങര<br>5.ചക്കം(ചക്രം,അത്ക്കം) കുളങ്ങരശാസ്താ തൃക്കുര് | 1തൃച്ചക്രപുരംസുദര്ശനംപുത്തന്ചിറ<br>2.പേരുര്ക്കാവ്ദുര്ഗ്ഗ<br>3.കുഴൂര്സുബ്രഹ്മണ്യന്<br>4.ഐരാണിക്കുളം മഹാദേവര്<br>5കീഴാട്ടൂര്ദുര്ഗ്ഗ<br>6.ചാലക്കുടിപിഷാരികാവ്<br>7പൂനിലാര്കാവ്ദുര്ഗ്ഗ | പാണ്ഡവക്ഷേത്രമില്ല | 17 |

| | | | |
|---|---|---|---|
| | 8വയല്ലൂര്ശിവല്നെല്ലായി<br>9അവിട്ടത്തൂര്<br>10<br>ഇരിഞ്ഞാലക്കുടകൂടല്മാണിക്യം<br>11പായമ്മല്ശത്രുഘ്നന്<br>12തൃപ്പേക്കുളം ശിവന്പുത്തഞ്ചിറ | | |

മലപ്പുറംജില്ല

| | | | |
|---|---|---|---|
| തിരൂരങ്ങാടി<br>1അരിയല്ലൂര്വിഷ്ണു(ഋഷി സൂര്യധ്യാനംചെയ്ത്) വള്ളിക്കുന്ന് രവിമംഗലം<br>2.നിറകൈതക്കോട്ട (ഋഷി) വള്ളിക്കുന്ന്<br>3വലിയോരകുണ്ടൂര്ചോല ഗുഹാക്ഷേത്രം വേങ്ങരഋഷിപ്രതിഷ്ഠ<br>4എടരിക്കാട്ക്ലാരി അമ്പലവട്ടംസുബ്രഹ്മണ്യന്<br>5തൃക്കുളംശിവന് തിരൂരങ്ങാടി | 1 കേരനല്ലൂര്ദുര്ഗ്ഗ പെരുവള്ളൂര്<br>2പാപ്പന്നൂര്ശിവന് മുനിയൂര്<br>3.വെന്നിയൂര് ശിവന് തെന്നല | 1വാലക്കുളം(വാണക്കുളം) ശിവന് (ഭീമന്)<br>2തെന്നല (ഭീമപ്രതിഷ്ഠ) | 10 |
| ഏറനാട്<br>1.ചേവായൂര്സുബ്രഹ്മണ് (ഗുഹയുണ്ട്) പുലിക്കല്ല്<br>2.അഴിഞ്ഞിലംവിഷ്ണു<br>3അരിയില്ശിവന്<br>4നീര്മങ്ങാട്നൃസിംഹം (കണ്വതപസ്സ്മ ങ്ങാട്ടുമലയില്)<br>5ഓര്ങ്ങാട്ടിരിഉണ്ണിമുറ വാമനമൂര്ത്തി(കിഴക്കെ ഋഷിമാരുടെ21ദേശം വൈദികപാഠശാല) ആദ്യം ചാലിയാറിന്റെ തെക്കെകരയില് തട്ടിന്കടവില്<br>6തൃക്കളങ്ങോട്ട് ശങ്കരനാരാ യണന് (അഗസ്ത്യ)<br>7വെള്ളേക്കാട്ട് ബാലദുര്ഗ്ഗ<br>8ഓര്ങ്ങാടത്ത് ശിവന് മഞ്ചേരി<br>9മേലേക്കാവ്കാളികാ | 1കോട്ടക്കുറുമ്പദുര്ഗ്ഗ<br>2വലിയകുട്ടിശ്ശേരിവിഷ്ണു<br>3മുതുവല്ലൂര്ദുര്ഗ്ഗ<br>4സാളഗ്രാമംനൃസിംഹം<br>5പന്തല്ലൂര്ദുര്ഗ്ഗ<br>6തൃപ്പനച്ചിപെരും തൃക്കോവില്മഹാശിവന് പുല്പ്പറ്റ<br>7മൊറയൂര്ശിവന്<br>8ചേന്നാത്ത് ശിവന് (മലപ്പുറം) | 1.കരിക്കാട്ട് സുബ്രഹ്മണ്യ ന്<br>ബാണാസുരനെഭയന്ന് പെരുഞ്ചെല്ലൂരില്നിന്ന് ഓടിവന്നവിരാട ബ്രാഹ്മണര്നി ര്മ്മിച്ച. ഗ്രാമക്ഷേത്രം | 18 |

| | | | |
|---|---|---|---|
| വ്മഞ്ചേരി | | | |
| പെരിന്തലമണ്ണ<br>1. മുതുകുറിച്ചിശാസ്താ<br>2. പിഷാരിക്കലൈഷ്ണവദുര്ഗ്ഗ<br>3. തിരുമാന്ധാംകുന്ന്<br>(കൃതയുഗംമാന്ധാതാവ്)<br>4പെരിന്തലമണ്ണശിവന്<br>5വെള്ളാട്ട് പുത്തൂര്ശിവന്<br>6കുറുവമ്പലം<br>ശിവന്പുലാമന്തോള്<br>7ആല്ലൂര്ശിവന് | 1 അങ്ങാടിപ്പുറംതളി<br>2എരവിമംഗലം<br>സുബ്രഹ്മണ്യന്<br>3പുലാമന്തോള്രുദ്ര<br>ധന്വന്തരി | പാണ്ഡവപ്രതിഷ്ഠഇല്ല<br>കടന്നമണ്ണവടക്കിനി<br>യേടംദുര്ഗ്ഗപ്രതിഷ്ഠിച്ചത്<br>ആരെന്നറിവില്ല.<br>ക്ഷേത്രംപെരുമ്തച്ച<br>നാണ്പണിതത്. | 10 |
| നിലമ്പൂര്<br>1പുന്നപ്പാലശിവന്തിരുവാലി<br>(ഋഷി)<br>2.നീലാന്കുറിച്ചിശാസ്താ<br>കരുവാരക്കുണ്ട് | പരശുരാമപ്രതിഷ്ഠഇല്ല<br>1തിരുവാലികൈലാസം<br>ശിവന്(ബാലി)രാമന്<br>താമസിച്ചിട്ടുണ്ട്.<br>2ബാണപുരംത്രിപുരസുന്ദരി<br>വാണിയമ്പലംവണ്ടൂര്<br>ബാണാസുരന്പ്രതിഷ്ഠിച്ചു.<br>3വണ്ടൂര്ശിവന്<br>(വൈശ്രവണന്)<br>4പോരൂര്,പയ്യനാടത്ത്,പഴ<br>ഞ്ഞം ഖരപ്രതിഷ്ഠ | പാണ്ഡവപ്രതിഷ്ഠഇല്ല | 6 |
| തിരൂര്<br>1.രാജരാജമംഗലം(രായിര)<br>താന്നൂര്ഗ്രാമംശിവന്.<br>പരപ്പനങ്ങാടി<br>2.കേരളാധീശപുരംകൃഷ്ണന്<br>താനാലൂര്ഗ്രാമം<br>ഗരുഡാരൂഢനായി<br>സഞ്ചരി<br>ക്കുന്നമഹായോഗി.<br>വെട്ടംരാജക്ഷേത്രം<br>3വെങ്കിടക്കോട്ട<br>4ഇന്തനൂര്<br>5.ഋഷിപുത്തൂര്ശിവന്<br>എടയൂര്<br>6തെക്കുന്നശിവന്<br>ഇരുമ്പിളിയം<br>ഇളിഭ്യംഗ്രാമം<br>7വൈക്കത്തൂര്മഹാദേവന്<br>വളാഞ്ചേരികാട്ടിപ്പരുത്തി<br>(വസിഷ്ഠന്കുവക്കുന്നിലെ | 1പിഷാരിക്കല്ദുര്ഗ്ഗ<br>പെരശ്ശന്നൂര്കു<br>ററിപ്പുറം<br>2പെരുംതൃക്കോവിലപ്പന്<br>ആലത്തിയൂര്<br>3വാലമരുതൂര്ദുര്ഗ്ഗ<br>പുറത്തൂര്പഞ്ചായത്ത്<br>മംഗലംഗ്രാമം<br>4തൃക്കണ്ടിയൂരപ്പന്<br>5ആര്ദ്രശ്ശേരി<br>ശിവന്പൊന്മുണ്ടം<br>6തൊഴവന്നൂര്<br>വനദുര്ഗ്ഗവളാഞ്ചേരി<br>7പൊന്മലശിവന്ഖരന് | 1പാണ്ഡമംഗലം<br>കൃഷ്ണന്<br>കോട്ടക്കല്<br>2കാടാമ്പുഴ<br>(വ്യാസന്പാശുപതം<br>കിട്ടാന്<br>തപംചെയ്യാനുപ<br>ദേശിച്ച<br>സ്ഥലം) | 22 |

| | | | |
|---|---|---|---|
| നരിമടയില്)<br>8പൈങ്കണ്ണൂര്ശിവന്കുററിപ്പുറം<br>കണ്വപ്രതിഷ്ഠ<br>9കല്ലൂക്കോവില്ലഹാ<br>ക്ഷേത്രംകണ്വപ്രതിഷ്ഠ<br>കുററിപ്പുറം<br>10നാവാമുകുന്ദന് (നവയോഗി)<br>11തൃപ്രങ്ങോട്ട് (ശ്വേതാരണ്യം<br>വെള്ളകാട്) മാര്കണ്ഡേയര്<br>12ചമ്രവട്ടം(ശംബരമുനി)<br>13മംഗലംശിവന് (വെട്ടം) | | | |
| പൊന്നാനി<br>1.ഓംതൃക്കാവ്ശിവന്<br>എഴുവത്തുരുത്തി<br>2കൊടലില്പെരുവലംവാമനന്<br>3പെരുമുടിശ്ശേരിവേട്ടേക്കരന്<br>എരമംഗലം<br>4കോയിപ്പള്ളിശിവന്പെരുമ്പടപ്പ്<br>5ചെറിയത്ത് നൃസിംഹം<br>ചേന്ദമംഗലംപെരുമ്പടപ്പ് | 1 എരമംഗലംതളി<br>2തൃക്കാവ് ദുര്ഗ്ഗ<br>3അത്തല്ലൂര്<br>മാത്തുര്ശിവന്<br>തവനൂര്<br>4തിരുമാനിയൂര്പാലപ്ര<br>വട്ടംകുളം<br>5പുറമുണ്ടേക്കാവ്<br>വട്ടംകുളം<br>മഗാദേവന്<br>6മൂക്കുതല<br>ഖരപ്രതിഷ്ഠകള് 3 എണ്ണം<br>7മല്ലൂര്<br>8കൌപ്ര<br>9കാന്തല്ലൂര് | 1.ശുകപുരം (ശുകന്) | 15 |

പാലക്കാട്ജില്ല

| | | | |
|---|---|---|---|
| ഒററപ്പാലം<br>1കോതാലില്<br>വാമനന്പെരുമ്പലം<br>2.പന്നിയൂരവരാഹം<br>3.മലമക്കാവ്ശാസ്താ<br>4കല്ലടത്തൂര്ശിവന്<br>5പള്ളിപ്പുറംപരുളൂരവിഷ്ണു<br>6തിരുവേഗപ്ര<br>7ഓങ്ങല്ലൂര്തളി<br>8തളിമഹാശിവന്<br>9പന്തല്മഹാദേവന്<br>10തൃക്കടീരിമൂന്നുമൂര്ത്തി<br>11പരുത്തിപ്പാറ<br>മഹാദേവമംഗലം<br>ശിവന്<br>നീലാനദിക്കര<br>12ശുകപുരംസഭാമഠം<br>13പനമണ്ണ<br>ശങ്കരനാരായണന്<br>14 കല്ലളി നേത്രിമംഗലം | 1കൂടല്ലൂര്കുറിഞ്ഞിക്കാവ്<br>2.ഞാങ്ങാട്ടിരിദുര്ഗ്ഗ<br>3.എടപ്പററവനദുര്ഗ്ഗ<br>പരുളൂര്<br>4രായിരനല്ലൂര്ദുര്ഗ്ഗ<br>നടുവട്ടം<br>തിരുവേഗപ്ര<br>5ഈഹാപുരേശ്വരി<br>6 ചിനക്കത്തൂര്ഭഗവതി<br>,താഴേക്കാവ്,<br>കുണ്ടിലയ്യപ്പന്,<br>(രാവണവധശേഷം) | 1കിള്ളിക്കുറിശ്ശിമഹാദേവന്<br>ശുകന്<br>2തിരുമററക്കോട്<br>അഞ്ചുമൂര്ത്തി | 23 |
| മണ്ണാര്ക്കാട്<br>1ഇരട്ടക്കുളംശിവന്<br>കാഞ്ഞിരപ്പുഴ<br>2കല്ലുരുമലഗ്രാമം<br>മല്ലീശ്വരന് അഗളി | പരശുരാമപ്രതിഷ്ഠയില്ല.<br>1കാരക്കുറിശ്ശിപള്ളിക്കുറിപ്പ<br>വിഷ്ണു<br>രാമന് ഒരുദിവസം<br>ഉറങ്ങിയ ക്ഷേത്രം<br>(തളിപ്പറമ്പുരാജരാജ<br>ക്ഷേത്രത്തിലും<br>രാമന് ഉറങ്ങിയിട്ടുണ്ട്) | 1ഭീമനാട്ടുവിഷ്ണു കോട്ടോപാടം<br>2പയ്യനേടംഏനാനിമംഗലംശിവന്<br>കുന്തിപ്പുഴക്കടുത്ത്<br>3പെരഞ്ചാട്ട് അര്ദ്ധനാരീശ്വര<br>പെരിമ്പാട്ടരി | 6 |
| പാലക്കാട്താലൂക്ക്<br>1.കല്ലപ്പാടി(കള്ളറ്പതി)<br>കേരളശ്ശേരിശിവവിഷ്ണു<br>2.തിരുവഞ്ചിശിവന്,<br>തേന്യൂര്,പറളി(അത്രി<br>കല്പാത്തി,കണ്ണാടിപ്പുഴ<br>ചേരുന്ന | 1കല്ലേക്കുളങ്ങര<br>ഹേമാംബിക(മൂലം<br>കാളിമല<br>മുതിരംകുന്നില്)<br>2കൊടുമ്പ് ചെമ്മത്തിയ<br>ക്കാവ്<br>3തിരുവാലത്തൂര് | പാണ്ഡവപ്രതിഷ്ഠയില്ല്<br>വരരുചി(മണ്ണൂര്),<br>ചന്ദ്രനാഥന്(ബിസി3ആം<br>നൂററാണ്ട്) കണ്ണകി ഇവരുടെ<br>പ്രതിഷ്ഠകളുണ്ട് | 11 |

| | | | |
|---|---|---|---|
| ത്രിവേണിയൂരില് തപം)<br>3മുണ്ടൂര്പാലക്കീഴ്ദുര്ഗ്ഗ<br>4അട്ടല്ലൂര്(അഗത്തിയ)<br>പിരായിരിശിവന്(കിഴക്കുംപ<br>ടിഞ്ഞാറുംശ്മശാനം,തെ<br>ക്ക്ശോകനാശിനികണ്ണാടിപ്പുഴ<br>5പെരുവമ്പഊട്ടുകുളങ്ങരഭഗവതി<br>പാണന് ദേവിഊഞ്ഞാലാട്ടുന്നതു<br>കണ്ടസ്ഥലം)<br>6പാല്ലൂര്പാലത്തുള്ളിശിവന്<br>പെരുവമ്പ<br>7എലപ്പുള്ളിവാരണപുരിശിവന്<br>(രാമന് തേനാരിയില്<br>യാഗംചെയ്തു.ഭാരതത്തിലെ<br>വാരണാവതമെന്ന് ചിലര്) | മഹിഷാസുരമര്ദ്ദിനി | | |
| ചിറ്റൂര്<br>1കാച്ചാംകുറിച്ചി<br>2ശൃംഗേശ്വരംവിഷ്ണു | 1 ലങ്കേശ്വരം(വിഭീഷണന്)<br>2തൃപ്പല്ലാവൂര്(ഖരന്) | ഇല്ല | 4 |
| ആലത്തൂര്<br>1 തിരുവറ(ഉറവ)<br>മഹാദേവന്<br>കിഴക്കഞ്ചേരി(ബ്രഹ്മതപസ്)<br>2അഞ്ചുമൂര്ത്തിമംഗലം<br>വടക്കഞ്ചേരി കശ്യപന്<br>വിശ്വകര്മ്മാ<br>(പാരമ്പര്യഊരാളര്<br>തിരുവില്ലക്കാട്(ചെറുതുരുത്തി)<br>കരിപ്പാല(നെടുമ്പ്രതലപ്പള്ളി)<br>മീച്ചേരികല്ലൂര് മുകുന്ദപുരം)<br>3ഋഷിനാരദമംഗലംനൃസിംഹം | 1മാത്തൂര്ത്തന്തലോട്ശിവന്<br>വണ്ടാഴി<br>ദേശമംഗലംമന<br>മററു<br>മാത്തുരുകള്തവനൂരും<br>പന്നിത്തടത്തിലും<br>2പുതുക്കോട്ട്ദുര്ഗ്ഗ<br>3തൃപ്പാല്ലൂര്ഖരപ്രതിഷ്ഠ | ഇല്ല | 6 |

# തൃശ്ശൂര്ജില്ല

| തലപ്പള്ളി<br>ആകെ 27 | രാമായണകാലത്തിന്മുമ്പ്<br>14 | രാമായണകാലം<br>9 | മഹാഭാരതകാലം<br>4 |
|---|---|---|---|
| തൃശ്ശൂര്<br>ആകെ 23 | 4 | 17 | 2 |
| ചാവക്കാട്<br>ആകെ 14 | 7 | 2 | 5 |
| കൊടുങ്ങല്ലൂര്<br>6 | 0 | 6 | 0 |
| മുകുന്ദപുരം<br>ആകെ 17 | 5 | 12 | 0 |
| ആകെ 87 | 30 | 46 | 11 |

രാമായണകാലത്തിനുമ്പും,രാമായണകാലത്തും കേരളത്തില് കൂടുതല്ക്ഷേത്രങ്ങളുണ്ട്. മഹാഭാരതകാലത്ത് വളരെ കുറവാണ്. തിരുമററക്കോട് അഞ്ചുപാണ്ഡവസഹോദരരും വിഷ്ണുപ്രതിഷ്ഠ ചെയ്തിരിക്കുന്നു. അതുപോലെ ഒരു ചെറിയ സ്ഥലത്ത്( പുന്നയൂര്ക്കുളം,വടക്കേക്കാട്,കടലായിമനവരെയുള്ള ചെറിയഭാഗം) അഞ്ചുപേരും പ്രതിഷ്ഠ ചെയ്തിരിക്കുന്നു.ഈ ചെറിയ ഭൂഭാഗത്തിന്റെ പ്രാധാന്യം ചൂണ്ടിക്കാണിക്കുന്നതാണ് പഞ്ചപാണ്ഡവരുടെ പ്രതിഷ്ഠാകര്മ്മം.ഹിഡിംബി എന്ന ഇരിംബിഡിയെ വിവാഹം കഴിച്ചതുമുതല് ഭീമനാണ് തെക്കെ ഇന്ത്യയുടെ ചക്രവര്ത്തി. മരുമക്കത്തായം പിന്തുടരുന്ന രാക്ഷസഗോത്രത്തിന് കടത്തുനാട്ടിന്റെ , കുടനാട്ടിന്റെ ചക്രവര്ത്തി രാജപുത്രന് ഘടോത്കചന്റെ പിതാവാണ്.

രാമായണത്തിലെ രാമന്റെ വനയാത്രയില് കേരളം പരാമര്ശിതമാണ്.പുഷ്പകത്തില്പോകുമ്പോള്രാമന് കണ്ട സ്ഥലങ്ങള്, ലങ്കയിലെ ത്രികൂടാചലംമുതല്, നളസേതു,ഋശ്യമൂകാചലം, പമ്പാസരസ്സ്,ഗോദാവരി

തീരത്തെ പഞ്ചവടി,ജനസ്ഥാനം,ശരഭംഗാശ്രമം,രാമഗിരി,സരയു,അയോദ്ധ്യ ഇങ്ങനെയാണ്.




ധൌമ്യന്റെ തീര്ത്ഥയാത്രാവര്ണ്ണനം (മഹാഭാരതം) പ്രവേണിക്കുവടക്ക് കണ്വാശ്രമത്തിലെ ശൂര്പ്പാരക ത്തില് (സുപാര) ജമദഗ്നിയുടെപാഷാണതീര്ത്ഥം, ( പാഷാണഭേദി കല്ലായ പിണ്ഡപ്പാറ തിരുനെല്ലി യില് .ഇതിന്റെ പാദം, ഗോദാവരി മദ്ധ്യം,ഗയ ശിരസ്സ്), പുനശ്ചതീര്ത്ഥം, അശോകതീര്ത്ഥത്തിലെ (കടവല്ലൂരില് പണ്ട് അശോകവനം) അനേകാശ്രമങ്ങളില് പാണ്ഡ്യരുടെ അഗസ്ത്യതീര്ത്ഥം, വാരുണതീര്ത്ഥം, കുമാരിക ളുടെ തീര്ത്ഥം,(പഞ്ചനാരീ) താമ്രപര്ണ്ണയിലെ ഗോകര്ണ്ണവും ഹ്രദവും, അഗസ്ത്യശിഷ്യാശ്രമമുള്ള ദേവസമ യെന്ന ഗിരി,അതിലെ വൈഡൂര്യഗിരിയിലെഅഗസ്ത്യാശ്രമം (ഇത്കണ്ടുകഴിഞ്ഞാല് നര്മ്മദാസ്ഥാനമെ ന്നുപറയുന്നുണ്ട്), എന്നിവ പറയുന്നതിനാല് അന്നും തെക്കെ ഇന്ത്യ പ്രധാനതീര്ത്ഥാടനകേന്ദ്രമാണ്. ആനര്ത്തര്ക്ക തൊട്ട്, നര്മ്മദയിലെ വിശ്രുവസ്സുമുനിയുടെ ജനസ്ഥാനം(യക്ഷ രാക്ഷസരുടെ) അവിടെ യക്ഷിണി ഇഡവിഡക്ക്(ഇളബിള) നരവാഹനനായി കുബേരന് (വൈശ്രവണന്) ജനിച്ച സ്ഥലം,

വൈഡൂര്യശിഖരത്തിലെ വിശ്വാമിത്രനദീതീരത്ത് അനേകം പുണ്യ തീര്ത്ഥങ്ങളില് , യയാതി പതിച്ച്, മാധവി എന്ന പുത്രിയുടെ പുത്രരോട്ടുകൂടി പുണ്യലോകം പ്രാപിച്ച യയാതിപതനസ്ഥാനം , (ആറങ്ങോട്ടുകര കാര്ത്ത്യായനി) അസിതഗിരി(കൃഷ്ണഗിരി),ച്യവനാശ്രമം,ജംബുമാര്ഗ്ഗം,(കടല്) കടന്ന് കേതുമാല, മേദ്ധ്യം, ഗംഗാദ്വാരം, പുഷ്കരസരസ്സ് ,പിന്നെ വടക്ക് സരസ്വതിനദി,യമുന,പ്ലക്ഷാവതരണ തീര്ത്ഥം, അഗ്നി ശിര തീര്ത്ഥ(ഭരതനും സഹദേവനും യജ്ഞം ചെയ്ത സ്ഥലം)ത്തില് ശരഭംഗാശ്രമം എന്നു പറഞ്ഞിരിക്കുന്നു . ദൃഷദ്വതി, അനന്ത യശസ്സി ന്റെ 3 പുണ്യാശ്രമങ്ങള് ( ന്യഗ്രോധമെന്ന പാഞ്ചാലം,ദാല്ഭ്യ ഘോഷം, ദാര്ഭ്യം) ജമദഗ്നി യജ്ഞം ചെയ്ത പലാശ കം, പിന്നീട് ഗന്ധര് വ്വയക്ഷാപ്സരകള്,കിരാതകിന്നരര് വസിക്കുന്ന മല പിളര്ന്ന് ഗംഗ ശക്തിയായി ഒഴുകുന്ന ഗംഗാദ്വാരം.ഇതും കനഖലയും സനത്കുമാര സേവിതം. പുരൂരവസ്സ് അവിടെയുള്ള പുരു എന്ന മലയില് പ്രവേശിച്ച, ഭൃഗു തപസ്സുചെയ്തു,അതിനാല് പുരുമലക്ക് ഭൃഗുതുംഗമെന്ന് പേരുണ്ട്.

തെക്കോട്ട് വന്ന സഹദേവന് ശൂരസേനം,മത്സ്യം,അധിരാജ്യമായ കാരൂഷകത്തിലെ ദന്താവ ക്തl ന് , സുകുമാരസുമിത്രാദി മത്സ്യരാജാക്കള്,നിഷാദഭൂമി,ഗോശൃംഗമെന്ന വനശൈലം,ശ്രോണിമാനരാജാവിന്റെ രാജ്യം,നവരാഷ്ട്രം,കുന്തിഭോജം(വിശ്രമിച്ചു),ചര്മ്മണ്വതിതീരത്തെ ജൈഭകാത്മജന്, സേകാപരസേകര്,അവരുമൊത്ത് നര്മ്മദാപ്രവേശം,അവന്തി വിന്ദാനുവിന്ദര്,ഭോജകടം,വേണാതീരത്തെ കോസലാധിപര്, കാന്താരകന്മാര്,കിഴക്കന് കോസലാധിപര്,നാടകേയര്,ഹേരംബര്,മാരുതന്റെ മുഞ്ജഗ്രാമം,(പുലസ്ത്യന് മുഞ്ജവടമെന്ന സ്ഥാണുതീര്ത്ഥം എന്നുപറയുന്നു.ഇവിടെ ഗാണപത്യസ്ഥാനം). നാചീനരും അര്ബ്ബുദരും,അതാതിടങ്ങളിലെ കാട്ടുരാജാക്കന്മാര്, മഹാവീരരായ പുളിന്ദര്,പാണ്ഡ്യന് (ഒരു ദിനം പൊരുതിനിന്നു) ദക്ഷിണാപഥത്തിലെ പ്രസിദ്ധമായ കിഷ്കിന്ധാഗുഹയിലെ മൈന്ദദ്വിവിദര്(7 ദിനം പൊരുതിനിന്നു.ആ ഗുഹ ഏതെന്ന് ആലോചിച്ചാല് , എടക്കല്ല് തൊവരി ഗുഹയാകാമോ എന്നു തോന്നും. ) മാഹിഷ്മതിപുരത്തിലെ നീല ന്(നീലാപുത്രിയായ സുദര്ശനയെ അഗ്നി കാമിച്ചകഥ)കപ്പം കൊടുത്തു, ദക്ഷിണദിക്കില് ത്രൈപുരത്തിലെ മഹാശക്തനായ പൌരവേശ്വരനേയും ,കൌശികാചാര്യനും സുരാഷ്ട്രാധിപതിയുമായ ആകൃതിയേയും, ജയിച്ചു,ഭോജകടത്തിലെ രുഗ്മിക്ക് ദൂതനെ അയച്ചു കപ്പംവാങ്ങി,താലാടകര്, ദണ്ഡര്, സാഗരദ്വീപിലെ മ്ലേഛ ര്,നിഷാദ ര്,പുഷാദര്, കര്ണ്ണ പ്രാവരകര്,സനുഷ്യരാക്ഷസമിശ്രജാതികളായ കാളമുഖര്, ഇവരെ ജയിച്ചു, കോലാദ്രി മുഴുവനും ജയിച്ചു, സുരഭീപത്തനം, താമ്രദ്വീപം,രാമകഗിരി, തിമിംഗല രാജാവ്, ഒററക്കാലര്(ഏകപാത്തുകള്), വനവാസികം,കേരളം,സംജയന്തിനഗരം (കര്ണ്ണാടകത്തിലെ വൈജയന്തി), പാഷണ്ഡകുരഹാടകരാജ്യങ്ങള് (ഇവരെല്ലാം യുദ്ധം കൂടാതെ യുധിഷ്ഠിരന്റെ ചക്രവര്ത്തിപദം അംഗീകരിച്ചവരാണ്.ഭീമനാണല്ലോ അവരുടെ ചക്രവര്ത്തി.), പാണ്ഡ്യര്, ദ്രാവിഡര്, ഉഡ്രുകേരളര്, ആന്ധ്രര്,താലവനര്,കലിംഗര്, ഉഷ്ട്രകര്ണ്ണികള്,(ഉഡ്രമെന്ന ഒറീസ്സയിലെ നാവികര്) ആടവിപുരം, ഇവരെ ജയിച്ചു. ദൂതരെ അയച്ച് യവനപുരം ജയിച്ചു, കടല്ക്കരയിലെത്തി , അവിടെനിന്ന് വിഭീഷണന് ദൂതുവിട്ടു. (ആരെ വിട്ടു എന്ന് മഹാഭാരതം പറയുന്നില്ല.പക്ഷേ കാടവല്ലൂരിലെ ഐതിഹ്യപ്രകാരം ഘടോത്കചനാണ് പോയത്. വിഭീഷണനില് നിന്ന് ദശരഥന് അയോദ്ധ്യയില് പൂജിച്ചിരുന്ന വിഷ്ണുവിഗ്രഹം കാടവല്ലൂരെത്തുന്നതങ്ങനെയാണ്. അശോക വനമായിരുന്ന കാടവല്ലൂരില് കൃഷ്ണന്റെ നിര്ദ്ദേശപ്രകാരം ഘടോത്കചന് പ്രതിഷ്ഠിച്ചു. അവിടെയാണ് ആദിപെരുവനം പൂരം , വേദപരീക്ഷണത്തോടെ വല്ലഭരാജാക്കന്മാര് ആരംഭിച്ചത്.)

കുരുപാഞ്ചാലവംശം,കാമ്പില്ലിയനഗരം

കാമ്പില്ലിയനഗരംഎവിടെയായിരുന്നു മഹാഭാരതം തരുന്ന സൂചനകള്

ദ്രോണര് ദ്രുപദനില്നിന്ന് വടക്കന്പാഞ്ചാലം പിടിച്ചെടുത്തു,തെക്കന് പാഞ്ചാലം മാത്രം വിട്ടുകൊടുത്തു. ദ്രുപദ രാജ്യാതിര്ത്തി, ഗംഗാതീരത്തെ ചര്മ്മണ്വതിനദിവരെ മാത്രമായി.അഹിഛത്രം ദ്രോണരുനല്കിയ ദ്രുപദന് മാകന്ദി(മാഗന്ദി)യിലെ കാമ്പില്ലിയത്തില് വസിച്ചു. മാഗന് അഥവാ മാകന്ദി അസ്സീറിയന് രേഖകളില് കാണുന്ന മാഗനെന്ന സമുദ്രതീരപ്രദേശമാണ്. ഇപ്പോള് കാമ്പേ ഉള്ക്കടലെന്നു വിളിക്കുന്ന കാമ്പില്ലിയകം വളരെ വിസ്തൃതമാണ്. അതിലെ ഒരു തലസ്ഥാന നഗരിയാണ് കാമ്പില്ലിയനഗരം. പാണ്ഡവര് കുംഭം 8 (മാഘം)ന് വാരണാവതത്തിലെത്തുന്നതിനാല് ഫാല്ഗുനത്തിലെ ശിവരാത്രി (കുംഭമേള) കാണാനാണ് അവര് പോയത്.വാരണാവതം വാരാണസിയാകാം. അത് ഉത്തരകേരളത്തിലെ പള്ളിക്കുന്നുഗ്രാമത്തില് സരസ്വതിക്ഷേത്രത്തിനും കാനത്തൂര് ശ്രീകൃഷ്ണക്ഷേത്രത്തിനും അടുത്ത് (പള്ളിക്കുന്നിന് കിഴക്കുള്ള ) വാരണക്കോട് റാവര്മഠസ്ഥാനവുമാകാം. (റാവര് ശില്പ്പിയാചാര്യനാണല്ലോ )അരക്കില്ലത്തില്നിന്ന് രക്ഷപ്പെട്ടവര് ഗംഗകടന്ന് തെക്കോട്ട് സഞ്ചരിച്ചതായി മഹാഭാരതം. കാട്ടിലാണ് എത്തിയതെന്നും പറഞ്ഞിട്ടുണ്ട്. ഈ യാത്ര ഹസ്തിനപുരത്തിന്റെ ദിശയിലാവുക വയ്യ.അതിനാല് കാമ്പില്ലിയമെന്ന് ഇപ്പോള് വിചാരിക്കുന്ന വടക്കന് പാഞ്ചാലത്തിന്റെ ദിശയിലായിരുന്നില്ല അവരുടെ യാത്ര. ദുര്യോധനന്റെ അധീനത്തിലല്ലാത്തതും അവന് പ്രവേശിക്കാനാവാത്തതുമായ അകലെയുള്ള ഒരു സ്ഥലമാണ്..

പാണ്ഡവര് ഏകചക്രയിലേക്ക് പോകുമ്പോള് ആദ്യം കിഴക്കോട്ട് നീങ്ങി ഗംഗയിലെ ശിവതീര്ത്ഥത്തില് വെച്ച് അംഗാരവര്ണ്ണഗന്ധര്വനെ കാണുന്നു. അര്ജ്ജുനനെ അദ്ദേഹം താപത്യ, തപതീപുത്രസംവര്ദ്ധന എന്ന് വിളിക്കുന്നു.കാരണമാരാഞ്ഞപ്പോള് സംവരണന്, സൂര്യപുത്രിയും സരസ്വതിയുടെ അനുജത്തിയുമായ തപതിനദിയെ പ്രണയിച്ച് അവളെ വിവാഹംചെയ്തതും, അവളില് കുരു എന്ന പുത്രന് ജനിച്ചതും പറഞ്ഞുകൊടുക്കുന്നു.അര്ജ്ജുനന്റെ കുലം ആരംഭിക്കുന്നത് തപതിനദിക്കരയിലെ ആ കുരുവില്നിന്നാണല്ലൊ. അര്ജ്ജുനനോ മററു പാണ്ഡവര്ക്കോ തങ്ങളുടെ പ്രപിതാമഹര് തപതിനദിക്കരയിലുള്ളവരായിരുന്നു എന്നോ ദക്ഷിണേന്ത്യക്കാരാണെന്നോ അതുവരെ അറിഞ്ഞിരുന്നില്ല എന്നതിനാല്, വടക്കെ ഇന്ത്യയിലേക്കുള്ള ദ്രാവിഡരുടെ ഗമനം മഹാഭാരതകാലത്തിന് എത്രയോ മുന്പാണ്.ആര്യന് അധിനിവേശം തെക്കെ ഇന്ത്യയിലെ ആര്യനദിക്കരയില് നിന്ന് വടക്കോട്ടാണ് വാസ്തവത്തിലുണ്ടായത്, മറിച്ചല്ല.

അംഗാരവര്ണ്ണന്റെ ഉപദേശപ്രകാരം ഉത്കോചതീര്ത്ഥത്തിലേക്കുപോയി ധൌമ്യനെ പുരോഹിതനായി വരിക്കുന്നു.അവിടെനിന്നാണ് ദ്രുപദന്റെ തെക്കന്പാഞ്ചാലത്തിലേക്കുള്ളയാത്ര. ധൌമ്യന് പാഞ്ചാലരുടെ ധൂമിനിശാഖയില്നിന്നുള്ള ഋഷിയാണ്.കുരുക്കളും പാഞ്ചാലരും അജമീഢനില്നിന്നുത്ഭവിച്ചതിനാല് ഒരേ വംശമാണ്. (അജമീഢന് 2400 വംശശാഖകള് മഹാഭാരതകാലത്തുണ്ട് എന്നും അവരെല്ലാം അമ്മവഴി മാതൃദായം അനുസരിക്കുന്നവരാണെന്നും മഹാഭാരതം പറയുന്നത് ചരിത്രകാരന്മാര് ശ്രദ്ധിച്ചിരുന്നെങ്കില് ദാക്ഷിണാത്യരാണ് കുരുവംശമെന്നറിയാന് ബുദ്ധിമുട്ടനേരിടുമായിരുന്നില്ല. )പാഞ്ചാലരുടെ അമ്മവഴിയുള്ള ദായക്രമത്തില് , ഉത്തരാപുത്രനായ പരീക്ഷിത്ത് വിരാടപത്നി സുദേഷ്ണയുടെ വംശനാമമുള്ളവനാകണം. പാണ്ഡവര് കുന്തിയുടെ മക്കളാകയാല് ആര്യകനെന്ന ദക്ഷിണാപഥത്തിലെ നാഗവംശമാണ്. വടക്കന്ഗാന്ധാരി പുത്രന്മാരെക്കാള് തെക്കന് കുന്തി,ആര്യകനാഗവംശത്തെ പ്രജകള് തെരഞ്ഞെടുത്തതും കാരണമില്ലാതല്ല അജമീഢന്റെ നീലി (നിള)യിലുള്ളപുത്രരാണ് വടക്കന് പാഞ്ചാലസ്ഥാപകര്. ധൂമിനിയുടെ മക്കള് തെക്കന്പാഞ്ചാലവും നീലിയുടെ മക്കള് വടക്കന് പാഞ്ചാലവും ഒരു സംയുക്തറിപ്പബ്ലിക്കായി ഭരിച്ചു. ഘടം അഥവാ കുടനാട്ടിലെ നീലനദിയിലെ ഉത്കച (ഉത്കോച)തീര്ത്ഥമാണ് ധൌമ്യനെ വരിച്ചസ്ഥാനം. ഭീമപുത്രന് ഘടോത്കചന് (കടത്തനാടിന് ഘടോത്കചനാടെന്ന് പേരുണ്ട്)ഈ നാമം കിട്ടിയ കാരണവും അതാണ്. (ഹിഡിംബനാട് അഥവാ ഇരിംബിഡിനാട്(വേദര്ഷി ഇരിംബിഡി)എന്ന പ്രദേശം നിളയുടെ

വടക്കെ കരയോടടുത്ത് കാണാം. ഘടോത്കചന് പ്രതിഷ്ഠിച്ച വിഷ്ണുവാണ് കാടവല്ലൂരില്ലുള്ളത്. ഏകചക്ര യിലേക്കു പുറപ്പെട്ടുംമുമ്പുതന്നെ ഭീമന് ഘടോത്കചനാടിന് മുഴുവനും ചക്രവര്ത്തിയായിട്ടുണ്ട്. ദ്രൌപദിയില് ഭീമന് ജനിച്ച കുട്ടിക്ക് സുതസോമനെന്ന് പേരിട്ടത് അപ്പോഴേക്കും ഭീമന് അനേകം സോമയാഗങ്ങള് ചെയ്തു കഴിഞ്ഞിരുന്നതു കൊണ്ടാണെന്ന് കാണുക. (സുതസോമ,ശതസോമനാമസാമ്യം) .1000 ദിനം ചക്രവര്ത്തി ക്കായി സോമേശ്വരനായ ഭീമനുവേണ്ടി, സോമയാഗം നടത്തിയത് നിളാതീരത്താണ് , കുടനാടെന്ന ഘടോ ത്കചനാട്ടിലാണ് .3 വര്ഷം കഴിഞ്ഞാണ് ദ്രൌപദിയില് , ഇതനുസരിച്ച് ഘടോത്കചന്റെ അനുജനായി സുതസോമജനനം. അജ്ഞാതവാസകാലത്ത് ഭീമന് വലലനെന്ന (വല്ലഭന്)നാമം സ്വീകരിച്ചതും ഇതുകൊ ണ്ടാണ്. ഭീമന്റെ തെക്കന്സാമ്രാജ്യം കേരളത്തില് വല്ലഭനാടായി വലഭി യൂണിവേ ഴ്സിററികളായി നില നിന്നു. .തെക്കന് കര്ണ്ണാടകത്തിലെ ചിത്രദുര്ഗ്ഗത്തില് വെച്ചാണ് ഭീമന് ഹിഡിംബനെ വധിച്ചത്. തെക്കന് കര്ണ്ണാ ടകവും ആമലകീപുരം (തിരു നെല്ലി) വരെയുള്ള കേരളവും മ്ളേഛദേശമെന്നറിയപ്പെട്ടിരുന്നു . (ഭാഷ കൊണ്ട്).

1. ധൌമ്യന് ഭൃഗുശിഷ്യനാണ്,കന്മഷിനദിക്കരയിലാണ് വാസം. ആമലകിപുരമെന്ന തിരുനെല്ലിയില് ,പാഷാണഭേദി അസുരന് കല്ലായ പിണ്ഡപ്പാറയോട്ടുകൂടിയ പാപനാശിനിതീര്ത്ഥമാണ് കന്മഷി. അവിടെയാണ് ധൌമ്യന്.അവിടെ പാണ്ഡവര് പിതൃതര്പ്പണം ചെയ്തതായി പ്രാദേശികഐതിഹ്യം. ഭീമാനദി ഖേദ്താലൂക്കിലെത്തുമ്പോള്, ആര്യാ എന്ന പോഷകനദി അതിനോടുചേര്ന്ന്, ചസ് കാമന് തടാകത്തിലെത്തുന്നു. ആര്യാനദിയുടെ മുകള്ഭാഗത്ത് രാജഗുരുനഗരവും കന്മദിതടാകവും കാണാം. (കന്മദി കന്മഷിയാകാനുള്ള സാദ്ധ്യത ഉണ്ട്) തിരുനെല്ലിമുതല്, ഗോദാവരി വഴി ഗയ വരെയാണ് കന്മഷപ്പാറ എന്ന പിണ്ഡപ്പാറ (പാഷാണപ്പാറ) എന്നതിനാല് ഈ സാദ്ധ്യത കൂടുതലാണ്. ലോമശ ന്റെ തീര്ത്ഥയാത്രാവര്ണ്ണനയില് ഗയനെന്ന രാജര്ഷിയ്ല് പവിത്രമായ മഹീധാരത്തിലെ ഗയശിര സ്സെന്ന പര് വ്വതം കഴിഞ്ഞ് ചൂരല്ക്കാട്ടു (വേത്രം) നിറഞ്ഞ മഹാനദി (വേത്രവതി) തീരത്ത് ,ഗിരിശിര സ്സിലെ ബ്രഹ്മശിരസ്ഥാനത്ത് അഗസ്ത്യന് യമധര്മ്മനെ (വൈവസ്വതന്) കണ്ട സ്ഥലത്ത്, പാണ്ഡവര് ചാതുര്മാസ്യം ചെയ്തതായി പറയുന്നു.തെക്കന്പാഞ്ചാലം കേരളവും മദ്ധ്യേന്ത്യയും ഉള്പ്പെട്ട പ്രദേശമാണു.(ശരഭപുരി ലിഖിതങ്ങള് കാണുക)[21]

2. ഏകചക്രയിലേക്ക് മത്സ്യ,ത്രിഗര്ത്ത,പാഞ്ചാലകീചകദേശം താണ്ടി, കൃഷ്ണദ്വീപിലെത്തി, ദ്വൈപാ യനവ്യാസനെ കണ്ടു.

3. വ്യാസര് ഏകചക്ര അടുത്താണെന്ന് പറയുന്നു. കൃഷ്ണദ്വീപ് കൃഷ്ണനദിയും പോഷകനദികളും ഉണ്ടാക്കുന്ന തുരുത്താണ്. ഭീമനദി കൃഷ്ണയുടെ കൈവഴിയും.അതിനാല് ശാണ്ഡില്ലിയപുരമെന്ന ഏകചക്ര അഥവാ ഇപ്പോളത്തെ ചക്കന് (ചക്ര) ഏകചക്രയാവാനുള്ള സാദ്ധ്യത തള്ളിക്കളയാ വതല്ല.മഹാനദിയും കൃഷ്ണ,ഭീമനദികളും അടുത്താണ്.

4. ദ്രുപദനെ മഹാഭാരതം മത്സ്യകാന്വയസംഭവനെന്നു വിളിക്കുന്നു.(പാണ്ഡ്യന്റെവേറൊരുപേരാണ് മത്സ്യന്. കാമനെന്നതും മത്സ്യക്കൊടിയുള്ള പാണ്ഡ്യനാമമാണ്.പാഞ്ചാലനായ (വിശ്വകര്മ്മ,കാരു,നാഗം) പാണ്ഡ്യ ന്റെ മത്സ്യചിഹ്നമുള്ള സീല് കിട്ടാതെ സിന്ധുസംസ്കൃതികാലത്ത് കരവഴിയോ കടലുവഴിയോ വ്യാപാരം സാദ്ധ്യമായിരുന്നില്ല. കാമ, എലിയം(മൂഷക)വംശമാണ് പാണ്ഡ്യനായ ദ്രുപദന്. അതിനാലാണ് കാമ്, ഇലിയം (പലിയം, പള്ളീയം) എന്ന പദങ്ങള് ചേര്ത്ത കാമ്പല്ലീയം(കാമപ്പള്ളീയം, കാപ്പെലിയംകാട്, കാമ പാലീയം )നാമം തന്നെ.പാലിയമെന്ന നാമത്തിന്റെ ഉത്പ്പത്തി കാപ്പെലിയത്തില് നിന്നാണ്. കുബേരനായും,

ഗണനാഥനായും പാലിയത്തെ കരുതുന്നു, നരവാഹനനുമാണ് (യക്ഷ) കുബേരനായ പാലിയം.മഹാഭാരതം,നര്മ്മദയിലെ വിശ്രുവസ്സിന്റെ ആശ്രമത്തില് ,യക്ഷിണിയായ ഇഡവിഡ (ഇളബിള)യില് നരവാഹനനായി പിറന്ന വൈശ്രവണനെ കുബേര(കുവേരനെന്ന് തമിഴ്. ഭൂമിയുടെ വേര്)നെന്നുപറയുന്നു. രാമായണകാലത്ത് , രാവണന് കയ്യടക്കുംവരെ , ലങ്ക നരവാഹനനെന്ന കുബേരന്റെ രാജ്യമാണ്.

5 വനവാസത്തിന് ചൂതുകളികഴിഞ്ഞ് യാത്രയായ പാണ്ഡവരുടെ വഴി. വര്ദ്ധമാനമെന്ന ഗോപുരദ്വാരം കടന്ന്(വിശ്വകര്മ്മസൂചകനാമം)പ്രമാണകോടി എന്ന കുരുരാജ്യാതിര്ത്തിയിലെത്തി. അവിടെ ഗംഗാതീരത്ത് കല്പതരുവായ അശ്വത്ഥംകണ്ടു. അവിടെവെച്ച് സൂര്യനെ തൃപ്തനാക്കി അക്ഷയപാത്രം നേടി. കുരുക്ഷേത്രത്തില് കടന്നു. സരസ്വതി,ദൃഷദ്വതിനദികള് കണ്ടു. പടിഞ്ഞാട്ട്ന ടന്നു. മരുപ്രദേശത്തിനടുത്ത്, ഋഷിമാര്ക്ക് പ്രിയംകരമായകാമ്യകവനം കണ്ടു. ഉത്തരപാഞ്ചാലരുടെ കാമ്യകവനം രാജസ്ഥാന മരുഭൂമിക്കടുത്താണ്, ഗംഗാതീരത്തല്ല.

6.. കുരുജാംഗലത്തിലെ കാമ്യകവനത്തിലാണ് മൈത്രേയന് യുധിഷ്ഠിരനെ കണ്ടത്.കുരുജാംഗലമെന്നാല് പഴയ കുരുരാജ്യത്തെ മരുപ്രദേശമാണ്, അത് സരസ്വതിതീരത്താണ്. കാമ്യകവനത്തിലെത്താന് പാണ്ഡവര് തുടര്ച്ചയായി 3 പകലും 3 രാത്രിയും സഞ്ചരിച്ചു.അവിടുന്ന് ദ്വൈതവനത്തിലെത്താന് ഒററ ദിനം മാത്രം എടുത്തു.

7. കാമ്യകവനത്തില് ബകസോദരനായകിര്മ്മീരനെ കണ്ടു.കിര്മ്മീരന് ഭീമനോട് നീയാണല്ലേ എന്റെ സഹോദരനെ വേത്രകീയവനത്തില് വെച്ച് കൊന്നതെന്നു ചോദിക്കുന്നു.വിന്ധ്യനിലുദ്ഭവിച്ച്, വടക്കുകിഴക്കോട്ട് ഒഴുകി യു.പി വരെ എത്തുന്ന ബേത്വയാണ് വേത്രവതി എന്ന പക്ഷം നോക്കാം. ചേദിതലസ്ഥാനം ഇതിന്റെ വക്കത്താണ്.ഇതിന്റെ തീരത്താണ് ഏകചക്രയെങ്കില്, ഇത് ഹസ്തിനാപുരത്തിനും കുരുരാഷ്ട്രത്തിനും തൊട്ടടുത്താണ്.ദുര്യോധനന്റെ മൂക്കിന്റെ ചോട്ടില്. അതിനാല് ദക്ഷിണേന്ത്യയിലെ വേത്രവതിയാണ് (മഹാനദി)കൂടുതല് ശരിയാവുക.

8 ദ്വൈതവനത്തിലെ സരസ്വതിയെ ഭോഗവതി എന്നുപറയുന്നു. അവിടെ നിരവധി സിദ്ധന്മാരെ കണ്ടു. സാലവനത്തില് (പനങ്കാട്) മാര്ക്കണ്ഡേയനെ കണ്ടു. മുനി ബകദാല്ഭ്യനേയും

8 ദ്വൈതവനത്തില് അര്ജ്ജുനനൊഴികെയുളള പാണ്ഡവര് 5 വര്ഷം താമസിച്ചു. അര്ജ്ജുനന് പാശുപതാസ്ത്രം നേടാനായി തപസ്സിന് പോയി.

9 കൃഷ്ണന് ഇന്ദ്രപ്രസ്ഥത്തില് (ഡല്ഹി)നിന്ന് ദ്വാരകയിലേക്കുപോകുന്ന വഴി .ശൂരസേന(മഥുര), മത്സ്യ, കുരുജാംഗല,സൌവീര,അനൂപദേശങ്ങളിലൂടെ കടന്നുപോയി. അനൂപത്തിലെത്തിയപ്പോള് താന് തിരിച്ചെത്തിയെന്ന് സ്വരാജ്യക്കാരെ അറിയിക്കാന് പാഞ്ചജന്യം വിളിച്ചു. കുരുജാംഗലം സരസ്വതി വററാനാരംഭിച്ച രാജസ്ഥാനമരുഭൂമിയാണ്. കര്ണ്ണമായിട്ട് യാത്ര ചെയ്യുമ്പോള് വളരെ

കുറച്ചുദൂരം മതി.




ഇതിലെ മത്സ്യരാജ്യം പാഞ്ചാലം തന്നെയാണ്, പാഞ്ചാലന് മത്സ്യനെന്ന പേരുണ്ട്.കാമ്പില്ലിയം കാമ്പേ തുറമുഖത്തിന് അടുത്ത്,സരസ്വതിതീരത്ത്, രാജസ്ഥാനത്തിലെ കാമന്, കംബിളിക്കോട്ട, കാമ്പിലിയക്കോട്ട മുതലാ യ നാമങ്ങളാലറിയപ്പെട്ട പുരാതന നഗരമാണ്. അത് ഇപ്പോഴത്തെ ചരിത്രകാരന്മാര് പലരും തെററിദ്ധരിക്കുന്ന പോലെ യു.പിയിലെ കാമ്പില് അല്ല, ഏകചക്ര അതിനടുത്തുള്ള എടവയുമല്ല. ആയിരുന്നെങ്കില് പാണ്ഡവര് ആകെ സഞ്ചരിച്ചത് ദുര്യോധനന്റെ മൂക്കിന്റെ ചുവട്ടിലെ ദൂരം മാത്രമാണ്.(താഴെ കാണിച്ചപോലെ)




അവരെ എന്നിട്ടും ഹസ്തിനപുരത്തിലെ ആരും തിരിച്ചറിഞ്ഞില്ല എന്നത് വിശ്വാസയോഗ്യമല്ല.

10 ഏകചക്രപുരക്ക് അനേകം സ്ഥാനങ്ങള് പറഞ്ഞുകാണുന്നു. അവയില് ഒന്ന് കൃഷ്ണനദിയുടെ പോഷകനദിയായ ഭീമയുടെ അടുത്തുള്ള ചക്കന് (ചക്ര) ആണ്.കര്ണ്ണാടകത്തിലെ ചിത്രദുര്ഗ്ഗത്തില് വെച്ച് ഹിഡിംബനെ വധിച്ച് രാക്ഷസരാജാവായി അഭിഷേകം ചെയ്യപ്പെട്ട ഭീമസേനന് ,സ്വാഭാവികമായി ഹിഡിംബിളിയമെന്ന ഇരുമ്പിലിയത്തിന്റെ അധിപനായി. അവിടെനിന്ന് കൃഷ്ണാനദിക്കരയില് വെച്ച് വ്യാസനെ കണ്ടു. വ്യാസന്റെ ഉപദേശപ്രകാരം ഭീമനദിക്കരയിലെ ചക്രപുരത്തെത്തി ബകനെ വധിച്ചു. ചൂരലും മുളയും നിറഞ്ഞ കാടുകളുള്ള ( വേത്രം, കീചകം) മത്സ്യ(പാണ്ഡ്യ)രാജ്യത്തെ നദീതീരങ്ങളിലൂടെയാണവരുടെ സഞ്ചാരം. ഭീമനദിക്ക് ആ പേരുകിട്ടിയതുതന്നെ ഭീമന്റെ പരാക്രമം കാരണമാണ്.

11 വാരണാവതത്തില്നിന്ന് രക്ഷപ്പെട്ട പാണ്ഡവര് പഴയബകപുരമെന്ന മേപ്പയൂരിലെ ഒരു കിണറ്വഴി (ഭൂഗര്ഭപാത)യാണ് വാരണാവതത്തില് നിന്ന് രക്ഷപ്പെട്ടതെന്ന കഥ വാരണാവതം പള്ളിക്കുന്നിലാണെങ്കില് മാത്രമല്ല, അവര് വാരാണസിനിന്ന് വന്ന്, മദ്ധ്യേന്ത്യയിലെ ഭീംഭേക്ത മുതലായ ഭൂഗര്ഭപാതകളുപയോഗിച്ചിരുന്നെങ്കിലും സാദ്ധ്യമാണ്. വിന്ധ്യസത്പുര ഗുഹകളില് നിന്ന് മൂഷകവംശത്തിന്റെ വാകയൂര് പെരുന്തുറ വരെയും, പദ്മനാഭപുരം വരെയും ഗുഹാമാര്ഗ്ഗങ്ങളുണ്ടായിരുന്നു. ഇവ മഹാഭാരതം പരാമര്ശിക്കുന്ന കിഷ്കിന്ധാഗുഹാമാര്ഗ്ഗമാകാം.

12 മഹേന്ദ്രഗിരിയില് ഭാര്ഗ്ഗവരാമനെ കാണാമെന്നുപറയുന്ന ലോമശമുനി രേണുകാദേവിയുടെ കഥ പറയുന്നു. അവള് പ്രസേനജിത്ത് എന്ന രാജപുത്രിയാണ്. (കൊങ്കണമാണ് രേണുകയുടെ ജന്മദേശമായി അറിയുന്നത്). ഒരിക്കല് കുളിക്കാനിറങ്ങിയ ദേവി , മാര്ത്തികാവനത്തിലെ ചിത്രരഥനെന്ന ഗന്ധര് വ്വരാജാവിനെ കണ്ട് മനസ്സിളകി വ്രതശുദ്ധി നഷ്ടമായി. കര്ണ്ണാടകം, കൊല്ലങ്കോട് രാജവംശങ്ങള്ക്ക് കന്തിരവനെന്ന ഗന്ധര് വ്വനാമം ഇപ്പോഴും ഉണ്ട്. അതിനാല് മാര്ത്തികാവതം, കേരളമുള്പ്പെട്ട പടിഞ്ഞാറന് തീരമാണ്.അവിടത്തെ രാജാക്കന്മാര്ക്ക് കാമദേവനെന്ന സ്ഥാനപ്പേരുണ്ട്. ഇതിനെക്കുറിച്ച് സാളുവന്മാരെ പരാമര്ശിക്കുമ്പോള് കൂടുതല് പറയാം.

13 മഹാഭാരതം തുടങ്ങുമ്പോള്തന്നെ വ്യാസനും ഗണപതിയും കൂടി ഒരു ഉടമ്പടി വെച്ചു. വ്യാസന് ഒററ പ്രാവശ്യം പറയുമ്പോഴേക്കും ഗണപതി എഴുതണം. ഗണപതിയുടെ വേഗതയില് വ്യാസന് രചന സാധിക്കണം. വ്യാസന് പറയുന്നത് ഗണപതി ഗ്രഹിച്ചെഴുതണം. വ്യാസന് പറയുന്നതിന്റെ പൊരുള് ഗണപതി പേര്ത്തെടുക്കുമ്പോളേക്കും വ്യാസന് പുതിയശ്ലോകം ചമക്കാനാണ് ഈ ഉടമ്പടി. കൃഷ്ണദ്വീപം വ്യസസ്ഥാനവും മുഞ്ജാവടം ഗാണപത്യസ്ഥാനവും എന്ന മഹാഭാരതപരാമര്ശം കാണുക. മുഞ്ജദ്വീപം (വാടം) തെക്കെ ഇന്ത്യയിലാണെന്നും പറഞ്ഞിരിക്കുന്നു. ഗണപതി ഗണങ്ങളുടെ പതിയുമാണ് , ഹസ്തി (ആന) അഥവാ അത്തിയുമാണ്. ഹസ്തിനാപുരമെന്ന നാമം തന്നെ ആനയുള്ള തെക്കെ ഇന്ത്യയിലെ സഹ്യസൂചകമാണ്. വടക്കെ ഇന്ത്യയിലല്ല ആനകളുള്ളത്. ആനപ്പടയുള്ള ദക്ഷിണാപഥപതി ഗണപതി. അത്ര പെട്ടെന്ന് ഗ്രഹിക്കാനാവാത്ത അനേകം വംശവൃക്ഷങ്ങളും, തീര്ത്ഥസ്ഥാനങ്ങളുടെ ഭൂമിശാസ്ത്രവും ഫിലോസഫിയുമെല്ലാം ഇതിലുണ്ട്. അതില് ചിലതാണിപ്പോഴ് പങ്കുവെച്ചത്.



N
VEDIC SARASVATI
RIVER MAP
Adapted : Thanks to www.mapsofIndia.com
for explaining the old place names and their
corresponding current places.
Indus
North Panchala
Shutudri
Mithila
Ganga
Yamuna
South Panchala
Chambal
Kosala
Brahmaputra
Chedi
Magadha
Anga
Aanartha
Luvanavati (Luni)
Dwaraka
Vanga
Narmada
Mahishmati
Thapathi
Mehanadi
Kalinga
Suvarnabhoomi
Janasthana
Godavari
Panchavati
Chakan
Kalyan
Arabian
Sea
Andhraka
of
Bengal
Bheema
Godavari
Krishna
Krishnadweepa
Salwa
Krishna
Tungabhadra
Vangakkadal
Uthirperuvalam
kadal
Saraswati River (Dry River)
Current Country
Boundaries
Cauvery
Poompukar
Bharathapuuzha
Poorna
Nalasethu in Palai samunda mana
Thamraparni
Vena
Sindhumahasagara
Lanka




സെന്സസ് ഓഫ് ടെമ്പിള്സ് ഓഫ് കേരളത്തിലെ ചിലപരാമര്ശങ്ങളും, നേരിട്ട സന്ദര്ശിച്ച് കണ്ടതുമായ ചില കാര്യങ്ങള് താഴെ കൊടുക്കുന്നു.

- കാടവല്ലൂര് പഞ്ചായത്തിലെ കാടവല്ലൂര് ശ്രീരാമക്ഷേത്രം പ്രസിദ്ധമാണ്. ശ്രീരാമപിതാവായ ദശര ഥന് പൂജി ച്ചിരുന്ന മഹാവിഷ്ണുവാണ് ഇവിടത്തെ പ്രതിഷ്ഠ. അയോദ്ധ്യയില്നിന്ന് പോരുമ്പോള് വിഭീ ഷണന് ഈ വിഗ്ര ഹം രാമന് കൊടുത്തു. വിഭീഷണന് ലങ്കയില് ഇത് രാമസങ്കല്പ്പത്തോടെ പൂജി ച്ച . (ത്രേതായുഗം ബിസി 8000-9000 കാലം).ദ്വാപരയുഗത്തില് , യുധിഷ്ഠിരന്റെ രാജസൂയവേള യില് ഹിഡിംബിയുടേയും ഭീമന്റെയും പുത്രനാ യ ഘടോത്കചന് ലങ്കയിലെത്തി,യുധിഷ്ഠിരന്റെ ചക്രവ ര്ത്തി പദവി ഉറപ്പിച്ചു. ചിരഞ്ജീവിയായ വിഭീഷണന് ഘടോത്കചനെ ആദരിച്ച്, സമ്മാ നമായി ഈ വിഗ്രഹം നല്കി. ശ്രീകൃഷ്ണന്റെ ഉപദേശപ്രകാരം ഘടോത്കചന് കാടവല്ലൂരില് പ്രതിഷ്ഠിച്ചു. (ബിസി 3000 കാലം). ശ്രീകൃ ഷ്ണന് ഈ സ്ഥലം പറയാനുള്ള കാരണം ഇവിടെ അനേകം ഋഷിമാര് , (അഗസ്ത്യ നടക്കം) ധ്യാനിച്ച് വേദം ദര്ശിച്ച സ്ഥലമാണെന്നതാണ്.അവരുടെയെല്ലാം ആശിസ്സുകളോടെ ഘടോത്കചനാണ് പ്രതിഷ്ഠ ചെയ്ത തെന്ന് കരുതപ്പെടുന്നു. കാടനായ ഘടോത്കചന്റെ ഊര് , കാടവല്ലൂര് എന്ന് നാമോത്പ്പത്തി. ഋഷിമാ രുടെ സന്ധ്യാവന്ദനത്തിന് സുബ്രഹ്മണ്യന് സ്വയം തീര്ത്തുകൊടുത്ത തീര്ത്ഥക്കുളം ഈ ക്ഷേത്ര ത്തിലുണ്ട്. ഘടമെന്നാല് കുടം. ഇരാമര് കുട(ഘട) മൂഷകരെന്ന വംശം ഭരിക്കുന്ന സ്ഥലമാണല്ലൊ കേരളം. ഘടോത്കചനെന്നാല് കുടത്തില് നിന്നു ണ്ടായവന്. അഗസ്ത്യനും വസിഷ്ഠനും (മൈത്രാവ രുണി) കുംഭസംഭവരാണ്.കുലഗുരു വസിഷ്ഠനാല് ദശരഥന് കിട്ടിയ വിഗ്രഹത്തിന്റെ യഥാര്ത്ഥസ്ഥാ നമാണ് കൃഷ്ണന് ഘടോത്കചനെന്ന കാടവന്

കാട്ടിക്കൊടുത്തത്. ആദ്യവേദപാഠ ശാല മൈത്രാവരുണികളു ടെ ഈ പാഠശാ ലയാണ്. ഇന്നും ഇവിടെ വൈദികജ്ഞാന ത്തിന്റെ മാററുരക്കലായ അന്യോന്യം നടക്കുന്നു. ഇവിടെനിന്ന് അധികം ദൂരെയല്ല, വൈദികസാഹിത്യത്തില് ഇരിംബിറി എന്ന വേദര്ഷിയുടെയും ഹിഡിംബി യെന്ന കാടവ സ്ത്രീയുടെയും ഘടോത്കചന്റെയും ജന്മസ്ഥാനമായ ഇരുമ്പിളിയം (ഹിഡിംബിളിയം. ഇപ്പോള് മലപ്പുറം ജില്ല).

ഇവിടത്തെ രാമന് 3 സങ്കല്പ്പമുണ്ട്. രാവിലെ വനവാസിയായി മുനിവേഷം പൂണ്ട തപസ്വി, ഉച്ചക്ക്, വരുണ നോട് ക്രോധിച്ച് ആഗ്നേയാസ്ത്രം തൊടുത്ത വീരന്, വൈകുന്നേരം പട്ടാഭിഷേക രാമ ന്(രാജാവ്). പ്രധാന മായും ഇതൊരു വേദപാഠശാലയായിരുന്നു. 10472 സൂക്തങ്ങളുള്ള ഋഗ്വേദ ത്തിലെ പാണ്ഡിത്യം മാററുര ക്കുന്ന പരീക്ഷ ഇവിടെ യാ ണ്. പലക കിട്ടല്, വാരമിരി ക്കല്,ജട, രഥ, മുമ്പിരിക്കല്,കടന്നിരിക്കല്,വലിയ കട ന്നിരിക്കല് എന്നിങ്ങനെ ഘട്ടങ്ങള് കടന്നാണ് പരീക്ഷ ജയി ക്കുന്നത്. ഏതു ഭാഗം തെരഞ്ഞെടുത്താലും തെ റ്റു കൂടാതെ ,ശരിയായ ഉച്ചാരണത്തില് ,ശ്രുതിമാറാ തെ ചൊല്ലണം.മുദ്ര പിഴക്കരുത്. മുമ്പ് വൃശ്ചികത്തി ല് 16 ദിവസം (ഏകാദശി,അമാവാസി ഒഴികെ) നടത്തിയി രുന്നു. ഒരു ദിനം 4 പേരെ പരീക്ഷിക്കും. ഒരു വര്ഷത്തി ല് 64 പേര് എന്നര്ത്ഥം. കൂടുതല് പേരുണ്ടെങ്കില് 8 ദിവസം കൂടി നീട്ടും.ഇപ്പോള് തൃശ്ശൂര് ബ്രഹ്മസ്വം മഠവും തിരുനാവായ ബ്രഹ്മസ്വം മഠവുമാണ് പങ്കെടുക്കുന്നത്. തൃശ്ശൂര് മഠം വടക്കുന്നാഥനെ തൊഴുത്, തുലാം 28 ന് പുറപ്പെടണം. ഉച്ചക്ക് മുണ്ടൂരില് അന്നപ്രസാദംകഴിച്ച്, ചെമ്മന്തട്ട(പഴയ ബ്രഹ്മന്തട്ട)ശിവക്ഷേത്രത്തിലെത്തി അന്നവിടെ താമസിക്കുന്നു. 29ന് പട്ടിമുറി(ഭട്ടിമുറി) തെക്കേടത്ത് ക്ഷേത്രത്തില് ഉച്ചപ്പൂജക്കുമുമ്പാ യെത്തി പ്രസാ ദം കഴിക്കുന്നു.അവിടന്ന് ആലങ്ങോട് അത്തേര ക്ഷേത്രത്തിലും അവിടന്ന് ശുകപുരം ദക്ഷിണാമൂ ർത്തി  ക്ഷേ ത്രത്തിലും എത്തി, അന്ന് ആലങ്ങോട്ട് അത്തേര ക്ഷേത്രത്തിലേക്ക് മട ങ്ങുന്നു.രാത്രി കടവല്ലൂരിലെത്തി ,അവി ടെ താമസിക്കുന്നു. തിരുനാവാ മഠക്കാര് തുലാം 15ന് ചമ്രവട്ടം ശാസ്താക്ഷേത്രത്തി ലെ ത്തണം.12 ദിവസം അവിടെ കുളിച്ചുതൊഴുത് പാര്ക്കുന്നു. തുലാം 29 ന് പൊല്പ്പാക്കര നമ്പൂരിയുടെ വീട്ടി ലെത്തുന്നു.സദ്യ ഉണ്ട് ,ഉതിയന്നൂര് മന യിലെത്തി അവിടെ രാത്രി കഴിക്കുന്നു.30ന് ശുകപുരം ക്ഷേത്ര ത്തിലെ ത്തണം.സദ്യയുണ്ട് കാടവല്ലൂര് എത്തിച്ചേരുന്നു. ക്ഷേത്ര ത്തിന് വടക്ക് അച്ചുതത്ത് മൂത്തതിന്റെ ഇല്ലത്ത് തൃശ്ശൂര് മഠവും,തെക്ക് പക്ഷിയം മൂത്തതിന്റെ ഇല്ല ത്ത് തി രുനാവാക്കാരും താമസിക്കുന്നു.ഒരോഭാഗത്തുനിന്നും 200-300 വരെ ആളു കളുണ്ടാവും കട ന്നിരിക്കാന് മത്സരിക്കാന്. മുമ്പ് കടന്നിരുന്നവരെ ഒരു ദിനം ആദരിക്കു ന്ന പതിവുമുണ്ട്. വട ക്കെ വലിയമ്പലത്തിലെ അരങ്ങിലാണ് ചടങ്ങ്. ഒരുസമയത്ത് 2 പേരാണ് (ഒരാള് ഒരു ഭാഗത്തുനിന്ന്) ഇരിക്കുക. അവര് അഭിമുഖമായിരിക്കയില്ല. തിരുനാവായക്കാര് വടക്കോട്ടും തൃശ്ശൂര് പടിഞ്ഞാട്ടുതിരി ഞ്ഞു മിരിക്കണം. കുളിക്കാനും പ്രത്യേകം കടവാണ്. കിഴക്കെ കടവ് തിരുനാവായക്ക്, പടി ഞ്ഞാറേ ത് തൃശ്ശൂരിന്. 1949 മുതല് അന്യോന്യം നിന്നു. 1989ല് ചെറിയതോതില് വീണ്ടും തുടങ്ങി.( ഈ 20 കൊല്ലം ഒഴികെ ,ത്രേതാ യുഗകാലംമുതല് ,2013 വരെ ഇവിടെ അന്യോന്യം നടക്കു ന്നുണ്ട്).ഇപ്പോള് നിയമങ്ങള് അത്ര കണിശമല്ല. ഋഗ്വേദത്തിലെ തെരഞ്ഞെടു ത്ത സൂക്തങ്ങള് മാത്രമാണ് പരീക്ഷി ക്കുന്നത്

അകത്തിയൂര്,അഗസ്ത്യമുനിസമാധി എന്ന് കരുതുന്ന കലശമലയുള്ള പാറേമ്പാടം ,(പാറമനയുടേത്) വേദവ തി നാരാ യണമഹര്ഷിയെ തപം ചെയ്ത വേദാരണ്യം എന്നിവ കടവല്ലൂരിനടുത്തുണ്ടെന്ന് ചിത്രത്തില് കാണു ക. ചെമ്മന്തട്ട മുതല് കടവല്ലൂര് വരെ വഴിയും കാണുക. ഐതിഹ്യം ,ചരിത്രാതീതകാലം എന്നിവ ഗ്രാമനാമ ങ്ങളുമായി ഒത്തുപോകുന്നു. കാല ഗണന പുരാണേതിഹാസങ്ങളോടും ഒത്തുപോകുന്നു.ചരിത്രകാലത്തും

ഇതിന് തെളിവുകളുണ്ടുതാനും. 2308 ബിസി മുത ല് 1778 ഏഡി  വരെ വന്നേരി പെരുമ്പടപ്പ് അതിന്ന് ശേഷം  1949 വരെ കൊച്ചിഭൂപതിയും(ഇദ്ദേഹം വന്നേരി ഭൂപതിത ന്നെയാണ്.രാജ്യം പോയെന്നുമാത്രം) നടത്തിയ കടവല്ലൂര് അന്യോന്യം നാമമാത്രമെങ്കിലും ഇന്നും നടക്കുന്നു എന്നത് അതിശയകരമായ സാംസ്കാരികതുടര്ച്ച തന്നെയാണ്.

കടവല്ലൂര് ലിഖിതങ്ങള്

1. ഉഅമ്(ഓം)ഔംബോഹൃത്ദിസിശേപകഴവലതനൃ-

പണ്ഡാത്രല ഈശപല ഉറുപളിവലപവഉ-

ആയഥഐഉനാല്കനാല്കിനാല്ശ്ശമൂന്നുപഘവരുഖേരളാലയ-

ലവതപരുലഉല്ലൂതനാലിടപതപിഊര്ഉവലവസ

(ഓം. അംബോഹൃദ് ദിശി ക്ഷേപ **കഴപല്ലത (കടപല്ലവ,കടവല്ലത**, )നൃഭണ്ഡാരത്തില് ഈശപല ഉറുപ്പടി **വല്ലഭഉരായ**ഥ 8, നാലുക്ക് നാലീശ്ശ (32 നെ 4 ആയി ഭാഗിച്ചതില്) 3 പടിവരവ് (24) **കേരളാലയ (വ)ലവ(വല്ലഭ)തേപ(വ)**രുടെ ഉല്ലൂ തനാലിടപദവി **ഊരുവല്ലഭസ(വല്ലഭസ്യ).വല്ലഭ തേവരുടെ ഊരാണെന്നും കാടപലവ (വലബ) നൃപ** ഭണ്ഡാരമാണെ ന്നും അതിലെ വരവ് ,ഉരുപ്പടികള് എപ്രകാരം ക്ഷേപം(ചെലവ്)ചെയ്യണമെന്നും വ്യക്തമായി പറഞ്ഞിരിക്കുന്നു

2.അഥശ്രീ  ഹാ  ഹാ  (ആലാപനമാകാം. ഗീതം)

സുദുഗ്ധപയ(ഫണി)തൌ ഔംഗ

ഗീമലധീവ്രിധ്യണഇവധ്യളുമഐല

സപമഗകോ ഏവേഗ്ഋധ്ത്ഗത

മറിച്ച് വായന – തഗത്ധ് ഋഗ് വേ(ദ)

ഏകോഗമപസലഐമളധ്യവഇണധ്യരിവ്ധീയമഗീദഔം തൌയ(ഫണി)പധഗദുസു

(ഇതില് ഋഗ്വേദമെന്ന പദവും സരിഗമപധ എന്ന സ്വരങ്ങളും ധ്യ യും വരുന്നുണ്ട്. പ്രാകൃതത്തിലാണ് രചന. അര്ത്ഥം വ്യക്തമല്ലയെങ്കിലും ഈ പദങ്ങള് പ്രധാനമെന്നു കരുതണം.)

3 വാതില് ഭാഗത്ത് ( 9 വരി)

കാളിനാര്കുപ

ന്ഥചേജഹ

ഓംജകദുര്ഗ്ഗ

ഓംപച്ചകപിക-

ര്ത്തപ്യക്കോതണ്ഡക്സ-

ത്യം വത കേതാരര്ര

ഏല്യ (ചിഹ്നം)ഉര്ഗ്ഗ

ളൂര സകല

രധ ഈൗം

(കാളിനാര്ക്കുപന്ഥചേ (യ്)ജയഹ. ഓം ജഗ(യ)ദുര്ഗ്ഗേ ഓം പശു,കപി(കവി),കര്ത്താ അപി കോദണ്ഡക്ക് സത്യം വദ, കേദാരരാമ, ഏഴു ദുര്ഗ്ഗളൂര് (7 ദുര്ഗ്ഗങ്ങളുള്ളഊര്) സകലരും നിനക്കധീനം. കൂപമെന്നാല് കിണറ്. കടവല്ലൂരിലെ തേ വരും പാലക്കല് കാവിലെ ഭദ്രകാളിയും തമ്മില് അഭേദ്യബന്ധമുണ്ട്. പാലക്കലെ ഭദ്രകാളി കാടകാംപാലിലെ കിണറി ല് ചാടിയ കഥ പ്രാദേശികമായി പ്രസിദ്ധിയുള്ളതാണ്. കാളിനാര്ക്കു പമെന്ന് എടുത്താല്, ഈ മൂന്നു ക്ഷേത്ര ങ്ങളുമായി ബന്ധപ്പെട്ടും പറയാവുന്നതാണ്. കാളീനാര്ക്ക പന്ഥാ ചേയ് (കുഞ്ഞ്) ജയം എന്നാണ് ആദ്യപദം.. ( കൂപന്നാ എന്നാ ണെങ്കില് കാണിനാര്ക്കിണററിലെ, മായാ ക്കിണറിലെ , വഴിയായി വിലസുന്ന , കാളീപുത്രനായ, മായാപു ത്രനായ, ജയന്തന് ജയം.ജയന്തനെന്നതും മഹാഭാരതത്തിലെ ഭീമന്റെ രഹസ്യനാമമാണ്, അജ്ഞാത വാസകാലത്ത്. ജയന്തനെന്നാല് ചേന്നനുമാ ണ്. ചേന്നാസ്, ചേന്നമംഗലം) . പശുക്കള്, കാവ്യ കൃത്തുക്കളെന്നിവയേയും കോദണ്ഡ ത്തേയും സാക്ഷിനി ര്ത്തി , സത്യം മാത്രം പറയുന്നു. കേദാരരാമന്ന് 7 മലകളിലുള്ള സര് വ്വരും അധീനമാണ്. (സപ്തകുലാചലം , ഏഴുമല). ചിഹ്നം ഏഴു എന്നതിനും ദുര്ഗ്ഗമെന്നതിനും ഇടയിലാണ് കാണുന്നത് . ഗ്രന്ഥം,വില്ല്,പശു, യോഗദ ണ്ഡ് എന്നിവ തൊട്ട് ആജീവനാന്തം രാഷ്ട്രത്തിനും രാജാവിനുമായി സത്യം ചൊല്ലുന്ന ഭീഷ്മപ്രതിജ്ഞ യാണി ത്. ചിഹ്നം സൈന്ധവലിപിയാണ്. ബ്രാഹ്മിലിപിയില് കൂട്ടിവായിച്ചാല് മൃത്യു എന്ന് കിട്ടും.




മറിച്ച് വായിച്ചാല്-

ഈംധരലകസരളൂര്ഗ്ഗഉ(ചിഹ്നം)ലൃഏരരര്താകേതവത്യംസകണ്ടതക്കോപൃത്തര്ക്കപികചുപഓംര്ഗ്ഗദുകജ ഓംഹജചേന്ഥപക്കുര്നാളികാ ( ഈം താന്ത്രികം.  ധരലകം ഭ്രമിക്കകം. സരളൂര്ഗ്ഗഉല്യ .സരളമായ ഊരിലെ ഗതിയില് (ഗഉല്യ തെല്യഉ) മൃത്യുല്യ (ചിഹ്നം),ഏററാര് താകേതവത്യം (സാകേതപത്യം. സാകേതത്തിന്റെ പുത്രന്,സ ക്രുട്ടിവായിച്ചാല് സാകേതോത്തംസം)) സകണ്ടതക്കോ ( കണ്ടനെന്ന കോ, സ്കന്തനെന്ന കോ)വിന് പുത്രന്(പൃത്തര്) കപിക ( കാപേ യഗോത്രം) ചുപ (ശുഭ) ഓം,  ഋഗ്ഗദുകജ് (ഋഗ്വേദത്തിന് ജ്ഞാനി )ഓം ഹജ( ഹകാരം പകാരമാവുന്ന കര്ണ്ണാ ടക ശൈലിയില് പജ അഥവാ ഭജ)ഭജ, ചേന്ഥപക്കുര് (ചേന്ഥപന് ചേന്ഥമംലം ജയന്തമംഗലം ചേന്നാസ് ക്കുറ്) നാളികാ (നാഴികാ).ചേന്ദനെന്നത് പാലിയത്തിനും ഇന്ദ്രപുത്രനായ ജയന്തനും അദ്ദേഹത്തെ പ്രതിനിധീകരിക്കുന്ന തലക്കോല് എന്ന ദേവദാസീനായക ത്വത്തിനും സുന്ദരനായ വിഷ്ണുവിനും ചേരും.

അര്ത്ഥം- സാകേതപുത്രനും, സാകേതോത്തംസവും കന്തനെന്ന രാജാവിന്റെ പുത്രനും കാപേയഗോത്രത്തിലെ വ്യാകരണപണ്ഡിതനും,ഋഗ്വേദജ്ഞനും ആയ ജയന്തമംഗലം ചേന്നാസ് എന്ന തന്ത്രിമുഖ്യന്റെ സരളമായ ഈ ഭ്രവാസം ഭ്രഗതി അവസാനിച്ച് മൃത്യുവശഗനായ നാളിക (നാഴിക) അഥവാ മുഹൂര്ത്തം.

4. ഓം സ്വസ്തിശ്രീ ഓം ലപല്യസിദ്ധം (ലവലീശ്വര)ഓം ലവന് സിദ്ധമെന്നുമാവാം.

ലത്വയാ റമസ (രാമസ,രാമസ്വാമിക്ക്) അപൂര്ണ്ണമാണ്. രാമ, രാമപുത്രനായ ലവനെന്നിവരുടെ നാമമുണ്ട്.(അപൂര്ണ്ണമാണ്)

- ഹരികന്യകയൂര് ചെറുകുന്ന്.(കണ്ടാണശ്ശേരി പഞ്ചായത്ത്)Harikanyakayur in Kandaanacheri Panjayath

108 ദുര്ഗ്ഗാക്ഷേത്രങ്ങളിലൊന്നായ ഹരികന്യകയൂരില് ഹരികന്യയായ മോഹിനിയും പുത്രനായശാസ്താവും ഒന്നിച്ച് ഒററ ശ്രീകോവിലിലെ ഗര്ഭഗൃഹത്തിലിരിക്കുന്നു.ഉള്ളൂരിന്റെ കേരളസാഹിത്യചരിത്രത്തില് ഈ ക്ഷേത്രത്തെ പരാമര്ശി ക്കു ന്നു. ചന്ദ്രോത്സവകാവ്യത്തിലും തിരുവനന്തപുരം ഗ്രന്ഥശേഖരത്തിലും പരാമര്ശിക്കപ്പെട്ട ക്ഷേത്രമാണ്.ശ്രീമ ദ്ഭാഗവ ത പുരാണം അദ്ധ്യായം 8 , 12 ഇവയില് സ്കന്ധം 8ല് പരാമര്ശിച്ച മോഹിനി അവതാരം, അസുരരില്നിന്ന് അമൃതപ ഹരിച്ചകഥ,അത്കേട്ടശിവന് മോഹിനിരൂപം കാണാനാശയുദിച്ചത്,തുടര്ന്ന് കമ്പരാമായണത്തില് പറയും പ്രകാരം മായാമോഹിതനായ ശിവനി ല്നിന്ന് മോഹിനിക്ക് ശാസ്താവ് മകനായി ജനിക്കുന്നത് – ഈ കഥയിലെ അമ്മയും മകനുമാണ് ഹരികന്യകയൂരിലെ ഗര്ഭഗൃഹത്തില് ഒന്നിച്ചിരിക്കുന്നത്. ഹരികന്യകയെന്നാല് കന്യാരൂ പത്തില് വിഷ്ണുഅവതരിച്ച മോഹിനി. ബ്രാഹ്മണിപ്പാട്ടുകളില് ഹരികന്യകാദേവിയുടെ പ്രശസ്തി പാടുന്നുണ്ട്.ഹരികന്യ കയുടെ ഉത്സവ വിഗ്രഹം പുറ ത്തെഴുന്നള്ളിക്കുമ്പോളൊക്കെ മകനായശാസ്താവിന്റെ വിഗ്രഹവും എഴുന്നള്ളിക്കും. രാജ രാജേ ശ്വരനായ ശിവന് മോഹിനിയില് മോഹം തോന്നിയതിനാല് രാജാക്കന്മാര്ക്കും കൊമ്പനാനകള്ക്കും ക്ഷേത്ര പ്രവേ ശനത്തിന് അനുമതി നിഷേധിച്ചിട്ടുണ്ട്. (ശബരിമലയില് സ്ത്രീകള്ക്കെന്നപോലെ).പിടിയാനയാണ് ഉത്സവ വിഗ്രഹം തിടമ്പേററുക. അമ്പ ലത്തിലെ നാലമ്പലത്തില് വടക്കുപടിഞ്ഞാറ്മൂലയിലെ ശിലയുടെ തല വള രുന്നുണ്ട് എന്ന് പറയുന്നുണ്ട്. കന്യമാര് മംഗല്യഭാഗ്യത്തിന് ദേവിയെ ഭജിക്കുന്നു.സ്വയംവരപുഷ്പാഞ്ജലി പ്രധാന വഴി പാടാണ്.പെരുന്തച്ചന്റെ കാലത്ത്അവ സാനമായി പുനര്ന്നവീകരണം കഴിഞ്ഞു .അദ്ദേഹത്തി ന്റെ ഉളിയും മുഴ ക്കോ ലും തിരുകിവെച്ചത് കാണാം. വട ക്കെ നാലമ്പലത്തില് നടക്കുമ്പോള് ശിലകളില്, മരപ്പലകമേലെന്ന പോലൊരു ശബ്ദം കേള്ക്കാം.[22] ഏതാ ണ്ട് ചിലങ്ക കിലുങ്ങുംപോലൊന്ന്. പെരുന്തച്ചന് മോഹിനിയുടെ നൃത്തവേദിയായി ക്രമീകരിച്ചതാണിത്. മുമ്പ് മഹാക്ഷേത്രമായിരുന്നു. ആദ്യം 72 മേളകര്ത്താ ക്കളെപ്പോലെ 72 ഇല്ലക്കാര് ഭരിച്ചിരുന്നു.പിന്നെ സപ്ത സ്വരങ്ങളെപ്പോലെ ഏഴില്ലക്കാരായി ഭരണം.ഏഴി ല്ലക്കാര് തമ്മില് സ്വരച്ചേര്ച്ചയില്ലാതായപ്പോഴാ ണ ത്രെ തൃശ്ശൂര് തെക്കെ സ്വാമിയാര്മഠം ഭരണമെടുത്തത്. പിന്നീടത് വടക്കുംപാട്ട്,ഒതളൂര് എന്നീ പാരമ്പ ര്യാവ കാ ശക്കാരായ 2 മനക്കാര്ക്ക് വിട്ടുകൊടുത്തു. ടിപ്പുവിന്റെ പടയോട്ടത്തില് വിഗ്രഹത്തിന് കേടുപററി യതിനാല് ദേവപ്രശ്നം നടത്തി 1945ലാണ് 2.15 മീ.ഉയരമുള്ള കൃഷ്ണശിലാവിഗ്രഹത്തിനു മുകളില് പഞ്ച ലോ ഹഗോളക ചാര്ത്തിയത്. ചതുര്ഭുജമായി,ശംഖം,ചക്രം, പന്ത്(ഉണ്ണിക്കണ്ണന് പന്തിനുപകരം വെണ്ണയാ ണ്) എന്നിവ 3 തൃക്കൈകളിലേന്തി, ഒരുകൈ അഭയമുദ്ര കാട്ടിയാണ് ദേവീരൂപം. സങ്കല്പം ഹരിയുടെ മാ യാമോഹിനീ രൂപം, കന്യാരൂപം. പഞ്ചലോഹത്തിടമ്പിന് 23 സെ.മീ ഉയരം. ഭദ്രകാളി(കണ്ണാടി)ഗണപതി എന്നീ പ്രതിഷ്ഠ കളുമുണ്ട്. തലപ്പള്ളിക്കാരുടെയാണ് ക്ഷേത്രം. അതിനാല് , 1935ല് കൊച്ചിരാജകുഡുംബം ഏ റെറടുത്തു. 1949ല് കൊച്ചിദേവസ്വം ബോഡ് എടുത്തു.15 ദിവസമുള്ളപൂരം മീനത്തിലാണ്. ഗണപതി ക്കുള്ള വഴിപാടു കളോടെ പൂരം തുടങ്ങുന്നു. 8 ആം നാളില് ഉത്ര ത്തിന് കൊടിയേററം. അന്ന് പകല്,മ ണ്ഡപ ത്തില് ബ്രാഹ്മ ണിപ്പാട്ട്. രണഅടും അഞ്ചും നാളില് ഉത്സവ ബലി.(കൊടിയേററത്തിന് ശേഷം) ഇവി ടെ 5 ദിനവും ഉത്സവ ബലി പതിവില്ല. പിടിയാനപ്പുറത്ത് ദേവി പ്രിയപുത്രനായ ശാസ്താവുമൊത്ത് എഴുന്ന ള്ളുന്നു. ആറാം ദിനം ഉത്സവനാവോറ്പാട്ട്. ഇത് മണ്ണാരാണ് പാടുക.ഏഴാംദിനത്തിലെ നാഴോറ്പാട്ട് പാണന്മാര് പാടണം. അവസാനദിനം ആറാട്ട്. വളരെ പഴക്കമു ള്ളക്ഷേത്രമാകയാല് ആര് പ്രതിഷ്ഠകഴിച്ചു എന്നറിവില്ല. പുലിയ ന്നൂരാണ് തന്ത്രി. 5 പൂജ നിത്യവും ഉണ്ട്.

ഒരുകാലത്ത് ക്ഷേത്രസമുച്ചയം 4 മൈല് പടിഞ്ഞാറു സ്ഥിതിചെയ്യുന്ന ഗുരുവായൂര് വരെ ഭൂസ്വത്തുള്ള തായിരുന്നു. (20 ചതുരശ്ര കിമീ).പഞ്ചപ്രാകാരമാണ്. കിഴക്കോട്ടഭിമുഖമായി ദ്വിതലശ്രീകോവിലാണ്. പ്രണാളം ഒററക്കല്ലാണ്.ഗ്രീവത്തിലും ചുമരിലും 10 ആനയെ കൊത്തിയിട്ടുണ്ട്.6പടിയുള്ളസോപാനത്തില് വ്യാളി,16 തൂണുള്ളനമസ്കാരമണ്ഡപം,മുഖമണ്ഡപം,അകത്തെബലിവട്ടത്തില് വടക്കുപടിഞ്ഞാറ് വളരുന്ന

വനഭദ്രകാളിശില,വടക്കുകിഴക്ക് കിണറ്,കിണറില് നിത്യബലിതുകലെന്ന പ്രത്യേകചടങ്ങ്,അകത്തെ ബലി വട്ടത്തില് 2നടപ്പന്തല്,ഗോപുരത്തിന്റെ തെക്കെ കരിങ്കല്ലുരുണില് പെരുന്തച്ചന്റെഉളിയുംമുഴക്കോലും ,അതിമ നോ ഹരമായശില്പ്പങ്ങളും മങ്ങിയ പഴയചുമര്ചിത്രങ്ങളും- പ്രത്യേകതകളേറെയുള്ള ഹരികന്യകയെ ഒരിക്ക ലെങ്കിലും കാണാനവസരം ലഭിക്കുന്നത് ഭാഗ്യമാണ്.ശിലാദ്വാരപാലികമാര്,നമസ്കാരമണ്ഡപത്തിലെ അഷ്ട ദിക്പാ ലര്,ദശാവതാരം,പാലാഴിമഥനം,കൃഷ്ണലീല,ദേവാസുരഗണം ,ഭൂതഗണം,യക്ഷീയക്ഷ രൂപങ്ങള്, പിന്നിലെ 2 ചുമരില് വിളക്കുപിടിച്ചഗണഭൂതങ്ങള്- കാണാനും അറിയാനും അനവധിയാണ് ഇവിടെ.

മൂഴിക്കളം ,പായിമ്മല് എന്നു വിളിക്കുന്ന 2 സ്ഥാനങ്ങള് (മൂലസ്ഥാനം) ഹരികന്യകയൂരുണ്ട്. മൂഴിക്കളം വിഷ്ണുവാണ്. ഇപ്പോളുള്ള ക്ഷേത്രത്തിന് മുന്നിലായി കച്ചേരിയും ലക്ഷ്മണക്ഷേത്രവും കാണാം. ഇതിന് മുമ്പിലെ ചിറ ഒരു കാലത്ത് ആനയിറങ്ങിയിരുന്നതാണ്.അതിന് മുന്നിലായി കാടവന്മാരുടെ കാലത്തെ മൂലക്ഷേത്ര മായ കാവുണ്ട്. ഇവിടെനിന്നാണ് ഇപ്പോഴുള്ള സ്ഥലത്തേക്ക് ചരിത്രാതീതകാലത്തെപ്പോഴോ ഹരികന്കയെ മാററി പ്രതിഷ്ഠിച്ചത്. വലിയബലിക്കല്ലിനടുത്ത് കാണുന്ന ശാസ്താശിലയിലെ ചിത്രലിപികളും,നിലത്തുപാകിയക രിങ്കല്ല കളിലെ പഴയലിപികളും(സൈന്ധവലിപി) ശ്രദ്ധയര്ഹിക്കുന്നു. ഹരികന്യകയൂര് ക്ഷേത്രപരിസരത്ത് നിരവധി മെഗാലിത്തുകളുണ്ട്. മുനിയറകളുള്പ്പെടെ. http://www.scribd.com/doc/195418861/Kerala-History-Part-4-Temples-of-Thalappally-Taluk-Thrissur-Chinthamani-Dec-Jan-2014 [24]

- കാട്ടകാമ്പാല് ശിവക്ഷേത്രം

കുന്നംകുളത്തുനിന്ന് അര കിമീ വടക്കുപടിഞ്ഞാറ് പാറേമ്പാടം ജങ്ഷന് വഴി ,ചിറക്കല് ജങ്ഷനിലൂടെ കാട്ട കാമ്പാലിലെത്താം.ശിവനാണ് മൂര്ത്തിയെങ്കിലും കാളിക്കാണ് പ്രാധാന്യം. പരശുരാമപ്രതിഷ്ഠയാണ്.108 ശി വാലയങ്ങളിലൊന്ന്.പരശുരാമന് കാട്ടകാമ്പാലിലിരുന്ന് ധ്യാനിക്കെ ശിവന് പ്രത്യക്ഷമായെന്ന് ഐതി ഹ്യം. വളരെക്കാലം പരശുരാമപ്രതിഷ്ഠ കാട്ടുമൂടിക്കിടന്നു.ഒരിക്കല് ഒരു വേടന് ആവഴി പശുവുമായി പോകാ നിടയായി. പശുമേഞ്ഞുനടന്ന് തിരിച്ചുവരവെ അകിടില് പാലില്ലെന്ന് കണ്ടു.പല കുറി ഇതാവര്ത്തി ച്ചപ്പോള് വേടന് പശുവിനെ തുടര്ന്ന് കാട്ടിലേക്കുപോയി.പശു സ്വയംഭൂശിലയില് പാല് ചുരത്തുന്ന കാഴ്ച്ച കണ്ടു. വേട ന് നാട്ടുവാഴിയെ വിവരം ധരിപ്പിച്ചു.പ്രശ്നവിചാരത്തില് പരശുരാമപ്രതിഷ്ഠയാണെന്നറിഞ്ഞു. അങ്ങനെ ക്ഷേ ത്രം പണി തീര്ത്തു.

ഏഡി എട്ടാം നൂററാണ്ടില് ഒരു നാട്ടുവാഴി പല ദുര്ഘടസന്ധികളുമുണ്ടായിട്ടും, പ്രജകളില്ലാഞ്ഞിട്ടും , ഭക്തി വിടാതെ ഭജിച്ചു.ശിവന് സ്വപ്നദര്ശനമരുളി,കന്യാകുമാരിയിലെ ബാലാംബികയെ ഭജിക്കാനാവശ്യപ്പെട്ടു. കന്യാകുമാരിയിലിരുന്ന് മണ്ഡലഭജന ചെയ്തു.ദേവി താമ്രകലശത്തില് അക്ഷത,പൂക്കള്,സ്വര്ണ്ണം ഇട്ട് തന്നെ അതിലാവാഹിക്കാനരുളിച്ചെയ്തു.അങ്ങനെ ആവാഹിച്ച ദേവിയെ തെക്കെ വലിയമ്പലത്തില് പടിഞ്ഞാട്ട ഭിമു ഖമായി വെച്ചു. ദാരുശില്പ്പം പണി തീര്ത്ത് അതിലേക്ക് കലശത്തില് നിന്ന് ആവാഹിച്ചു.(ആ കലശം ഇ പ്പോളും ഉത്സവത്തിന് എഴുന്നള്ളിക്കാറുണ്ട്) നിത്യാര്ച്ചന ക്കായ് ശിലാവിഗ്രഹം മുമ്പിലും പ്രതിഷ്ഠിച്ചു. എന്നാ ല് ,പ്രതിഷ്ഠാവേളയില് ബാലാംബികാസങ്കല്പ്പത്തിന് പകരം ഭദ്രകാളിയെ സങ്കല്പ്പിച്ചു. പ്രശ്നവിധിപ്രകാരം പ്രതി ഷ്ഠകഴിഞ്ഞ ഉടനെ 1001 നാഴി പുതിയ അരിപ്പൊടി കൊണ്ട് അടനിവേദ്യം പറഞ്ഞിരുന്നു. എന്നാല് മുഴു വനും അട വേവുംമുമ്പ് പ്രതിഷ്ഠാച്ചടങ്ങുകള് പൂര്ത്തിയായി. അതിനാല് പകുതി വെന്ത പച്ച അട നിവേദിച്ചു. ഇന്നും പച്ചട പ്രധാനവഴിപാടായി തുടരുന്നു. എല്ലാ രോഗങ്ങളും പച്ചടനിവേദിച്ചാല് മാറുമെന്ന് വിശ്വാസം. കാടവല്ലൂ

ര് രാമസ്വാമിക്ഷേത്രത്തിലെ കഴകമായ അച്ചുതാത്ത് മൂസ്സതാണ് ഭദ്രകാളിപ്രതിഷ്ഠ ചെയ്തത്. (ഏഡി 8 ആം ശതകം)ശിവക്ഷേത്രം നായന്മാരുടെ(നാഗം)യായിരുന്നു. പിന്നീട് കാണിപ്പയ്യൂര്, കരിപ്പാല്, പണിക്കത്ത്, പാലയൂര്,മാരാമററം,താമരയൂരെന്നീ മനക്കാര് ഏററു. 1955ലാണ് കൊച്ചിദേവസ്വം ബോഡ് എടുത്ത ത്. പാലക്കല് കാവിലെ ഭദ്രകാളി (കടവല്ലൂര് ബന്ധം പറഞ്ഞുകഴിഞ്ഞു) 21 ദാരികരെ കൊന്നു കലിയടങ്ങാതെ കാടകാമപാലിലെ കിണററില് ചാടി. നേരത്തെ അവിടെ പ്രതിഷ്ഠിച്ചിരുന്ന ബാലാംബിക ഭദ്രകാളിയുടെ കലി യടക്കി തന്റെ കൂടെ ഗര്ഭഗൃഹത്തിലിരുത്തിയെന്നാണ് ,പണിക്കത്തുമന നാരായണന് നമ്പൂതിരി പറ ഞ്ഞത്. പൂരത്തിന് പാലക്കല്നിന്ന് ഭദ്രകാളിവേഷം കെട്ടിയവര് കാട്ടാമ്പാലിലേക്ക് എഴുന്നള്ളുന്നത് ഇതിന്റെ സ്മര ണയിലാണ്.ദാരികകഥ കേരളത്തിലെ ബ്രാഹ്മണിപ്പാട്ടുകളില് പ്രസിദ്ധം. ഈ നാമത്തില് മദ്ധ്യേന്ത്യ യില് ഏററവും പഴയ കോപ്പക്കുഴികളുള്ള ദാരികചാത്തന് ഗുഹകളുണ്ടെന്നത് മറക്കരുത്.

- കക്കാട്ട് മഹാഗണപതി .കുന്നംകുളം ബസ് സ്ററാന്ഡില്നിന്ന് 750 മീ വടക്ക്. പണ്ടുകാലത്ത് തിരുവളയന്നൂര് ഭട്ടതിരി (വടക്കേക്കാട്) ലനിക്കുള്ളതെല്ലാം ഊരകത്തമ്മതിരുവടിക്ക് സമര്പ്പിച്ചു. താന് നിത്യപൂജ കഴിച്ചിരുന്ന ഗണപതിവിഗ്രഹംമാത്രമെടുത്ത് വടക്കോട്ടുനടന്നു.കക്കാട്ട് കോവിലക ത്തെ കാരണവപ്പാടിന് ഗണപതിയെ കൊടുത്തു.കക്കാട്ട് കോവിലകത്തിന്റെ 5 ബ്രാഞ്ചു കളില് ഏ ററവും മുതിര്ന്ന വ്യക്തിയാണ് കാരണവപ്പാട്.ആനായ്ക്കല് ,ചിററഞ്ഞൂര്,ചെറളയ മെന്ന ചേരാല യം, കുമരപുരം,മണക്കുളം ഇവയാണ് പഴയ 5 ബ്രാഞ്ച്. ആനായ്ക്കലും മൂഷകവംശമെന്ന എലിയങ്ങാ ട്ടും അതിന്റെ പുന്നത്തലപ്പതിയായ പുന്നത്തുരും ഒററ ശാഖയാണ്. കാരണവര് തന്റെ പരദേവത യായ വേട്ടേക്കരനിരിക്കുന്നതിനടുത്ത് ഗണപതിയെ പ്രതിഷ്ഠിച്ചു.തിരുവളയനാട് ഭട്ടതിരി ദത്തുമൂലം പൂമുള്ളിമ നയില് ലയിച്ചു. നമസ്കാരമണ്ഡപത്തില് നില്ക്കുന്ന ഒരു ഗണപതിപ്രതിഷ്ഠയുണ്ട് എന്ന ഒരു വിശേഷമുണ്ട്.പ്രധാനദേവനായ ഗണപതി ഇരിക്കുന്നവിഗ്രഹമാണ്. 76 സെ മീ ഉയരം. ചതുര്ബ്ബാഹ വാണ്. മഴു,പാശം,കൊമ്പ്,മാതളനാരങ്ങ (ബീജാപൂരം)എന്നിവ കയ്യില് ധരിച്ചിരിക്കുന്നു. വേട്ടേക്കരന് 19 സെ മീ ഉള്ള കണ്ണാടിപ്രതിഷ്ഠയാണ്. ശിലയാണ്. രണ്ടുശിലാവിഗ്രഹങ്ങളും ഏതു തന്ത്രിയാണ് പ്രതിഷ്ഠിച്ചതെന്ന് പഴക്കം കാരണം അറിവില്ല. ഇപ്പോഴ് പോര്ക്കളത്തെ തെക്കേട ത്ത്മനയാണ് തന്ത്രം. സംഘകാലത്തിന് മുമ്പ് കക്കാട്ട് കലശമലയിലായിരുന്നു അരിയിട്ടുവാഴ്ച്ച. പിന്നീട് കക്കാ ട്ട്കാരണപ്പാടന്മാരുടെ അരിയിട്ടുവാഴ്ച്ച ഗണപതിക്ഷേത്രത്തിലായി. സംഘംകൃതികളില് പറയുന്ന പാരിയെ കാരി വധിച്ച (കപിലരുടെ പാട്ടുകളില്) കാലം മുതല് കക്കാട്ട് കലശമലയില് അരിയിട്ടു വാഴ്ച്ച ഉണ്ടായിട്ടില്ല. ആ സ്ഥലം ഉപയോഗശൂന്യമായി.
- വേദക്കാട് പോര്ക്കളം
  കുന്നംകുളത്തിന് 3 കി മീ വടക്ക് ,പാറേമ്പാടത്തുനിന്ന് 1 കി മീ പടിഞ്ഞാട്ട് ,പഴഞ്ഞിറോഡില് പോര്ക്കളത്ത് പരശുരാമന് ധ്യാനമഗ്നനായി തപസ്സനുഷ്ഠിച്ച വേദാരണ്യം .സ്വയംഭൂവായി മഹി ഷാസുരമര്ദ്ദിനി പ്രത്യക്ഷമായി അനുഗ്രഹിച്ച സ്ഥലം. മഹിഷാസുരമര്ദ്ദിനിയുടെ സ്വയംഭൂ വിഗ്ര ഹത്തിന് തെക്ക് പരശുരാമന് ദുര്ഗ്ഗയേയും പ്രതിഷ്ഠിച്ചു.ത്രേതായുഗത്തിന് മുമ്പേ നിരവധി ഋഷിമാര് തപസ്സനുഷ്ഠിച്ച് വേദം ദര്ശിച്ച സ്ഥലമാണ് വേദാരണ്യം. വേദവതി നാരായണനെ വിവാഹം കഴി ക്കാനായി തപസ്സുചെയ്തതും,രാവണനാല് അപമാനിതയാ യി ദേഹത്യാഗം ചെയ്തതും ഇവിടെയാണ്.

നിരന്തരം വൈദികചർച്ച നടക്കുകയാല് കാടിന് വേദാരണ്യമെന്ന് പേരുവന്നു.പിന്നീട് ഇവിടം രാവണാദികളുടെ വിഹാരരംഗവും പോര്ക്കളവുമായി മാറി. ചേരരാജാക്കന്മാരുടെ കാലത്തും, സാമൂതിരി കൊച്ചി യുദ്ധകാലത്തും അവരുടെ പോര്ക്കളമായിരുന്നു ഈ സ്ഥലം. സാമൂതിരി ഇതിന്നു തെക്ക് മണ്കോട്ട കെട്ടിയ ശേഷം കോട്ടക്കുന്നെന്ന പേരും കൂടി വന്നു. മുനിമാരുടെ ധ്യാനസ്ഥലങ്ങളായ നിരവധി മുനിമടകളുണ്ട് ഇവിടെ. മെഗാലിത്തുകളാല് സമൃദ്ധമാണ്. പ്രതിഷ്ഠചെയ്ത പരശുരാമര്, പഴയ വൈദികപാരമ്പര്യം വീണ്ടും പുനരുജ്ജീവിപ്പിക്കാനായി ബ്രാഹ്മണശ്രേഷ്ഠരെ ഇവിടെ കൊണ്ടുവന്നുതാമസി പ്പിച്ചു.

പയ്യൂര് പട്ടേരിമാരെന്ന പഴയ ഊരാളരുമായി വേദാരണ്യം ബന്ധപ്പെട്ടിരിക്കുന്നു. സാമൂതിരിയുടെ പതിനെട്ടരക്കവികളില് 9 പേര് പയ്യൂര് പട്ടേരിമാരാണ്. വന്ദേരി പതിനെട്ടരക്കളരിയിലെ സ്ഥാനമാണത്. പയ്യൂര് പട്ടേരിമാര് മീമാംസാപണ്ഡിതരാണ്. ചേന്നാസും,മുല്ലപ്പള്ളിയും,തിരുവേഗപ്പുറയിലെ 5 പേരും കാക്കശ്ശേരിയും ഉദ്ദണ്ഡശാസ്ത്രികളുമാണ് സാമൂതിരിയുടെ മററു കവികള്.(ഇവരെല്ലാം പഴയ വന്ദേരിക്കവികളാണ്.പെരുമ്പ ടപ്പു കൂററുകാരാണ്.സാമൂതിരിയുടെ അധീനത്തിലായത് 13ആം നൂററാണ്ടിനുശേഷമാണ്. അരക്കവി പൂന്താനമാണത്രെ. ഉള്ളൂരിന്റെ അഭിപ്രായ ത്തില് പതിനാലാം നൂററാണ്ടിലെ ശങ്കരസ്മൃതി പയ്യൂരിലെ പട്ടേരിമാരുടേതാണ്. പട്ടേരിമാര് പണ്ഡിതരായത് പോര്ക്കളത്തെ പോര്ക്കാളി ഭഗവതിയുടെ (മഹിഷാസുരമര്ദ്ദി നി ) അനുഗ്രഹത്താലാണ്. (ശ്രീപോര്ക്കലി വടക്ക് പഴശ്ശിക്കും പരദേവതയായത് രണ്ടു ശാഖയും തമ്മിലുള്ള അഭേദ്യബന്ധം കാണിക്കുന്നു). പാരമ്പ ര്യമായി തലപ്പിള്ളി പുന്നത്തൂര് കോവിലകത്തിന്റെയാണ് ക്ഷേത്രം. 1963ല് ഭൂനിയമം വരുംവരെ അവരാണ് ക്ഷേത്രം നടത്തിയിരുന്നത്. ചതുര,  ഏകതല സന്ധാരശ്രീകോവിലില് പടിഞ്ഞാട്ട് തിരിഞ്ഞ് മഹിഷാസുരമര്ദ്ദിനി. ദുര്ഗ്ഗക്കും പടിഞ്ഞാട്ടാണ് അഭിമുഖം. ഗണപതി, ശിവന്, അയ്യപ്പന്,ഭദ്രകാളി,ഇവരെ കൂടാതെ,ഭാര്യാപുത്രസമേതം ഇരിക്കുന്ന ഒരു ശാസ്താപ്രതിഷ്ഠയുമുണ്ട്. ബ്രഹ്മരക്ഷസ്സിന് പീഠം മാത്രം.

- ഇയ്യാല് കാര്ത്ത്യായനി (ഐയ്യാല്)

ഐയ്യാള്,അഞ്ഞൂററുവരുടെ നാടായ അഞ്ഞൂര്,ഐവര്മഠം,പാഞ്ഞാളെന്ന പാഞ്ചാലഗ്രാമം –അനേകമാണ് കേരളത്തില് പാണ്ഡവരുമായി ബന്ധപ്പെട്ട സ്ഥലങ്ങള്. ഐയ്യാളാണ് പിന്നീട്,ഐയ്യാലും ഇയ്യാലുമൊക്കെയായി പാഠഭേദം വന്നത്. കുന്നംകുളത്തുനിന്ന് 7 കി മീ തെക്കുകിഴക്ക് ,പന്നിത്തടം(വരാഹതടം) വഴി, ഐയ്യാള് (അഞ്ച്പേര്)അമ്പലമൈതാനം ജങ്ക്ഷനില് നിന്ന് 50 മീ അപ്പുറം.അടുത്ത് വടക്കാഞ്ചേരിപ്പുഴ (കീഴ്ച്ചേരി പുഴ അഥവാ ഇപ്പോളത്തെ കേച്ചേരിപ്പുഴ)ഒഴുകുന്നു. പടിഞ്ഞാട്ടഭിമുഖമായി കാര്ത്ത്യായ നി ദുര്ഗ്ഗ,വടക്കോട്ട് ഭദ്രകാളി. ഭദ്രകാളിക്ക് പ്രാമുഖ്യം .ഭദ്രകാളിക്ഷേത്ര ത്തില് പടിഞ്ഞാട്ടഭിമുഖമായ ശിവനും ക്ഷേത്രപാലനുമുള്ളത് രുരുജിത് വിധാനമുള്ള ഭദ്രകാളീലക്ഷണമാണ്. ഭദ്രകാളിയുടെ മുന്നിലായി പാലയില് ചേലമരം പടര്ന്നുകയറി പാലയെ മൂടിയത് കണ്ടു.വളരെ പഴക്കമുള്ള  മരമാണിത്. നാഗങ്ങളെ കാണാറുണ്ടെന്നും അവ ഉപദ്രവിക്കാത്ത ദൈവനാഗങ്ങളാണെന്നും പറയുന്നു. ഇവിടെ ഭദ്രകാളിക്ക്  പതിനെട്ടാം നാളിലെ ഉത്സവമെന്ന് ഒന്ന് ഗിരി,ഹരിജനങ്ങള് മാത്രം നടത്തുന്നുണ്ട്. 1934 വരെ ഐയ്യാല് നായര് തറവാട്ടുകാരായിരുന്നു കാര്യങ്ങള് നടത്തിയിരുന്നത്. 1934 ല് അകഴി ഇല്ലത്തിന് കൈമാറി. ഭദ്രകാളി ക്ഷേത്രം 18 കുടുംബക്കാരുടേതായിരുന്നു. പാതിരക്കോട്ട് പടനായര്, പാല ക്കാട്ട് പടനായ ര്, അതിയാത്ത് പടനായ ര്,തീച്ചിക്കോട്ട് വലിയ പണിക്കര്,കീഴ്വീട്ടില്, മേലായ,മന്നാഴി,  അംബക്കാട്ട്, രാമാട്ട്, കാമ്പുറത്ത് നായന്മാര് ( സാഹിത്യകാരന് ആശാമേനോന്റെ വീട്ടുപേരും കാമ്പുറത്താണെന്നും  സന്ദര്ഭവശാല് ഓര്ക്കുന്നു.) എന്നിവര് പെടുന്നു. തൊട്ടടുത്ത ഐയ്യാല് ഗുഹകളില് നിന്ന് 1945 ല് 13 റോമന് നാണ്യം,71 റോമന് ദീനാറ്, എന്നി

വ കിട്ടി. 117 ബിസി മുതല് 123 ഏ ഡി വരെ പഴക്കമുള്ള നാ ണ്യങ്ങളാകയാല് അക്കാലത്ത് ഗുഹയും ക്ഷേത്രവും കച്ചവടപ്രാധാന്യമുള്ളവയായിരുന്നു എന്ന് പുരാവസ്തു ഗവേഷകര് അനുമാനിച്ചു. ( ഒരു ജനത യുടെ ഐതിഹ്യങ്ങളിലെ subaltern history ചരിത്രസത്യം കണ്ടെത്തുന്നതിന് നരവംശശാസ്ത്രപരവും ആര്ക്കിയോളജിക്കലും, ജനതയുടെതന്നെ സാഹിത്യസൃഷ്ടികളും (Anthropological , Archeological and Literary sources of a people ) ഉപയോഗിക്കണമെന്ന ആധുനികസങ്കേതമാണ് ഇവിടെ ഞാനുപയോഗി ച്ചിട്ടുള്ളത്. മിത്തുകളെന്ന് മുദ്രകുത്തപ്പെട്ടവയിലെ നെല്ലും പതിരും തിരിച്ചറിയാനാണ് ഈ ശാസ്ത്രരീതി.

ചതുരദ്വിതലശ്രീകോവിലാണ് കാര്ത്ത്യായനിക്ക്. ശിലാവിഗ്രഹം 75 സെ.മീ.ഉയരം. ശംഖം,ചക്രം,ഗദ,പദ്മം ധരിച്ച വൈഷ്ണവി. നില്ക്കുന്ന രൂപമാണ്. ശാസ്താ,ഗണപതിമാര് ഉപദേവന്മാര് ഭദ്രകാളി പഴയ കണ്ണാടിപ്രതിഷ്ഠ. മേടം കാര്ത്തികക്ക് പ്രധാനപൂരം. എഴുന്നള്ളത്ത് പാറയില് വിഷ്ണുക്ഷേത്രത്തിലേക്കാണ്.നവകമുണ്ട്. 24 ആനയുണ്ടാവും.ആന ഭദ്രകാളി ക്ഷേത്രത്തിന് മുന്നിലൂടെ പോവുകയില്ല . ഭദ്രകാളിക്ക് രോഹിണിനാളിലാണ് പ്രധാനവേല. അതിന്ന് മധുവേല എന്നും ദേശവെള്ളാട്ട് എന്നും പേര്.. മണ്ണാന്മാരാണ് നാലുദിശയിലും നി ന്ന് വന്ന് പൂജ ചെയ്യുക. തെണ്ടു(ദണ്ഡു)പറിക്കുക എന്ന ചടങ്ങില് ഭദ്രകാളിയുടെ മുന്നില് വാഴനട്ട് തുണി കൊ ണ്ടു പൊതിഞ്ഞ് പൂജയുണ്ട്. അത് വെട്ടി വടക്കേ തോട്ടിലിടും.ഗുരുതി ഭദ്രകാളിക്ക് ചെയ്യും. ഇത് പഴയ കാട ന്മാരുടെ നരബലി, മൃഗബലികള്ക്ക് സിംബോളിക്കായി നടത്തുന്നതാണ്. രാക്ഷസരാണ് ആദ്യം ബലി തുട ങ്ങിയവരെന്നും രാമനും വിശ്വാമിത്രനും ശേഷം ആ സമ്പ്രദായം ഇന്ത്യയില് നിര്ത്തലാക്കിയെന്നും അറിയു ക. വൃശ്ചികത്തില് കളമെഴുത്തുപാട്ട്, മകരച്ചൊവ്വക്ക് പറയെടുപ്പ്,എഴുന്നള്ളത്ത് എന്നിവ ഭദ്രകാളിക്ക് പ്രധാനം.

കാര്ത്ത്യായനിയുടെ ബലിക്കല്ല് ചെമ്പുപൊതിഞ്ഞതിനാല് പഴയ ലിഖിതം കാണാനില്ല. എന്നാല് ചെമ്പു പൊതിയും മുമ്പ് ക്ഷേത്രഭാരവാഹികള് എടുത്തുവെച്ച ഒരു ഫോട്ടോ കാണിച്ചുതന്നു. തൃശ്ശൂരിലെ ഒരു പ്രൊഫ സറ് അത് കോയ്മ്മ പണികഴിപ്പിച്ചത് എന്ന് വായിച്ചതായും പറഞ്ഞുതന്നു.(മ്മ എന്ന് അക്ഷരമുണ്ട്.മററു ള്ളവ കാണുന്നില്ല.ശരിവായന താഴെ) മൂററലുകള് പുനരുദ്ധാരണവേളയില് നഷ്ടപ്പെട്ടിരിക്കുന്നു



എന്റെ വായനയില് ലിഖിതം ഇതാണ്.

**സദ്ധുഫപഖതധമ്മ.** സംസ്കൃതത്തില് സാദ്ധുവ ഭഗത്(ഭഗവ ത്)ധര്മ്മം. സാദ്ധുഫനാല് ഭഗവത്കാര്യമായി പണിതീര്ത്ത ബലിക്കല്ല് എന്ന് സാരം.

സാളുവനും സാല്വനും സാദ്ധുഫനും

സാല്വനെന്നാല് സഹോദരീഭര്ത്താവെന്നര്ത്ഥം. മഹാഭാരതത്തില് സാല്വന് ഒരു പ്രധാനകഥാപ്ത്രമാണ്. കാശിരാജകുമാരി അംബയുടെ കാമുകന്, ഭീഷ്മരുമായി യുദ്ധത്തില് തോററു, അംബ ഭീഷ്മരെ വധിക്കാനായി തപം ചെയ്ത് ശിഖണ്ഡിനിയായി പാഞ്ചാലപുത്രിയായി പിറന്നതിന്റെ പിന്നില് സാല്വനുമായുള്ള അവളുടെ പ്രേമകഥയാണുള്ളത്. സാല്വന് മാത്രമാണ് കൃഷ്ണന്റെ ദ്വാരകാപുരിയെ ഉപരോധിച്ച് പ്രദ്യുമ്നാദികളെ യുദ്ധ ത്താല് ഞെട്ടിച്ചുകളഞ്ഞത്. കൃഷ്ണന് നേരിട്ടുചെന്നാണ് സാല്വനെ വധിക്കുന്നത്.അപ്പോഴാണ് ശകുനിയുടെ കള്ളച്ചൂതില് പാണ്ഡവര് സകലവും നഷ്ടപ്പെടുന്നത്(കൃഷ്ണന് സാല്വനുമായി പോരിലേ ര്പ്പെട്ടിരിക്കെ) .സാല്വ നഗരത്തിന് പലപേരുകള് പറഞ്ഞിട്ടുണ്ട്. കാപുരം, സൌഭ,മാര്ത്തികാവതം, ഇവ കൂടാതെ ചുററും കടലുക ളാല് ചുററപ്പെട്ട ദ്വീപമെന്നും, സാല്വന് മായാവിയാണെന്നും, നല്ല നാവികപ്പടയുണ്ടെന്നും, ദൈത്യേ ന്ദ്രനാ ണെന്നും, കൂടെ ശക്തമായ ദാനവസൈന്യമുണ്ടെന്നും മഹാഭാരതം പറയുന്നു.കൃഷ്ണന് നിരവധി മല, സരസ്സ്, നദികള് താണ്ടി മാര്ത്തികാവതത്തിലെത്തിയപ്പോള് സാള്വനെ കണ്ടില്ല.അവന് കടലിന്റെ നടുക്കുള്ള ദ്വീപ നഗരത്തില് കോട്ടക്കുമുകളില് ആകാശമദ്ധ്യത്തില് നിന്ന് കൃഷ്ണനെ എതിരിട്ടു.സാല്വന്റെ മാര്ത്തികാവതം ഏത് .മര്ത്തന (മര്ദ്ദന) എന്ന് ഒരുസ്ഥലം ലങ്കയിലുണ്ട്. രാമായണ പ്രകാരം കുമാരി മുതല് കല്യാണപുരം (കല്യാണ്) വരെ കിഷ്കിന്ധയാണ്. അവിടുത്തെ ദക്ഷിണാപഥരാജാക്കന്മാര് മാതുല പ്രാധാന്യമുള്ളവരാണ്. അതായത്,മരുമക്കത്തായസമ്പ്രദായത്താല് അമ്മാമനും മരുമക്കളും ഭരണം വഹി ക്കുന്നു.സാല്വനെ (സ ഹോദരീഭര്ത്താവിനെ) അവര് ഒരിക്കലും ചതിക്കുകയില്ല. ഇതുകൊണ്ട് മരുമക്കത്തായികളും മക്കത്തായിക ളുമായ 2 രാജവംശങ്ങള്ക്കും നന്മ ഭവിക്കുന്നു.

മൃത്ത് ,അണ്ഡം,(ഭൂമി എന്ന മൃത്തിക, അതിന്റെ അണ്ഡം) ഇതില്നിന്നാണ് മാര്ത്തികാവതം, മാര്ത്താണ്ഡം മുതലായ വാക്കുകളുടെ ഉത്പ്പത്തി. മാര്ത്താണ്ഡഭൈരവരുടെ നാടാണ് മാര്ത്തികാവതം. ഭൈരവി എന്നത് പ്രാകൃതഭാഷകളില് പായി , ഇരവി (നാഗം, സൂര്യന്) എന്ന് 2 വാക്കുകളുടെ ചേര്ച്ചകൊണ്ടുണ്ടായി. (പായിര വി എന്ന് ഋഗ്വേദം) .ഭൂമി (മൃത്തിക) എന്ന ജഡവസ്തു, മൃതമായ അണ്ഡം, ആ അണ്ഡം പിളര്ന്ന് സൂര്യോ ര്ജ്ജത്താല് ജീവനോടെ പുനര്ജ്ജനിക്കുന്ന നാഗവംശം , അവരുടെ നാട് മാര്ത്തികാവതം. മാര്ത്തികാ വതത്തിലെ ചിത്രരഥനെ കണ്ട് ജമദഗ്നിപത്നി രേണുകയുടെ വ്രതശുദ്ധി നഷ്ടപ്പെട്ട കഥ മുമ്പേ പറഞ്ഞു.

കശ്യപനും അദിതിയും സൂര്യമണ്ഡലാന്തര്ഗതമായ ബ്രഹ്മത്തെ ഉപാസിച്ച് പിറന്നത് ജീവനില്ലാത്ത ഒരു അണ്ഡമാണ്. ആ കുട്ടിക്ക് സൂര്യന് സ്വശക്തി കൊടുത്ത് ജീവനരുളി. മൃത് അണ്ഡത്തില്നിന്ന് ജീവന് വെച്ചതിനാലും കൊടുംതപത്താല് ഘോരമായ രൂപം കിട്ടിയതിനാലും മാര്ത്താണ്ഡഭൈരവനാമമെന്ന് ലളിതാസഹസ്രനാമഭാഷ്യം. സൂര്യപുത്രിയായ തപതിയില് ഘോരതപശ്ചര്യയാല് ജനിച്ച കുരുപാഞ്ചാലര്ക്ക് അമ്മദേവി ആ തപതിയാണ്. പാഞ്ചാലര് മാര്ത്തികാവതമെന്ന പശ്ചിമതീരം മുഴുവനും ഭരിക്കുന്നു. കിഷ്കിന്ധ യുടെ വടക്കെ അതിരായ കല്യാണപുരി(കല്യാണി എന്ന ചാലൂക്യനഗരം)യിലെ മാത്തംഗ മുതല് കന്യാകുമാ രി ജില്ലയിലെ മാര്ത്താണ്ഡം വരെയും, ലങ്കയിലെ മര്ത്തനമെന്ന ദ്വീപനഗരത്തിലും സാല്വ(സാഡുഭ) സ്വാമി യുടെ രാജ്യമാണ്. മാര്ത്താണ്ഡഭൈരവരാജ്യമാണ്. കശ്യപന്റെ നാഗ,യക്ഷ,രാക്ഷസ, ദാനവ, ദൈത്യരാ യ പുത്രന്മാരാണ് ഇവിടെ ഭരി ക്കുന്നത് (പുലസ്ത്യ,പുലഹ,ക്രതുവംശജര്). മരുമക്കത്തായികളാകയാ ലാണ് ഇവരെ സാല്വരാജ്യക്കാരെ ന്നു വിളിക്കുന്നത്. സാല്വരാജ്യം പശ്ചിമതീരത്താണെന്ന് പറഞ്ഞിട്ടുമുണ്ട്. ചരിത്രത്തില് , വിജയനഗരകാലത്ത് സാളുവന്മാരെ വീണ്ടും നാം കാണുന്നു. പല ക്ഷേത്രങ്ങളിലും സാഡുവ സ്വാമിയെ പരാമര്ശിക്കുന്നു (ഉദാഹരണത്തിന് വളാഞ്ചേരിയിലെ പൂക്കാട്ടിയൂര് ലിഖിതം നോക്കുക) [25,26] ഇവിടെയും സാളുവനാല്, ഭഗവത്കാര്യമായി (ദേവകാര്യം, ധര്മ്മകാര്യം) ആയി അനുഷ്ഠിക്കപ്പെട്ടതെന്നു കാണുന്നു.

- പന്നിത്തടം മാത്തൂര്( വരാഹതടം മഹാവാസ്തുപുരം)

പന്നിത്തടം ജങ്ഷനില് നിന്ന് 250 മീ വടക്കുകിഴക്ക് ,കുന്നംകുളം വടക്കാഞ്ചേരി റോഡില് ,കുന്നംകുളത്തുനി ന്ന് 6 കി മീ അപ്പുറം മാത്തൂര് ശിവക്ഷേത്രം സ്ഥിതി ചെയ്യുന്നു. കടാങ്ങോട്ട് പഞ്ചായത്തിലാണ്. ചേരമങ്ങാട്ട് ഗ്രാമത്തില്. സ്ഥലനാമങ്ങള് സൂചിപ്പിക്കുന്ന പോലെ ഏററവും പഴയ ക്ഷേത്രങ്ങളുടെ കൂടെയാണ് ഗവണ്മെന്റ് സെൻസസ്സ് ഇതിനെ പെടുത്തുന്നതും. പരശുരാമന്റെ 108 ശിവാലയങ്ങളിലൊന്ന്.(ഇതേപേരില് തവനൂര് ഒരു ക്ഷേത്രമുണ്ട്.) വലിയ ബലിക്കല്ലിന്റെ അധിഷ്ഠാനത്തിലും ശിലയിലുമായി 2 ലിഖിതമുണ്ട്. കരിങ്കല്ലിലാണ് ക്ഷേത്ര നി ര്മ്മിതി .ഇത് കേരളത്തില് പതിവില്ല. ഇപ്പോഴത്തെ ക്ഷേത്രം തമിഴ്നാട്ടിലെ ചെട്ടിയാരാണ് ഉ ണ്ടാക്കിയതെന്ന് ഐതി ഹ്യം. കുന്നംകുളത്ത് കാളകളെ വില്ക്കാന് വന്ന ചെട്ടിയാര് ശിവ ക്ഷേത്ര ത്തിനടുത്ത് രാത്രി കഴിച്ചു. രാവിലെ കാളകള് എഴുനേല്ക്കാന് കൂട്ടാക്കിയില്ല. ചെട്ടിയാര് ദീപം കൊളുത്തിവെച്ച് മടങ്ങിവരും വരെ ദീപം കെടാതെ നോക്കാനും കാളകളുമായി പോകാ നുള്ള അനുമതി തരാനും പ്രാര്ത്ഥിച്ചു. അങ്ങനെ ചെയ്താല് ക്ഷേത്രം പൂര്ണ്ണമായി പുനരുദ്ധരിക്കാമെന്നായിരുന്നു പ്രാര്ത്ഥന. അങ്ങനെ ചെട്ടിയാര് പണി തീര്ത്തതാണ് ഇന്നുകാണുന്ന ക്ഷേത്രം .56 കഴ ക്കോലുകള് ബന്ധിച്ച പഴയ ഒററ കൂടം ഇപ്പോഴും ക്ഷേത്രത്തിലുണ്ട്. 1949 വരെ വന്നേരി പെരുമ്പടപ്പ കൊച്ചി സ്വരൂപത്തിന്റേതാണ് ക്ഷേത്രം. മാത്തൂരെന്നാല് മഹാവാസ്തുപുരം. ഈ പേരില് ഇല്ലം കേരളത്തിലുണ്ട്. ഗ്രാമം കേരളത്തിലും ആന്ധ്രയിലുമുണ്ട്. വൈദികപഠനം,വാസ്തു ഇവക്ക് പേരുകേട്ടവയാണ് മാത്തൂര്. പോര്ക്കുളം വടക്കേടത്തു പടിഞ്ഞാട്ട് ശിവനും കിഴക്കോട്ടു പാര് വ്വതിയും,തെക്കെ അന്തരാളത്തില് തെക്കോട്ടുരിരിഞ്ഞ് ഗണപതി, ദക്ഷിണാമൂര്ത്തി, അയ്യ പ്പന്,നാഗയക്ഷി എന്ന് 4 പേരും ഉണ്ട്. തെക്കെ ദേവന്മാരുടെ നടക്ക് ഇടത്തുഭാഗത്ത് ശിലയില് നൃത്തംവെക്കുന്ന ഒരു സ്ത്രീരൂപം കൊത്തിയത് കാണുന്നു. രുദ്രാക്ഷശിലയില് 67 സെ.മീ ഉയരം ശിവന്. പാര് വ്വതിക്ക് സങ്കല്പം മാത്രം. (അര്ദ്ധനാരീശ്വരശിവനാണ്).6 ദേവന്മാര് ശ്രീകോവിലിനകത്ത് ഉണ്ടെന്ന പ്രത്യേകത കാണാം. 12 തൂണുള്ള നമസ്കാരമ ണ്ഡപത്തില് നന്ദി. നേപ്പാളിലെ പശുപതിക്ഷേത്രത്തിലെന്ന പോലെ ജീവനുള്ള നന്ദി അമ്പലക്കാളയായി പൂജിക്കപ്പെടുന്നു. അകത്തെ ബലിവട്ട ത്തില് തെക്കുവശം കിണറിനടുത്ത് അഗസ്ത്യന് സ്ഥാനം കല്പ്പിച്ചിട്ടുണ്ട്.ഇതിന് മുമ്പിലായി ശിലാലിഖിതം കണ്ടു. അഗസ്ത്യന് ധ്യാനം ചെയ്ത് പ്രത്യ ക്ഷമാക്കിയ ശിവപാര് വ്വതിമാരാണ് പ്രതിഷ്ഠ. അടുത്തുതന്നെ അകത്തിയൂരും, അകത്തിയൂര് കലശമല യെന്ന കല്ലായിക്കുന്നും അവിടെ പ്രാചീനമായ ജ്യോതിഷനിരീക്ഷണകേന്ദ്രവും ഉണ്ട്.

.വളരെ പ്രാചീനമായ ചിത്രലിപികളില് ചിലഭാഗം ആഴംകൂട്ടി അക്ഷരമാക്കുന്ന രീതി അവലംബിച്ചിരിക്കുന്നു. തെലുഗ്,കന്നഡ,ഗ്രന്ഥാക്ഷരി,ബ്രാഹ്മി കലര്ന്ന് മണിപ്രവാളമാണ്. ശരഭ, വ്യാളീ രൂപത്തിനകത്ത് അക്ഷരങ്ങള് വരുന്ന വിധമാണ് എഴുത്ത്. രാശിചക്രത്തിലെ ചില നക്ഷത്ര രൂപങ്ങളും ഉണ്ട് . പ്രത്യേകിച്ചും വ്യാളീരൂപത്തിന്റെ ഉദരഭാഗത്ത് ,ഋഷഭരാശിയിലെ വേട്ടക്കൊരു മകനെ നന്നായി കാണാം. അരപ്പട്ടയിലെ ത്രിമൂര്ത്തിസഹിതം. (അഗസ്ത്യന്റെ ജ്യോതിഷബന്ധം ) .

വായന

ര(വി)വര്ഗ്ഗ ഓംണ്തഫതേശരം (രവിവര്ഗ്ഗം. **ഓണത്തപ്പത്തേശ്വരം.** ഇതായിരിക്കണം പഴയ പേര്.)

ന്നാരണ്ണങ്ങല് യ തല് ഫളളക്കോതണ്ടന്നീലാത( നാരായണങ്കലെ തലപ്പള്ളി കോതണ്ഡനിളാതടത്തില് )

ടത്ത് പാട്യം കംതണ്ക്കോരനൃപ ( പാടം അഥവാ പാട്ടം.  കണ്ടന്കോത നൃപാലപ്പന്റെ)

ലപ്പ തടാരാമ നൃരാമഥലീമൂഷകം  ( തടത്തിലെ ആരാമം അഥവാ തടാരാമം. നൃപനായ രാമന്റെ രാമഥലി.രാമന്തളി. മൂഷകവംശം.)

കര്ത്താര് (കര്ത്താര് ,പണി ചെയ്യിച്ചത്)

തവന്തരടികളതാമമു (തവന്തരടികളുടെ ധാമം,പള്ളിത്താമം)തവന്തരിലും ഒരു മാത്തൂര് ശിവക്ഷേത്രമുളളതിനാല് , ഇത് ആ ക്ഷേത്രത്തിന്റെ കീഴില് പ്രവര്ത്തിച്ചിരുന്നതാവാനുളള സാദ്ധ്യത കാണുന്നു.

ഞാഗതര്ണ്ണക്കതാരികണ്തരു (ഇവിടെ ആഗതരായ അണ്ണക്ക്ത്താരി ,അഥവാ വണിക്കുകള് കണ്ടര് )അതായത് കച്ചവടത്തിന് വന്നവരും കൊങ്ങുചേരരാണ്, കണ്ടരെന്നനാമമുള്ള കരുവൂരിലെ വംശമാണ്. തവന്തരടികളുടെ ധാമവും, അഗസ്ത്യന്റെ ഊരുമായ തലപ്പള്ളിയില് ദേശത്തില് , മൂഷകവംശശാഖയിലെ വാല്പ്പള്ളിക്കാരായ ചെട്ടിമാര് , വന്നുപണിഞ്ഞതാണ്. മാത്തൂരെന്ന പേരിന് മുമ്പ് ഓണത്തപ്പന്റെ ക്ഷേത്രമെന്നായിരുന്നു അകത്തിയന്റെ ക്ഷേത്രത്തിന് നാമം തൊട്ട ടുത്ത് അകത്തിയൂരിലെ കലശമലക്ക് താഴെ കാട്ടിനടുത്ത് വിഷ്ണുവും ശിവനും ഇരിക്കുന്ന ക്ഷേത്ര മുണ്ട്. കുന്നംകുളത്തിന് 4 കി മീ വടക്ക്,പാറേമ്പാടം ജങ്കഷനിലാണ് ക്ഷേത്രം. ഇപ്പോളുള്ള ക്ഷേ ത്രം 16 ആം നൂററാ ണ്ടിലെയാണ്.പഴയപേര് ചിറയില് ക്ഷേത്രം. കിളളിമംഗലം മനക്കാരു ടെ യാണ്.തന്ത്രി വടക്കേടം . ശിവന്റെ സ്വയംഭൂവിഗ്രഹ ത്തിന് വടക്ക് വിഷ്ണുവിനെ പ്രതിഷ്ഠിച്ചത് പിന്നീടാണ്. സ്വയംഭൂ പഴയതാണ്. 15 സെ.മീ മാത്രം ഉയരം. മുമ്പില് ശിവലിംഗം പ്രതിഷ്ഠി ച്ചിട്ടു ണ്ട് .( 45 സെ.മീ).വിഷ്ണുവിന് 90 സെ.മീ. ചതുര്ഭുജം. അനവധി മഹര്ഷിമാര് പ്രാചീന കാലം തൊട്ട് തപസ്സ നുഷ്ഠിച്ച സ്ഥലമാണ്. അഗത്തീയര് എന്ന അഗസ്ത്യമുനി ഇവരില് പ്രമുഖനാണ്. അദ്ദേ ഹത്തിന്റെ കലശത്തി ല് നിന്ന് ഒഴുകുന്ന കലശജലം ഇന്നും അവിടെ വററാത്ത ജല സ്രോതസ്സായി പ്രവഹിക്കുന്നു. ഇതില് പിതൃതര്പ്പണത്തിന് അമാവാസ്യനാളില് ജനങ്ങള് പോകാറുണ്ട്. കലശമലക്ക് കല്ലായിക്കുന്ന് എന്നും പേരുണ്ട്.കല്ലായികള് അഥവാ കല്ലര് (പെരുമ ള്കല്ലര്) എന്ന് കല്ലാശാരിമാരുടെ സ്ഥലം. ഇവരാണ് പിന്നീട് സമതലങ്ങളില് മററു വസ്തു ക്കളാല് വീടുകള് കെട്ടിതാമസിച്ചവര്. കല്ലാട് എന്നതിന്റെ തദ്ഭവമായി, കലം (കപ്പല്, ഭരണി), കോലം,ഗോളം (കോലത്തിരി,ഗോളാദ്രി) മുതലായ പദങ്ങളുണ്ടായി. കോലത്തിരി കുറുകാരുടെ ഗോളനിരീക്ഷണകേന്ദ്രമായ കുന്നിന് (കലശമലക്ക്)അങ്ങനെ കല്ലായിക്കുന്ന് എന്ന പേരും കിട്ടി. കക്കാട്ടുകാരണവപ്പാടിന് ഇപ്പോള് അരിയിട്ടുവാഴ്ച്ച ഗണപതിക്ഷേത്രത്തിലാണ്.പണ്ട്, കലശമലയിലായിരുന്നു. സംഘകാലത്ത് കുതിരമല കാരി പറമ്പുമല പാരിയെ തോല്പ്പിച്ച തുമുതല് കാരിക്ക് ഇവിടെയാണ് അരിയിട്ടുവാഴ്ച്ച. അതിന്നുമുമ്പ് പാരിയുടെ ഗോളാദ്രിയായിരുന്നു ഇത്.




ചിത്രം .അകത്തിയൂര് പാറേമ്പാടത്ത് കലശമലയിലെ നിരീക്ഷണകേന്ദ്രം പ്ളാന്. ( സാമ്രാട്ട് യന്ത്രം )

- വെള്ളാറക്കാട്ട് രാമസ്വാമി  കുന്നംകുളത്തിന് 7 കി മീ വടക്കുകിഴക്ക് വെള്ളാറക്കാട്ട് മണപ്പാട്ട് ജങ്ഷനില് നിന്ന് ഒരു കി മീ വടക്ക് (വടക്കാഞ്ചേരി റോഡില്). അഗസ്ത്യമഹര്ഷിയുമായി ബ ന്ധപ്പെട്ട പഴയ കോവിലാണ്.ധാരാളം ലോഹസമ്പത്തുള്ള ഇവിടെ സ്വര്ണ്ണനിറമുള്ള മണിനാഗങ്ങളുണ്ടായിരുന്നു.ചുററും മനോഹരമായ കാടും. ഇവിടത്തെ മൌനമുദ്രിതമായ അന്ത രീക്ഷം കണ്ട് അഗസ്ത്യമുനി അരുവിയുടെ പടിഞ്ഞാറെ കരയിലുള്ള ഗുഹയിലിരുന്ന് തപസ്സുചെയ്തു. ഒരിക്കല് അരുവിയില് വെള്ളപ്പൊക്കം വന്ന് വെള്ളം ഗുഹയില് പ്രവേശിക്കുമെന്നായി. ഇത് തപോവിഘ്നം വരുത്തുമെന്ന് ഭയന്ന് അഗസ്ത്യന് വരുണനെ അടക്കിയ ശ്രീരാമരൂപത്തെ ധ്യാനിച്ചു. രാമാനുഗ്ര ഹത്താല് വെള്ളപ്പൊക്കം ശമി ച്ചു.അരുവിയില് വളരെക്കാലമായി മുങ്ങിക്കിടക്കുന്ന തന്റെ വിഗ്രഹം അടുത്ത് പ്രതിഷ്ഠിക്കാന് രാമന് ആവശ്യപ്പെട്ടു. അങ്ങനെ കിട്ടിയ വിഷ്ണുവിഗ്രഹം അഗസ്ത്യന് ശ്രീരാമസങ്കല്പത്തില് പ്രതിഷ്ഠിച്ചു. വെള്ള, അറ (ഗുഹ),കാട് എന്ന 3 പദം ചേര്ന്ന സ്ഥലനാമം ഇങ്ങനെ. വെള്ളനമ്പൂരിയുടെ വംശം വസിച്ചിരുന്ന ഗുഹകളോടുകൂടിയ കാട് എന്ന് മററ് അര്ത്ഥം. കാല കാലമായി 4 ഊരാളരാണ് ഭരിച്ചിരുന്നത്. കുററനാട്ട് നമ്പൂതിരി,തെക്കേടത്ത് ഭട്ടതിരി, മഞ്ഞപ്പററ പാഴിയോട്ട് ഭട്ടതിരിമാര്,നടുവിലപ്പാട്ട്. നടുവിലപ്പാട്ട് അന്യം നിന്ന് നശിച്ചുപോയി. മററ് 3 ഊരാള കുടുംബങ്ങളിലെ മൂത്തയാളാണ് ഭരണാധികാരി. 1971ല് അവര്ക്ക് കൊണ്ടുനടത്താനാവാതെ വന്നു . സമിതിക്ക് കൈമാറി. മീനം രോഹിണി പ്രതിഷ്ഠാദിനം. തന്ത്രി കക്കാട്ട് മന. കഴകം വെള്ളാരക്കാട്ട് പിഷാരം,മേലേപ്പാട്ട് വാരിയം,കീഴേപ്പാട്ട് വാരിയം,കണ്ടന്കണിയാത്ത് പൊതുവാള്.

- ചെറുവരമ്പത്തെ മുത്തശ്ശിക്കാളി

  അറുവായി എന്നാല് ധര്മ്മനാഗം. അറുവായില് ,കുന്നംകുളത്തുനിന്ന് 6 കി മീ വടക്കുപടിഞ്ഞാറ് മുത്തശ്ശി ക്കാളി സ്ഥിതി ചെയ്യുന്നു. പുരാതനകാലത്ത് പേരറിയാത്ത ഒരു മഹര്ഷി

ഭദ്രകാളിയെ പ്രത്യക്ഷമാക്കി പ്രതിഷ്ഠിച്ചതാണത്രെ. കണ്ണാടിപ്രതിഷ്ഠയാണ്. സങ്കല്പം ദുര്ഗ്ഗ യാണ്. 21 സെ മീ ഉയരം. ചിറയുടെ വരമ്പ ത്തിരിക്കുന്നതിനാലോ, ചേരവരമ്പത്തിരിപ്പതി നാലോ പേരുവന്നതെന്നറിവില്ല. പട്ടിത്തടത്തിലെ പയ്യഴി കുടുംബത്തിന്റെയായിരുന്നു ആദ്യം. (പായ് എന്നത് നാഗസൂച കം).പടിഞ്ഞാട്ടഭിമുഖം. ബ്രഹ്മരക്ഷസ്സുണ്ട്. ശാസ്താപ്രതി ഷ്ഠ പുതിയതാണ്. വളരെ കാലം മുമ്പുതന്നെ പറയെടുപ്പുത്സവം നടക്കുന്നു. 30 ആന നിരക്കു ന്ന കൂട്ടിയെഴുന്നള്ളിപ്പില് , കാളവേല,മയിലാട്ടം,കരിങ്കാളി,തിറയുണ്ടാവും. മീനം മകയി രമാ ണ് പ്രതിഷ്ഠാദിനം.ആദ്യം പ്രതിഷ്ഠ നട ത്തിയ തന്ത്രി ആരെന്ന് അറിയില്ല. ഋഷി പ്രതിഷ്ഠയാ ണ്.ഇപ്പോള് തന്ത്രി പോര്ക്കുളം കരക്കന്നൂര് വട ക്കേടത്ത്മന. മുത്തശ്ശിക്കാ ളി തലപ്പള്ളി താലൂക്കിലെ എല്ലാവരുടേയും മുത്തശ്ശിയാണെന്നു സങ്കല്പം . മൂലസ്ഥാനത്തെ കാവിലെ തറയില് നില്ക്കുന്ന മരത്തില് യാഴ് വായിക്കുന്ന കിരാതിരൂപത്തിലുള്ള ദേവിയെ എന്റെ ക്യാമറ ഒപ്പിയെടുക്കുകയുണ്ടായി. ജടാമകുടം, നീളമേറിയ കാലുകള്, അരയിലെ പെല്വിസ് അസ്ഥിയടക്കം പുരാതനമായ ഒരു കലാരൂപഭംഗിയോടെ പ്രകൃതി കൊത്തിയെടുത്തി രിക്കുന്നു

- ചൊവ്വല്ലൂര് മഹാദേവന്. കണ്ടാണശ്ശേരി ഗ്രാമപ്പഞ്ചായത്തിലാണ് ക്ഷേത്രം ഗുരുവായൂരുനിന്ന് 3 കി മീ കിഴക്ക്.പണ്ട് 28 മലയാളബ്രാഹ്മണകുടുംബങ്ങളുടേതായിരുന്നു. ചൊവ്വ അഥവാ രാഹുരൂപമായ സുബ്രഹ്മണ്യനായിരുന്നു മൂര്ത്തി. ഒരിക്കല് ഊരാളബ്രാഹ്മണരില് ഒരാള് വടക്കുന്നാഥനെ സ്ഥിരം ഭജിച്ചു.വയസ്സായപ്പോള് അവിടം വരെ നടക്കാന് പ്രയാസമായി. വടക്കുന്നാഥക്ഷേത്രത്തില് ഇനി ഇവിടെ നരാനാവില്ല എന്ന ദുഖത്തോടെ ഉറങ്ങാന് കിടന്ന നമ്പൂരിക്ക് വടക്കുന്നാഥന് സ്വപ്നദര്ശനം നല്കി.ചൊവ്വന്നൂരിലെ ഇല്ലത്തിനടുത്ത് ചെറിയ കുന്നിന്മുകളില് ഭഗവാന് സ്വയംഭൂവായി പ്രത്യക്ഷ പ്പെട്ടു. പിന്നീട് 28 ില്ലവും നശിച്ചപ്പോഴ് മഴവന്നൂര്മന ഭരണം എടുത്തു. ഇതും നശിച്ചു.താഴക്കുളം മന ക്ക് ഭരണം ലഭിച്ചു.ഭൂനിയമത്തിന് ശേഷം അവര്ക്കും നോക്കിനടത്താന് കഴിയാതായി. ഇന്ത്യ യുടെ പടിഞ്ഞാറന്തീരത്തെ 108 പ്രധാനക്ഷേത്രങ്ങളിലൊന്നാണ്. പരശുരാമനാണ് പ്രതിഷ്ഠിച്ചതെന്ന് കരു തുന്നുണ്ട്. എന്നാല് സ്വയംഭൂവാകയാല് പ്രതിഷ്ഠയല്ല. തന്ത്രം ഇപ്പോഴ് പട്ടാമ്പി കോഴിക്കോട്ടിരി അഴ കത്ത് മനക്കാണ് പടിഞ്ഞാട്ടഭിമുഖമായ ദ്വിതലവട്ടശ്രീ കോവിലാ ണ്. 4 വാതിലുള്ള ശ്രീകോ വില് സര് വ്വതോഭദ്രമാണ്. 1993ല് പുനരുദ്ധാരണം ചെയ്തിട്ടുണ്ട്. പടി ഞ്ഞാറും കിഴക്കും ചുററമ്പല ത്തിന് വാതിലുണ്ട്.വലിയമ്പലത്തിന് ഇരുവശവും വാതിലുണ്ട്.വ ടക്ക കിഴക്ക് മുളയറ. തെക്കുകിഴക്ക് തിടപ്പള്ളി. സ്വയംഭൂവിഗ്രഹത്തിന് 1.5 കോല് ഉയരം.പിന്നില് 2 കോലുയരത്തില് ദേവിയുടെ ദാരു വിഗ്രഹമുണ്ട്. അതിന്നുമുമ്പില് കണ്ണാടിശിലാവിഗ്രഹവും. പ്രാചീ നതയെ കുറിക്കുന്ന ഒരു കാര്യം സപ്തമാതൃക്കളെ തെക്കെ നാലമ്പലത്തില് പ്രത്യേകം പ്രതിഷ്ഠിച്ചിരി ക്കുന്നതാണ്.(തെക്കെ അന്തര്മ ണ്ഡലത്തിലല്ല). തിരുവാലത്തൂരിലെ പരശുരാമപ്രതിഷ്ഠക്കും ഇങ്ങനെ യാണ്.ഇത്, ആദ്യം പരശു രാമര് പ്രതിഷ്ഠിച്ച ചൊവ്വാഭഗവതി എന്ന രാഹു നാഗദേവതയാവാന് സാദ്ധ്യത കാണിക്കുന്നു. ചൊവ്വക്കോവില് വളരെ ചെറിയ ഗജപൃഷ്ഠമാണ്. ചുമരില് ഗൌളി(ഗൌരി)കളുടെ ശില്പം കൊ ത്തിയിരിക്കുന്നു.. തെക്കുപടിഞ്ഞാറ് നാലമ്പലത്തിനകത്ത് ഗണപതിയും അയ്യപ്പനും, പുറത്ത് സിം ഹോദരനുമുണ്ട്.വടക്കുകിഴക്ക് കൊക്കരണിയും കുളവും. അധിഷ്ഠാനത്തില് കുമുദപ്പടിയുടെ തെക്കായി ലിഖിതമുണ്ട്.2 നിലവിളക്കുകള് ദാനം ചെയ്ത രേഖയാണെന്ന് കേട്ടു. (വളരെ പഴയ ചിത്രലിപി, ബ്രാ ഹ്മി, സൈന്ധവലിപി,വട്ടെഴുത്ത് ഇവയുടെ മണിപ്രവാളമാകയാല് ഇതിന് സാദ്ധ്യത കുറവാണ്. പടിഞ്ഞാറെ നടയില് 2 ഗജങ്ങള് തുമ്പിക്കൈ ഉയര്ത്തി നില്ക്കുന്നു (ദ്വാരപാലരായി).ഇതും ചൊവ്വാ

ഭഗവതിയുടെ ഗജലക്ഷ്മി രൂപം കാണിക്കുന്നു. ഗജങ്ങളുടെ മേല് രൂപങ്ങളും ലിപികളും ഉണ്ട്. പലയിടത്തും പുരാതനസൈന്ധവലിപിയും കണ്ടു.തെക്കുപടിഞ്ഞാറ് കന്നിമൂലയിലെ ശിലയില് 320 മീനം 3 എന്ന് കാണുന്നു. 1145 ഏഡി മീനം 3ന് എന്തെങ്കിലും പുനരുദ്ധാരണപ്രവര്ത്തനം നടന്നിരിക്കാന് സാദ്ധ്യത കാണുന്നു. ഈ കല്ലില് ചില ലിപികളുണ്ട്. കിഴക്കെ പ്രവേശനദ്വാരത്തിന് മുന്നില് , 2 ശിലകളിലായി (ദേവിയുടെ നടക്ക് അഭിമുഖം) സൈന്ധവചിത്രങ്ങളുണ്ട്. ഒന്ന് 2 തലയുള്ള ഗോമൃഗം (കൈമറ) വെള്ളം കുടിക്കുന്നതും, ഒന്ന് ഇടവം രാശിയിലെ വേട്ടേക്കരനുമാണ്. (രണ്ടും സൈന്ധവരീതിയിലാണ് കൊത്തിയിരിക്കുന്നത്

- (ചേരമാങ്ങാട് വെങ്ങിലശ്ശേരി അയ്യപ്പന്കാവ് വേലൂര് പഞ്ചായത്തിലാണ്. വടക്കാഞ്ചേരിനിന്ന് 12 കി മീ പടിഞ്ഞാറ് കേച്ചേരി റോഡില് അര്ണ്ണോസ് ജങ്ഷനില്നിന്ന് 300 മീ വടക്കാണ് .പഴയതാണ്. കാടായി രുന്നു ഈ പ്രദേശം.ചെറുമന്മാര് കാടുവെട്ടുമ്പോള് ശിലയില് രക്തം കണ്ട പതിവുകഥ ഇവിടെയുമുണ്ട്. ചെങ്ങ ഴി നമ്പ്യാരുടെ സ്ഥലമാകയാല് അവര് അയ്യപ്പക്ഷേത്രം പണി തീര്ത്തു. വെങ്ങിളച്ചേരി ( വെങ്കിനാട്ടി ന്റെ ഇളംകൂറിനെ ചേര്ന്നത്) കുന്ന് അയ്യപ്പന്കുന്നായ് മാറി.ചേരമാനും ചെറുമനും ഒന്നാണിവിടെ. ചെങ്ങഴിന മ്പ്യാരാണ് കാര്യക്കാര്.ഗണപതി ഉപദേവത. തന്ത്രി പേരാമംഗലം കീഴ്ക്കണ്ടയൂര് മന.സ്വയംഭൂ വാകയാല് ആര് പ്രതിഷ്ഠിച്ച എന്നറിയില്ല. 30 സെ മീ ഉയരമുള്ള ശിലാലിംഗമാണ് അയ്യപ്പന്.
- ഇവിടെ നിന്ന് 1 കി മീ മാറി,(വടക്കാഞ്ചേരിനിന്ന് 13 കി മീ) വേലൂരില് പഴയ കണ്ടംകുളങ്ങര ശിവക്ഷേത്രമുണ്ട്. സ്വയംഭൂവാണ്. ചുററും കണ്ടം (പാടം) ഉള്ളതുകൊണ്ടും, കണ്ടന്തേവയെന്ന സ്ഥാനികളുടെയായതിനാലും കണ്ടംകുളങ്ങരയെന്ന് പേര്. അരിവാളുതട്ടി ശിലയില് ചോരകണ്ടകഥ ഇവിടെയുമുണ്ട്. തെക്കെ മഠം കാര്യങ്ങള് നോക്കിനടത്തുന്നു. സൌ മ്യനായ ശിവനും പാര്വ്വതിയും അര്ദ്ധനാരീശ്വരഭാവത്തിലിരിക്കുന്നു. ആനപ്പള്ളമതിലാണ്.ഗണ തി, അയ്യപ്പന് ഉപദേവന്മാര്. പുലിയന്നൂര് തന്ത്രി.
- വടക്കാഞ്ചേരിനിന്ന് 13 കി മീ മാറി വേലൂരിലെ കാര്ത്ത്യായനി പഴയ ക്ഷേത്രമാണ്. 9ആം നൂററാണ്ടുവരെ ചുററും കാടും വയലുകളുമുള്ള ഈ പ്രദേശം ആരണ്യകരായ നമ്പൂതിരിമാരുടെ വാസസ്ഥാനമായിരുന്നു. പുന്തി യിടം കുടുംബത്തിലെ ഒരാള് അരിവാള് തേച്ചപ്പോളാണ് ശിലാസ്വയംഭൂവിഗ്രഹം പിന്നീട് കണ്ടെത്തിയ ത്. 30 സെ മീ ശിലാലിംഗമാണ്. കന്യാരൂപത്തില് നമ്പൂതിരിമാര് ദേവിയെ പൂജിച്ചു. അവരെല്ലാം നാട്ടുപേക്ഷിച്ചു പോയപ്പോള് തെക്കെ മഠം ഏററെടുത്തു. ഗണപതി, വേട്ടേക്കരന്,അയ്യപ്പന് ഉപദേവന്മാര്. പുലിയന്നൂര് തന്ത്രം.
- വെള്ളാട്ടന്നൂര് രാമസ്വാമി വേലൂര് പഞ്ചായത്തിലാണ്. തൃശ്ശൂര്നിന്ന് കേച്ചേരിവഴി 14 കി മീ വടക്കു കിഴക്ക് ,വെള്ളാട്ടഞ്ഞൂരില് . വടക്കാഞ്ചേരിപ്പുഴ 500 മീ വടക്കായി ഒഴുകുന്നു. രാവണനെ വധിച്ച ഉഗ്രരൂപിയായ രാമനാകയാല് കോപം ശമിപ്പിക്കാന് ജലദൃഷ്ടിയാണ്. ആദ്യം തിരുത്തി, തിരുത്തി വടക്കേക്കാട്ട്,കപ്ലൂര്, കാണിപ്പയ്യൂര് ,മുരിയമംഗലം മനക്കാര്ക്കായിരുന്നു ഊരാണ്മ. ശ്രീകോവില്ച്ചുമരില് മങ്ങിയ ചുമര്ചിത്രങ്ങ ളുണ്ട്.(രാമായണകഥ). തെക്കെ ചുമരിലെ വേട്ടേക്കരന് ചിത്രത്തിന് നിത്യപൂജയുണ്ട്. ഗണപതി,വിഷ്ണു,ശിവന് ഉപദേവന്മാര്. ഏകതലവട്ടശ്രീകോവിലാണ്. നമ്പൂതിരിമാരുടെ സംഘക്കളിക്ക് കേളികേട്ട കോവിലാ ണ്.ആരാണ് ആദ്യം പ്രതിഷ്ഠിച്ച തന്ത്രി എന്നറിവില്ല.ഇപ്പോള് തന്ത്രം വടക്കേടത്ത് മനക്കാണ്.

- പുളിയന്നൂര് അയ്യപ്പന്കാവ് വേലൂരിലെ സ്വയംഭൂലിംഗങ്ങളിലൊന്നാണ്. തിരുത്തിമനയു ടേതായിരുന്നു. ആരാണ് ആദ്യം പ്രതിഷ്ഠിച്ചതെന്ന് അറിവില്ല.തന്ത്രി ഇല്ല. അയ്യപ്പശില അര്ദ്ധ വൃത്താകൃതിയിലാണെന്ന പ്രത്യേകതയുണ്ട്. 13 സെ മീ ഉയരം. )

- തിരുമാത്തളിയപ്പന് തളി തിച്ചൂര് ഗ്രാമം വരവൂര് പഞ്ചായത്ത്.
വരവൂര് തളികളുടെ കേന്ദ്രമാണ്, വടക്കന്കേരളത്തിലെ തളിപ്പറമ്പ പോലെ. ഭൂമികുലുക്കങ്ങളുടെയും പ്രഭവസ്ഥാനമാണത്. വഴിമാറുന്ന ടെക്ടോണിക് പ്ലേററുകളുടെ ചലനത്താല് പേരാറ് പലവട്ടം ഗതിമാററിയ ചരിത്രമുണ്ടീ ഭൂഭാഗത്തിന്. വരവൂരിലെ ഒരു പഴയഗ്രാമത്തിന് തൃശ്ശൂരിന്റെ ആദിമ രൂപമായ തിച്ചൂരെന്നുപറയും. യഥാര്ത്ഥതൃശ്ശിവപേരൂരാണ് വരവൂര്, 108 ശിവലിംഗ ങ്ങളുടെയും ഒട്ടേറെ തളികളുടേയും നാട്. പൊന്നാനിപ്പുഴമുതല് ചൂര്ണ്ണിപ്പുഴ( പെരിയാറ്)വരെയുള്ള പഴയ തലപ്പ ള്ളിയെ രണ്ടായി നടുവിലൂടെ ഭാഗിച്ചാല് മുകള്ഭാഗത്ത് വടക്കാഞ്ചേരി എന്നും കീഴ്ഭാഗത്ത് തെക്കുംകര എന്നും കാണുന്നത് യാദൃ ഛികമല്ല.ഇപ്പോഴ് ഇവ ചെറിയ ഗ്രാമനാമങ്ങളാണ്. പണ്ട് തെക്കുഞ്ചേരി മണലിപ്പുഴ ഒഴുകുന്ന മണലിത്തറ മുതല് ചൂര്ണ്ണി വരെ നീളുന്ന വലിയൊരു ദേശമാണ്. മണലാറ് എന്നും ചിലമ്പാറ് എന്നും പേരുള്ള മണലി പേരാറിനേയും പെരിയാറിനേയും ചിലമ്പുപോ ലെ കൂട്ടിയിണക്കിയിരുന്നു.ഇതിന്റെ തീരത്തെ ഗുഹാഗൃഹത്തില് (തൃക്കൂര് ഗുഹാക്ഷേത്രം) ഇരുന്ന് ഇളംകോ അടികള് ചിലമ്പതികാരം (ചിലപ്പതികാരം ) രചിച്ചു. അടികളുടെ വീരത്താനം (വിരുത്താനം ) എന്ന വീരസ്ഥാനം ഭഗവതി തിച്ചൂര് ഗ്രാമത്തില് വടക്കാഞ്ചേരിക്ക് 15 കിമീ അപ്പുറം വടക്കുപടിഞ്ഞാ റെ വായുകോണില് സ്ഥിതി ചെയ്യുന്നു. അവിടെ ഭദ്രകാളിയാണ് ആരാദ്ധ്യ. സൌമ്യയായ ഹരികന്യയും ശാസ്താവും ഗരികന്യയൂരിലെന്നപോലെ, വിരുത്താനത്ത്, വീരഭദ്രനും ഭദ്രകാളിയുമാണ് ഒരേ ഗര്ഭഗൃഹത്തിലിരിക്കുന്നത്. ശിവനും ക്ഷേത്രപാലനും വെവ്വേറെ ഉപദേവതാക്ഷേത്രമുണ്ട്. ഇവിടത്തെ പൂജാരി കളായ അടികള് സാത്വികപൂജയേ പതിവുള്ളൂ. ചേരന് ചെങ്കുട്ടവന് കൊടുങ്ങല്ലൂ രില് കണ്ണകിശില നാട്ടിയ പ്പോള് കണ്ണകിയുടെ പ്രിയസഖിയും അവളുടെ വളര്ത്തമ്മയുടെ മകളുമാ യ തേവന്തി അടികളെ പൂജാകാര്യ ങ്ങള് ഏല്പ്പിച്ചു. ദേവന്തി അടികളുടെ പരമ്പരയാണ് വിരുത്താ നത്തെ അടികളുടെ കുടുംബം. ഇളങ്കോ അടികള്, അരവണൈ അടികള് മുതലായി സംഘകാല ത്തുതന്നെ നിലവിലുള്ള ബഹുമാന സൂചകമായ നാമമാണ് അടികള്. കുലശേഖരന്മാരും, കുലഗുരുക്ക ന്മാരും ,പദ്മനാഭദാസരും (അരവ് അനന്തനാഗം അണൈ കിടക്ക, പള്ളി) അനന്തശയന വൈഷ്ണ വദാസരും എല്ലാം ഈ പേരിലറിയപ്പെട്ടിട്ടുണ്ട്. കുലശേ ഖരന്മാരുടെ വീരസ്ഥാനത്തുനിന്ന് , സംഘ കാലത്ത് ദേവന്തി അടികളെ വരുത്തി. അതായത്, ചോളനാട്ടി ലെ കണ്ണകിയുടെ വളര്ത്തമ്മ ചേര നാട്ടുകാരിയാണ്. സംഘകാലത്തേ കുലശേഖരന്മാരുണ്ട്, അവര് എട്ടാം നൂററാണ്ടില് പൊട്ടിമുള ച്ചുണ്ടായ പുതിയ ഒരു വര്ഗ്ഗമല്ല. വിരുത്താനം രുരുജിത്ത് വിധാനത്തിലാണ്. ചതുര്ബ്ബാഹുവായ ചാമുണ്ഡി പ്രതിഷ്ഠ. ചിലമ്പും വാളും വലത്തുകയ്യില്. ദാരികശിരസ്സും പാത്രവും ഇടത്തുകയ്യില്. വീരഭദ്ര ന് ദ്വിബാഹുശില്പ്പം. വലത്തുകയ്യില് ചുരിക, ഇടത്തുകൈ ഭരതമുനി പറയുന്ന ലോലകരണത്തില് . ഇവിടെ ഹരികന്യകയുമായി ഒരു താരതമ്യപഠനം അനിവാര്യം. പന്തടിച്ചുകളിക്കുന്ന മോഹിനിയാ ണത്. ഇവി ടെ വീരഭദ്രനാണ് കരണമുദ്ര. ലോലമുദ്രയുള്ള വീരഭദ്രനെ കണ്ട്, കിഴക്കുവശത്തുള്ള തിരുമാത്തളി യപ്പ ന്റെ സന്നിധിയിലേക്കുപോകാം. മാത്തളിയപ്പന്റെ പടിഞ്ഞാറെ മുററത്തുനിന്നാല് വിരുത്താനം കാണാം. ഇത് വരവൂരിലെ ക്ഷേത്രസമുച്ചയങ്ങളുടെ ഒരു പ്രധാനസിരാകേന്ദ്രമാണ്. തിരുമാത്തളിയപ്പനെ സതീദഹനം കഴിഞ്ഞ ഉഗ്രമൂര്ത്തിയായി ഖരനാണ്, അല്ല പരശുരാമനാണ്

പ്രതിഷ്ഠിച്ചതെന്ന് 2 വാദമുണ്ട്. രണ്ടായാലും രാമായണകാലമാകയാല്, ബിസി 10000- 6000 വരെയുള്ള കാലമാണ്.മഹാഗൃഹകാലം (മെഹ്രഗ്ാര്ഹ്).

തിരുമാത്തളി എന്നാലെന്താണ്

തിരു എന്നാല് ശ്രീ. ശ്രീമാത എന്നാല് അമ്മ. തിരുമാ ,തളി എന്നും തിരു, മാത്തളി എന്നും രണ്ടായി വിഗ്രഹിക്കാം തിരുമാത്തളിയെ. ശ്രീമാതാവിന്റെ ,അമ്മത്തമ്പുരാന്റെ തളിസ്ഥാനം.

മാത്തളി എന്നാല് ഭരതമുനിയുടെ നാട്യശാസ്ത്രത്തില് വാമദക്ഷിണപാദാഭ്യാം

പൂര്ണ്ണനാനോപസര്പ്പണൈ

ഉദ്വേഷ്ടിതാപവിദ്ധൈശ്ച ഹസ്തൈര്മത്തള്ള്യുദാഹൃതം (84) എന്നുകാണാം. അര്ദ്ധമത്തള്ളി എന്നാല്,

സ്ഖലിതാപസൃതൌ പാദൌ വാമഹസ്തഞ്ചരേചിത

സവ്യഹസ്തകടിസ്യസ്യാദര്ദ്ധമത്തള്ളി തത് സ്മൃതം (85)







വീരസ്ഥാനത്ത്

അമ്മയോടൊപ്പം ഇരിക്കുന്ന വീരഭദ്രനെന്ന യുവരാജാവ് അടികള് (ഇളംകോ) ഒരു കൈ ലോലഹ സ്തമാക്കി വെച്ച അര്ദ്ധമാത്തള്ളിയാണെങ്കില് ,അദ്ദേഹത്തിന്റെ ചക്രവര്ത്തിരൂപം ഉഗ്രശാസന മൂര്ത്തിയായ മാത്ത ള്ളിയപ്പനാണ്. ഈ മാത്തള്ളിയപ്പനെ ചിങ്ങത്തില് പതിനാറാംമകത്തിന് ഞങ്ങള് കുട്ടികള് മാത്തടിയപ്പനാ യി കളിമണ്ണുകൊണ്ടുണ്ടാക്കി , ചുററും പാമ്പുമാല പതിച്ചുവെച്ച് ഗണപതിയാക്കും. കളിമണ്ണു കൊണ്ടുതന്നെ മുത്തശ്ശിയമ്മക്കാളി മുതല് അമ്മി,ആട്ടുകല്ല് വരെ എല്ലാ വീട്ടുപകരണങ്ങളും ഉണ്ടാക്കി വെക്കും. ഇളംകോ അടി കളായി ലോലഹസ്തരായിരിക്കെത്തന്നെ വീരന്മാരായി ചക്രവര്ത്തിപദമലങ്കരി ക്കാനുള്ള പരിചയവും നേടുന്ന രാജകുമാരന്മാരുടെ പരിശീല നക്കളരികളാണ് ഇത്തരം ക്ഷേത്രാങ്കണങ്ങള്. മാത്തളിയില് വലകൈ ഊരുഹസ്തം,ഇടകൈ ശിരസ്സിലര്പ്പിച്ച നിത്യവിചാര,മനനശീലസൂചകം. തിരുമാത്തളിയപ്പന് ക്ഷേത്രത്തിന്റെ പഴയ പേര് നിത്യവിചാരേശ്വരമെന്നാണ്. ചേരകുലശേഖരന്മാരുടെ 108 തളികളില് പ്രധാനമായി രുന്നു ഈ ക്ഷേത്രം.വടക്കെ നാലമ്പലത്തിലെ പടിഞ്ഞാട്ടഭിമുഖമായ ശ്രീകൃഷ്ണപ്രതിഷ്ഠ മാത്തള്ളി യപ്പന്റെ ഉഗ്രഭാവം കുറ ക്കാനാണ്.നിത്യവും തപസ്സും ഈശ്വരവിചാരവും വൃത്തിയായുള്ള നിത്യവിചാരവൃത്തി

ആഴ്‌വാഞ്ചേരി തമ്പ്രാ ക്കളുടെ വൃത്തിയാണ്. നിത്യവിചാരേശ്രം തളി അദ്ദേഹത്തിന്റെ തട്ടകമാണ്. തിരുമാത്തളി, കീഴ്ത്തളി,നെടുമ്പ്ര തളി, തളി മഹാഗണപതി, പിന്തളിക്കുന്ന് സുബ്രഹ്മണ്യസ്വാമി എന്ന് 5 തളികള് അടുത്തടുത്തായി കാണുന്ന തിനാല് ഇവിടം ചക്രവര്ത്തിമാരുടെ പ്രധാന ഭരണകേന്ദ്രമായിരുന്നു എന്നതില് സംശയമില്ല. തച്ചന്കുന്നിലെ കോട്ടയെ ചേരമാന്പെരുമാളുടെ പഴയ കോട്ട എന്ന് അപ്രദേശത്തുകാര് പറയുന്നതായി ക്ഷേത്രം പ്രസിദ്ധീകരിച്ച ഒരു ലഘുലേഖയില് കാണാന് കഴിഞ്ഞു. ശരഭപുരി ലിഖിതങ്ങളില് ഞാന് പരാമ ര്ശിച്ച നൃപതുംഗന്റെ നൃത്തമാദേവിപുത്രി, അവരുടെ ശില്പ്പിവര്ഗ്ഗ(കൊല്ല)ഭൌമകാരശാഖ എന്നിവക്ക് ഇപ്ര കാരമെങ്കില് ഉപോത്ബലകമായ തെളിവുകള് കൂടും. (WWW.SCRIBD.COM)

നന്ദികേശ്വരന് ശിവഭൃതമാണ്. മൃദംഗം,മദ്ദളം (മത്തളം എന്നു തമിഴ്) ,നാട്യം,കരണം,കാമശാസ്ത്രം ഇവയിലും അദ്വിതീയന്. ശിവതാണ്ഡവത്തില് മത്തള്ളതാളം മുഴക്കുന്ന മാത്തള്ളിയപ്പന്റെ നന്ദി. ഇവിടത്തെ നന്ദി സവിശേഷമാണ്. ശിരസ്സ് അല്പം ഒന്നു വടക്കോട്ട് ചെരിഞ്ഞിട്ടാണ്. പൂര്ണ്ണമായി വടക്കോട്ടു ചെരിഞ്ഞാല് ഭാരതപ്പുഴയില് പ്രളയം വരുമെന്നു വരവൂരിലെ നിവാസികള് വിശ്വസിക്കുന്നു .അത് അനുഭവപാഠമാകാം. വളഭി സര് വ്വകലാശാലയിലെ പണ്ഡിതന്മാരെ ശിവനന്ദികളെന്ന് വിളിച്ചിരുന്നു. അനേകം സംസ്കൃതഗ്രന്ഥ ങ്ങളും അപൂര് വ്വങ്ങളായ ആയുര് വേദമൂലികളും കൊണ്ട് ലോകം ചുററി സഞ്ചരിച്ച അവരെ വലഭിനന്ദി മാരെന്ന് ചൈനീസ് രേഖകള് പരിചയപ്പെടുത്തുന്നു. തിരുമാത്തളിയപ്പന്റെ നന്ദിശിലയില് വടക്കുനോക്കി യന്ത്രം എന്ന കുംഭാസ് (കോമ്പാസ്) സ്ഥാപിച്ചത് ഇവരിലെ ഏതെങ്കിലുമൊരു നന്ദിയാവാം. വരവൂരിനെ പോലെ ഒരു സീസ്മിക്ക് കേന്ദ്രത്തില് അത്തരമൊന്നു സ്ഥാപിച്ചതിന്റെ ഔചിത്യം കാണാതെ പോകരുത്. തിരുമാത്തളിയപ്പന്റെ തിരുനടയില് ഒരുപാട് പ്രാചീനലിഖിതങ്ങളുണ്ട്. കുലശേഖരസാമ്രാജ്യത്തില് കേരള ത്തെ 14 നാടായി ഭാഗിച്ചിരുന്നു. ഇവ 1 കോലത്തുനാട്, 2 പുറൈക്കിഴൈനാട്, 3 കുറുംപൊറൈനാട്, 4 പോളനാട്, 5 ഏറാള്നാട്, 6.വള്ളുവനാട്,7 നെടുമ്പുറൈയൂരുനാട്,8 കാല്ക്കരൈനാട്,9 കീഴ്മലൈനാട്, 10 വെണ്പൊലിനാട്, 11 മുഞ്ഞനാട് (മഹാഭാരതത്തിലെ മുഞ്ജഗ്രാമം എന്ന ഗണപതിസ്ഥാനം)12 നണ്ടുഴിനാട്, 13 ഓടനാട് 14 വേണാട്. നെടുമ്പുറൈനാട് മദ്ധ്യകേരളത്തിലെ ഇപ്പോഴത്തെ തലപ്പിള്ളി , പാലക്കാട്, ചിററൂ ര്,ആലത്തൂര്, മലപ്പുറത്തെ പൊന്നാനി,തൃശ്ശൂരിലെ ചാവക്കാട്, താലൂക്കുകള്, കുന്നംകുളം, തൃശ്ശൂര് നഗര ങ്ങള്, മുകുന്ദപുരത്തിന്റെ ചില ഭാഗങ്ങള്, കൊടുങ്ങല്ലൂര് താലൂക്ക്, ചൂര്ണ്ണി വരെ എത്തുന്ന പഴയ തലപ്പള്ളിയാണ്. നിത്യവിചാരേശ്വരന്മാരുടെ പഴയ തലപ്പള്ളിയും പഴവഞ്ചിയും (പഴഞ്ഞികാട്ടകാമ്പാല)ഒക്കെ നിത്യവിചാരേ ശ്വരം തളിയുടെ നേരിട്ട ഭരണത്തിന്കീഴിലായിരുന്നു. തിച്ചൂരിലെ നിത്യവിചാരേശ്വരം തിരുമാത്തളിയിലും നെട്ടുമ്പ്ര എന്ന ഗ്രാമമായി ചുരുങ്ങിപ്പോയ ഭാഗത്തെ കുലശേഖരനല്ലൂര് തളിയിലും അവയുടെ ഉപക്ഷേത്രങ്ങളിലുമാണ് സഭ,സമിതികള് കൂടി താജ്യകാര്യം ചര്ച്ച ചെയ്തിരുന്നത്. സഭാതീ രുമാനങ്ങള് എഴുതിവെച്ച 8 ലിഖിതം വട്ടെഴുത്തില് വാതില്മാടത്തില് ഇരുവശത്തുമാടി പതിച്ചത് കണ്ടു. തളിയാര്,തളിനങ്ങ,തളിയാതിരി മുതലായ പദങ്ങള് ഭരണസമിതി അംഗങ്ങളെ പരാമര്ശിച്ച് ഉപയോഗിച്ചിരിക്കുന്നു.എഡി 934ല് കോതരവിവര്മ്മന്റെ തളിയാര്സഭ വെണ്പൊലിനാട് കോത ഇരവിയുടെ അദ്ധ്യക്ഷതയില് ചേര്ന്ന് ഉഗ്രമംഗലവും ഈശാനമംഗലവും നിത്യവിചാരേശ്വരന്റെ നിത്യനിദാനച്ചെലവിലേക്ക് (ബ്രഹ്മദേയം)നീക്കിവെച്ച ലിഖിതം കാണാം. ഈ ലിഖിതത്തിലാണ് പാട്ടം എന്ന പദം ആദ്യമായി എഴുതിക്കാണുന്നതെന്നു വായിച്ചു. കോതരവിവര്മ്മന്റെ പിന്ഗാമി ഇന്ദുക്കോതവര്മ്മ (947-962)യുടെ ലിഖിതത്തില് 298 കലവും 26 നാഴിയും അരി പൂജക്കും പൂജാരിക്കും, 806 നാഴി നങ്ങ്യാര്ക്കും ഗാന്ധര്വികള്ക്കും 16 കലം 50 നാഴി കാണന്മാര്ക്കും ഓവിയര്ക്കും നീക്കിവെച്ചതു കാണുന്നു. അനുപാതം ശ്രദ്ധേയമാണ്.

298 കലം 26 നാഴി അമ്പലം കഴകക്കാര്ക്ക്
109 കലം 2 നാഴി പൂജ,പൂജാരി
806 നാഴി ദേവദാസികള്ക്ക്
16 കലം 50 നാഴി കാണി(ജ്യോതിഷി), ഓവിയര്(ശില്പ്പി)

900 എഡിക്കു മുന്പേ ഈ ക്ഷേത്രം പ്രബലമാണെന്ന് ഇതില്നിന്ന് ഊഹിക്കണം. ക്ഷേത്രത്തിന്റെ 200 മീററര് വടക്ക് ഒരു പഴയ കോട്ടയുടെ അവശിഷ്ടങ്ങള് കാണുന്നു. കുന്നിന് തച്ചന്കുന്ന് എന്ന് പേര്. (തച്ചന്മാരുടെ, ആശാരിമാരുടെ പണിസ്ഥലവും താമസസ്ഥലവും ഇവിടെയായിരുന്നു ) ക്ഷേത്രത്തിന് 400 മീററര് കിഴക്ക് 12 ഏക്കറ് വിസ്തൃതിയില് പണ്ട് പരന്നുകിടന്നിരുന്ന ആറക്കുളം ചിറയുടെ ചുററുമായി 9 പ്രധാനക്ഷേത്രസമുച്ചയം കാണുന്നു. തൊട്ടുകിഴക്ക് ഉയര്ന്ന കുന്നിന്പുറത്ത് ഭീമാകാരമായ ശിവലിംഗവും പീഠവുമുണ്ട്. ഇതാണ് കീഴ്ത്തളി. കീഴ് എന്നാല് കിഴക്ക് എന്നും കീഴെ യുള്ളത് എന്നും 2 അര്ത്ഥമുണ്ട്. മേര്ക്ക് എന്നാല് മുകളിലെന്നും പടി ഞ്ഞാറെന്നും അര്ത്ഥം. പടിഞ്ഞാറെ തിരുമാത്തളി മേല്ത്തളിയും കിഴക്കെ കീഴ്ത്തളിയും മേലകം,കീഴകമായി ഒരു യൂണിററായി പ്രവര്ത്തിച്ചിരുന്നു. കാണികളായ ജ്യോതിശ്ശാസ്ത്രജ്ഞരുടെ നിത്യനിരീക്ഷണകേന്ദ്രവും ഇതിന്നു ചുററും 108 ശിവലിംഗസ്ഥാനത്ത് ഉണ്ടായിരുന്നു. പെരുമാള് നിത്യം ഈ 108 ശിവനെയും ദര്ശിച്ചി രുന്നത് ഭക്തി കൊണ്ടു മാത്രമായിരുന്നില്ല, വരവൂരെന്ന സ്ഥാനത്തെ നിത്യവുമുള്ള സീസ്മിക് കമ്പനങ്ങളുടെ സ്ഥിതി വിവരക്കണക്കുപരിശോധിക്കാന് കൂടിയാവണം . ( ഈ 108 സ്ഥാനങ്ങള് കണ്ടുപിടിച്ചു തരു ന്ന പക്ഷം അവയു ടെ ത്രികോണമിതി നോക്കി കമ്പനപ്രഭവസ്ഥാനം പ്രവചിക്കാനും ജനങ്ങളെ മാററി പാര്പ്പിച്ച് സംരക്ഷിക്കാ നുമാവും. കീഴത്തളിക്കുന്ന് ജ്യോതിശ്ശാസ്ത്രവിശാരദരുടെ സഭാസ്ഥാ നവുമായിരുന്നു. തച്ചന്കുന്ന് ശില്പ്പികളു ടേതെന്നപോലെ. ഇന്ദുക്കോതവര്മ്മന്റെ കാലത്തേക്ക് ശില്പ്പി, കാണികളുടെ ശമ്പളം വളരെ കുറഞ്ഞിരി ക്കയാല് അന്ന് ഈ രണ്ടു തൊഴിലും നാശോന്മു ഖമായിക്കഴിഞ്ഞിരിക്കണം. അതിലും കഷ്ടമായിരിക്കുന്നു, ഗായകനര്ത്തനനാടകസംഘക്കാരുടെ കാര്യം.

ശിവനുമുമ്പില് നമസ്കാരമണ്ഡപമില്ല. എന്നാല് ശ്രീകൃഷ്ണന്റെ മുന്നില് ചെറിയ ഒരു നമസ്കാരമണ്ഡ പമുണ്ടു താനും.ശിവക്ഷേത്രത്തെ സംബന്ധിച്ച് ഇത് അസാധാരണമാണ്. പുറത്ത് തെക്കുഭാഗത്ത് ഉപദേവനായി ശിവനുണ്ട് തിരുമാത്തളിയപ്പന് എന്ന പ്രത്യേകതയും കണ്ടു. അഗ്രമണ്ഡപത്തിന് പുറത്തുള്ള വലിയബലി ക്കല്ലില് നിറയെ പഴയയക്ഷയക്ഷിരൂപങ്ങളും ലിഖിതങ്ങളുമുണ്ട്. തിരുമാത്ത ളിയപ്പന്റെ തിരുനടയില് ഒരു ലിഖിതം കുലശേഖരപുരം തളിയിലേതാവണം .അതിലെ ജയബലിയു ടെ വിജയഗാഥ ഇപ്പോഴും മനസ്സാകെ മുഴങ്ങുന്നു.

സ്വസ്തിശ്രീ
പത്മതമേ ഏദി (പത്മമതവൈക്കിയം എന്നും വായിക്കാം)
തത് ചന്ദ്ര. തത് ശീഘ്രഗാരഥി (ഋഥി എന്നും)
പാഴതജയതം ഓം ഋഷഭവത്പനാവാപ്പശിദശമവേല
പ്രാഹ്വഹര്ഗ്ഗണ നാഴിഗവ്യാപ്തഹന്യാമൃതതന്ത്രുധ്യാതാ (യാ)
ററുമ ഉഗ്ഗതര്ഗ്ഗലേ (ഉദയാര്ഗ്ഗലേ)ഉജേ (ഉദയേ)
ജ്യാവൃതുന്നഗത ഉഡുര്ഭ ഋഷഭേണ ഋ(രു)ഉരുകഗ്ഗീവ
ജതപതിനഥഥീലാമസൂരന്ത്യ
ത(അസ്പഷ്ടചിഹ്നം)ത് ര്രണ്പ്പ്താഡ്ഥന(വീണ്ടും അസ്പഷ്ടചിഹ്നം) ഗ്രന്തപല്ഋ
ത്രിഘിഥണ(ഓം)ണോം

തൂപ്പീഥമതീം രാഗം ഐലശനലലവടയജ്യാമിര്(യജാമിര്)ഓം
ശ്രീ ഗീര്ന്നഗര്ഭതടേ (ഹിരണ്യഗര്ഭതടേ)നൃപമൂവര്
വഢലതമേലം സസ്യപഹം യനഥീപ്പഗഹ്പല്ലവ
തപ(ധപ)പശ്ത്താ(പശ്ചാ)നണിനൃളുലഴ്ഴളഹണ
ഗിരപതതയ തവജയ വലനാശ്ഥ (ശ്വഥ)ഢമപ്യ
യനഢശാജ്ജലജ്ഞഢപലധനതരുസപാന്ഥ(ബാന്ധ)
നവവനശ്രിതഗവഗ്ഗലത്രിനാഥഹ് വരനൃത്യ(നിത്യ)വലെ
വത്യവലമാതപജാന്നിത്യവിശാര്ഥ(നിത്യവിശാരദ)നേത്രഖ്ഗാജ്ഞ്ര്യതി
(അര്ത്ഥം സ്വസ്തിശ്രീ .പാദപദ്മം ഹൃദയത്തില് ഐക്യമായി തന്മയീഭവിക്കട്ടെ. അത് (തന്മയീഭവിച്ച ഈശ്വരന്) ചന്ദ്രനാണ്.ശീഘ്രഗാമിയായ രഥിയാണ്. ചന്ദ്രവംശത്തിലെ ശീഘ്രഗാമിയായ രഥി. ഭാരതന്മാര് വിജയിക്കട്ടെ. ഓം. (ഭാരതമെന്നതിന് പാഴത,പായത എന്ന പ്രാകൃതശൈലിഭാഷയില് നാഗവംശത്തെ സൂചിപ്പിച്ചിരിക്കയാല് ഇത് എട്ട്.ഒമ്പത് നൂററാണ്ചിലെഴുതിയതാവാന് സാദ്ധ്യത ഇല്ല. ചന്ദ്രക്കല ചൂടി നാഗാഭരണമണിഞ്ഞ സോമേശ്വരനാഗവംശം എന്ന അര്ത്ഥത്തോടെ ഭരതവംശികളെ പുകഴ്ത്തുന്നു.
ഋഷഭപദ്മനാഭന്റെ അര്പ്പശിമാസത്തിലെ ദശമിവേള പകല് അഹര്ഗ്ഗണത്തില് നാഴികകളില് (കാലമു ഹൂര്ത്തങ്ങളിലെല്ലാം) വ്യാപ്തമായിരിക്കുന്ന അഹ്നി(അഗ്നി)യുടെ അമൃതശരീരം ധ്യാനിക്കുന്നു. ആററുമയിലെ (ആറക്കുളത്തിന്റെ പഴയ പേരാവണം. ആറ് പൂഴ. അമ്മയാണ്. 6 മാതാക്കള് എന്ന ര്ത്ഥമുള്ള കാര്ത്തിക പ്പെണ്കിടാങ്ങള് കുമാരന്മാരുടെ വളര്ത്തമ്മ. ഭൂമി ചക്രവര്ത്തിമാരു ടെയെ ല്ലാം അമ്മ. ജലം അമ്മയാണ് പുഴ അമ്മയാണ് .അപ്സരമാതാവായ ഭരതജനയിത്രിയാണ് പുഴ) .ഉദയാര്ഗ്ഗളത്തില് ഉദയജ്യാവ് ഉന്നതഗതമായി നക്ഷത്രക്ഷേത്രമായ ഋഷഭരാശിയില് (ഋഷഭത്താ ലുരുകി) ലീലാമസൃണമായി പതിച്ച് (ഇടവപ്പാതിമഴ) ഗീതജതികളോടുകൂടി ലീലാനൃത്തം ചെയ്യട്ടെ. നല്ല മഴ കിട്ടി ഭൂമി സസ്യശ്യാമളമാവട്ടെ .
ഇനിയുള്ള വരികള് സംഗീതാത്മകമാണ്. വാദ്യങ്ങളുടെ ഘോഷം ഒണൊമട്ടോപ്പിയ കൊണ്ട് പ്രതീ തി ജനിപ്പിക്കല്, അസ്തൂചിഹ്നമിട്ട് ആരോഹണസ്വരം സൂചിപ്പിക്കല് എല്ലാം കാണാം. കൂടാതെ തര്പ്പ ണം ,താഡനം,ഉത്ഥാനം,ഉഗ്രാതപം,യജനം മുതലായ കരണമുദ്രാനാദങ്ങള് സാഹിത്യമായി ചേര്ത്തിട്ടുമുണ്ട്. രാഗപൂര് വ്വം (അനുരാഗത്തോടെ എന്നും) ഐലേശ, നലല, വടദിക്കുകളെയെല്ലാം പീഥ(ം)ങ്ങളില് ബലിതൂകി യജിക്കുമ്പോള് ദേവദാസികള് നൃത്തം ചെയ്തിരുന്ന മഹാക്ഷേത്രമാ യിരു ന്നു എന്നതിന് ണതിയായ തെളിവാണിത്.
ഗീര്ന്നശ്രേയമെന്ന വരരുചിവാക്യം ശ്രീഗീര്ന്നഗര്ഭതടേ എന്നു പ്രയോഗിച്ചിട്ടുണ്ട്. തുടക്കം തന്നെ തത് ചന്ദ്രം തത് ശീഘ്രഗാ എന്നു പറഞ്ഞിട്ടുമുണ്ട്. ശീഘ്രഗാമിയായ ചന്ദ്രന്റെ ഭ്രമണത്തെ ചന്ദ്രവാ ക്യം വെച്ചുകാണു ന്ന പദ്ധതി അറിയാമെന്നതിന് ഇതാണ് തെളിവ്. മൂവേന്തരെന്ന തമിഴ് പദം നൃപമൂവരെന്ന സംസ്കൃതപദമാ യി ഉപയോഗിച്ചിരിക്കുന്നതും ശ്രദ്ധേയം. ഹിരണ്യഗര്ഭമെന്ന യജ്ഞ തടത്തില് , ബ്രഹ്മയോ നിയില് ജനിച്ച മൂവേന്തകുലം പ്രാചീനമായ മാധവീലതയുടെ ശാഖകളിലെ പുതുപല്ലവങ്ങളാ ണെന്നും (പല്ലവ വംശം) അവരു ടെ അഹര്ഗ്ഗണങ്ങളിലെല്ലാം ഗീരുകളാലും ജയ വലനത്താലും വംശമാകുന്ന അശ്വത്ഥം പുതു വനമായി വളരു ന്നു (വളരട്ടെ) , ത്രിനാഥരെ (ത്രിമൂര്ത്തി കളെ) ത്രിനാഥന്മാര്ക്കായി (മൂവേന്തര്) പൂജിക്കുന്നു എന്നും കാണുന്നു. ഇപ്രകാരം നിത്യനിദാനം, നൃത്യവലനം (നൃത്തപ്രദക്ഷിണം) തപം,ജപം, നിത്യവിശാരദത്വത്തിനായുള്ള നിത്യ വിചാരം(മനനം) അപ്രകാരം ദിവ്യമായ ഉള്ക്കണ്ണു തുറക്കുന്ന (നേത്രനാരായണത്വം) വിജയലബ്ധി ഇവ യെല്ലാം

ചേര്ന്നതാണ് ജയബലി. അവസാനവാക്ക് ഋരൃതി (നിരൃതി) ആണ്. ഇന്ത്യയിലെ നിരൃതികോണിലെ (തെക്കുപടിഞ്ഞാറുദിക്കായ കേരളമുള്പ്പെട്ട പശ്ചിമതീരത്തെ) ജയബലിയാണിത്. നിത്യവിശാരദനെന്ന നിത്യ ഖ്യാതിയല്ലാതെ മററ് യാതൊന്നും ആവശ്യമില്ലാത്ത പരമയോഗിയുടെ വിജയ ഗാഥയാണ് ജയബലി.

മൂവേന്തകുലം നവവനമായി പുതിയ രാഷ്ട്രമായി പുതിയ പല്ലവമായി വളര്ന്നത്, പരശുരാമകാലം തൊട്ടാണ്, പരശുരാമനാല് നശിപ്പിക്കപ്പെട്ട് വീണ്ടും തളിര്ത്തുവന്നകാലം ബി സി 10000 -9000 വര്ഷം മുമ്പ്. അക്കാല ത്ത് തുടങ്ങിയ ജയബലിഗീതം . ഈ നവരാഷ്ട്രത്തെ തെക്കോട്ട് രാജസൂയ കാലത്ത് വന്ന സഹദേവന് സന്ദ ര്ശിക്കുന്നുണ്ട്.

- നെടുമ്പ്ര തളി കുലശേഖരപുരം തളി (കുലശേഖരനല്ലൂര് തളി)

ഇപ്പോള് വള്ളത്തോള്നഗറെന്നു വിളിക്കുന്ന പഴയ കുലശേഖരനല്ലിയൂര് നെടുമ്പുറഗ്രാമത്തിലെ പ്രസിദ്ധമായ തളിക്ഷേത്രം. ചെറുതുരുത്തി ജങ്ഷനില്നിന്ന് 2 കിമീ തെക്കുപടിഞ്ഞാറ്ചീരക്കുഴി കനാലിന് (പഴയ ഗായത്രിപ്പു ഴയുടെ വേറൊരു പേരാണ് ചേരക്കുഴി അഥവാ ചീരക്കുഴി)സമീപമാണ് ക്ഷേത്രം. വളരെ പുരാതനമാണ് .കേരളചരിത്രം ഒരുകാലത്ത് ഇവിടെയാണ് നിര്ണ്ണയിക്ക പ്പെട്ടിരുന്നത്. പ്രാദേശികമായി നെടുമ്പ്രത്തളി എന്നു വിളിക്കുന്നു. നെടുംപുറൈയൂരിന്റെ( തളി,തൃപ്രയാറ് ലിഖിതങ്ങളില് ഈ പേരാണ്) മുഴവനും തളിക്കോയ്മ ഉണ്ടായിരുന്നു. 108 ശിവക്ഷേത്രങ്ങളിലൊന്ന്. സംഘകാലത്ത് നെടുംപുറൈനാട് (വലിയ പുറൈ -ഗിരി ഉള്ള നാട്)13 നാടുകളില് വെച്ച് അതി പ്രധാനം. നെടുമ്പുറത്തളിയായിരുന്നു നെടുമ്പ്രനാടിന്റെ തലസ്ഥാനം. കുലശേഖരനല്ലൂരെന്ന നാമവും ഇതിന് സാക്ഷ്യം വഹിക്കുന്നു. തിരുമാത്തളിയപ്പന്തളി, നെടുമ്പ്രതളി, കീഴ്ത്തളി -3 തളിയും അടുത്തടുത്തായി സ്ഥിതി ചെയ്യുന്നു.ഇതും ഭരണപ്രാധാന്യം വിളിച്ചറിയിക്കുന്നുണ്ട്. 9-12 നൂററാണ്ടു കളില് കുലശേഖരസാമ്രാജ്യം തകര്ന്നുകൊണ്ടിരിക്കയാണ്.പഴയ പ്രതാപമില്ല. മൂഷകവംശത്തിന്റെ പതനശേഷം വീണ്ടുമൊന്ന് എഴുന്നേററു നില്ക്കാനുള്ള വിഫലശ്രമങ്ങള് മാത്രമാണ് എട്ടാം നൂററാണ്ടിലെ കുല ശേഖരസാമ്രാജ്യം. അക്കാലത്തുപോലും നെടുമ്പ്രതളി തന്റെ പ്രാബല്യം ഒട്ടൊക്കെ നിലനിര്ത്തിയിരുന്നു. പതിനൊന്നാം നൂററാണ്ടില് ചോളര് വല്ലഭവംശം നശിപ്പിച്ചതോടെ (മണിമംഗലം ശാസനം) നെടുമ്പ്ര തളിയുടെ മരണമണിയും മുഴങ്ങി. 9-12 നൂററാണ്ടുവരെ പ്രതാപം നിലനിര്ത്തിയ തളിയാതിരിമാര് പതിമൂന്നാം നൂററാണ്ടില് വന്നേരിഭൂപതിയെ സാമൂതിരി കൊച്ചിക്ക് കെട്ടുകെട്ടിച്ചതോടെ ആകെ തകര്ന്നു.

വടക്കുപടിഞ്ഞാറുകാണുന്ന വിഷ്ണുക്ഷേത്രമാണ് ഈ ക്ഷേത്രസമുച്ചയത്തില് ശിവക്ഷേത്രത്തെക്കാള് പഴയത്. (സെന്സസ് ഓഫ് ഇന്ത്യ പുറം 175)ഇത് ശരിയാവണം .(രണ്ടു ക്ഷേത്രങ്ങളിലും പാകിയ കല്ലുകള്,അവയിലെ ലിപികള്,ചിത്രങ്ങള് ഇവ വെച്ച്)ശിവക്ഷേത്രം എഡി മൂന്നാം നൂററാണ്ടില് പെരുന്തച്ചനെക്കൊണ്ട് പുതുക്കിപ്പണിയിച്ചതാണ്. 1913ല് പുനരുദ്ധാരണത്തിന് ശ്രമിച്ച ശില്പ്പികള് ബുദ്ധിമുട്ടി. പെരുന്തച്ചന്റെ പണിപോലെ തന്റെ പണിയും കുററമററതാവാന് നന്നെ പാടുപെട്ട് ശില്പ്പിത്തലവന് ,അവസാനത്തെ കോലുവെച്ച് പണി പൂര്ത്തീകരിച്ച ദിവസം ഹൃദയാഘാതംവന്ന് മരിച്ചു.

പണ്ട് രാവിലത്തെ നിവേദ്യച്ചോറിന് 18 പറ പച്ചരി ,ഗണപതിക്ക് അപ്പത്തിന് 8 പറ പച്ചരി ഉപയോഗി ച്ചിരുന്നതിന് രേഖകളുണ്ട്. ധനുമാസത്തിലെ തിരുവാതിരക്ക് രാത്രി ജയബലി നടത്തുന്ന കേരളത്തിലെ ചുരുക്കം ചില ക്ഷേത്രങ്ങളിലൊന്നാണ് ഇത്. അന്ന് അര്ദ്ധരാത്രിക്ക് വേവിച്ച പച്ചരി നേദ്യം എല്ലാ ബലിപീഠത്തിലും തൂകിയിരുന്നു.ഈ ചടങ്ങ് രാവിലെ 4.30 വരെ (4 ½ മണിക്കൂറ്) നീളും.

ടിപ്പുവിന്റെ പടയോട്ടംവരെ എല്ലാ കൊല്ലവും ജയബലി നടന്നിരുന്നു. പണ്ട് ക്ഷേത്രം ഓത്തമ്പ ലമായിരുന്നു. ചുററമ്പലത്തിനകത്തേക്ക് വേദം പഠിച്ചവര്ക്കും പഠിക്കുന്നവര്ക്കുമല്ലാതെ പ്രവേശ നമില്ലായിരുന്നു. (യൂണിവേഴ്സിററിയിലേക്ക് അദ്ധ്യാപകവിദ്യാര്ത്ഥികള്ക്കല്ലാതെ പ്രവേശനമില്ല് )

മൂലബിംബം സ്വയംഭൂ. ചെറുമി പുല്ലരിഞ്ഞ കഥ ഇവിടെയുമുണ്ട്. ഇന്നുള്ളത് ആ സ്വയംഭൂലിംഗമല്ല എന്നു സംശയം പറയപ്പെട്ടിട്ടുണ്ട്. ലിംഗവലുപ്പം,ആകൃതി വെച്ചാണിത്. മാത്തൂര്(മഹാവാസ്തുപുരം,) കരിപ്പാല്, മേക്കാട്ട്, വൈലിശ്ശേരി, കപ്പെലിയങ്ങാട്ട് (കപ്പെലിയങ്ങാട്ട് കാപ്പിയനാരുടെ മൂഷകവംശശാഖ), തിരുവല്ലഭ ക്കാട്ട് മനക്കാര് ഊരാളരെന്നതും ശ്രദ്ധേയം. 1963ലെ ഭൂനിയമത്തിന് മുമ്പ് വര്ഷത്തില് 8000 പറ നെല്ല് പാട്ടം കിട്ടുന്ന വയലും 3.30ഏക്കറ് തോപ്പും ക്ഷേത്രവകയുണ്ടായിരുന്നു. ഇത് സൌജന്യഭക്ഷണം,താമസം ഇവകളോടുകൂടി വേദവിദ്യാലയം നടത്താനായിരുന്നു.

ശ്രീകോവില് ഗജപൃഷ്ഠാകൃതി. ഗര്ഭഗൃഹവും ഗജപൃഷ്ഠം. മുഖമണ്ഡപം ചതുരം,കിഴക്കുനിന്ന് നട. 16 തൂണുള്ള നമസ്കാ രമണ്ഡപം. ആസ്ട്രോണമി, വാസ്തുമുഹൂര്ത്തം ഇവയോടു ബന്ധപ്പെട്ട ചില പ്രത്യേകതകള് ഇവിടെ കാണാനിടയാ യി.സാധാരണ തെക്കുപടിഞ്ഞാറുകാണുന്ന തരം ബലിപീഠമല്ല ഇവിടെ. നാഗഫണാകൃതി യില് മനോഹരമായി രൂപകല്പ്പന ചെയ്ത നാഗലിംഗവും പീഠവും ചേര്ന്നതാണ്.പീഠം നാഗലിംഗത്തി ന്റെ മടക്കിവെച്ച കാലുപോലെയാ ണ്.മാത്രമല്ല,കൃത്യഅകലത്തില് വൃത്താകൃതിയില് 4 ദ്വാരങ്ങള് നാഗ ലിംഗ ത്തില് തുരന്നുണ്ടാക്കിയിട്ടുണ്ട്. ഇതിന്റെ മുന്നിലായി തറയില് വിരിച്ച കരിങ്കല്ലില് ചില അടയാള ങ്ങളും ,ലിപികളുമുണ്ട്.




ലിംഗഭാഗത്ത് കണ്ണടിപതിച്ചിരുന്ന(vertical mirror) അടയാളം വ്യക്തമായി കാണാം. എതിന് താഴെയാണ് 4 ദ്വാരം. പീഠത്തിന്റെ മുന്നിലുമുണ്ട് കണ്ണാടി (horizontal mirror)പതിച്ചിരുന്ന അടയാളം. ഛായരേഖപ്പെടുത്തിയ അര്ദ്ധവൃത്തം മുമ്പിലെ കരിങ്കല്ലില്, ചുററും ലിപി. ചൊവ്വല്ലൂര് ശിവക്ഷേത്രത്തിലും തെക്കുപടിഞ്ഞാറുഭാഗത്ത്

അകത്തെ ബലിവട്ട ത്തില് ശിലയുണ്ടെങ്കിലും അതിന് ദ്വാരങ്ങളില്ല. അതിലൂടെ പ്രകാശരശ്മിയുടെ പാത നിരീക്ഷിക്കാനാവില്ല. ശങ്കുവായി ഉപയോഗിക്കാന് കഴിയും. അതിന്റെ മുകള്ഭാഗം വൃത്താകൃതിയാണ്.

പൊതുവെ പഴയ ക്ഷേത്രങ്ങളിലെല്ലാം നിലത്തുപാകിയ കരിങ്കല്ലുകളും അധിഷ്ഠാനശിലകളും മററു ഭാഗങ്ങളേക്കാള് പഴക്കം കൂടിയവയാണ്.പഴയ ചിത്രലിപികളും ലിഖിതങ്ങളും ഈ സ്ഥാനങ്ങളില് കൂടുതല് കാണാം. അതില് തന്നെ നില ത്തെ ലിഖിതം,ചിത്രലിപി കൂടുതലും കാണുന്നത് സപ്തമാതൃക(നവഗ്രഹ)സ്ഥാനമായ തെക്കും അനന്തകോണെന്ന തെക്കുപടിഞ്ഞാറ് നിരൃതികോണിലുമാണ്.അനന്തന് 1000 നാവുള്ള പണ്ഡിതനാഗമാണ്.അതുകൊണ്ടുതന്നെ ഭാഷ യുടെ ഉത്ഭവം അനന്തകോണിലാണ്.ഭാരതഭൂമിയുടെ അനന്തകോണ് കേരളമുള്പ്പെട്ട പടിഞ്ഞാറന് തീരമാണ്. ക്ഷേത്രത്തിലെ സിംബലുകളിലൂടെ ഇത് പൌരാണിക ജനത വ്യക്തമാക്കിത്തരുന്നു.ഇന്ത്യന് ശാസ്ത്രകലാദികളുടെ മൂലം,ജ്ഞാനമൂലം കേരളമെന്ന നിരൃതി കോണിലെ നാഗമുനിമാരില് അനന്തന് മുതല് ആരംഭിക്കുന്നു. ആ ശേഷ ശായിയാണ് ഭാരതത്തിന്റെ ഭഗവത്പാദര്. പാലൈസാമുന്ദമന എന്നു ടോളമി വിളിച്ച പാല്ക്കടലിലെ അനന്തനെന്ന അരവണൈ അടികള് ആദ്യനാഗര്ഷി.

ആകാശത്തില് ഇത് വിശാഖം അനിഴം നക്ഷത്രം മുതല് (സാര്പ്പമസ്തകം)ആയില്യം (സര്പ്പപുഛം) വരെയാണ്. ഭാരതവാസ്തുവില് അനന്തപുരം മുതല് അനന്തനാഗ് വരെയും.കാലപുരുഷവാസ്തുപുരുഷന്മാര് തമ്മിലുള്ള പാരസ്പര്യ മാണ് ത്രികോണമിതിയുടെയും ഭാരതീയകാലദേശഗണനയുടേയും തുടക്കം. ഇന്ത്യക്കാരുടെ മഹാചാപം (The Great Arc)എന്താണെന്ന് ഇവിടെ ത്രികോണമിതി പഠിക്കാന് വന്ന എവറസ്ററ്. [28]അടക്കമുള്ള പാശ്ചാത്യര് ഗ്രഹിച്ചത് ˙ ക്ഷേത്രത്തില് നിന്ന് ക്ഷേത്രത്തിലേക്കുള്ള ത്രികോണമിതി അളക്കുന്ന വിദ്യയില് നിന്നാണ്.ഇതിന് അവരെ സഹായിച്ചത് ഇവിടത്തെ ആദിവാസികളും രാജാക്കന്മാരും ചേര്ന്ന ഒരുമയുള്ള സമൂഹം

ഒരു ഭൂപ്രദേശത്തിന്റെ നീളംവീതി അളന്ന് ക്ഷേത്രഫലം കാണുന്നത്, രാജാക്കന്മാരുടെ സാമ്രാജ്യാതിര്ത്തി നിര്ണ്ണയി ക്കുന്നതിന് മാത്രമല്ല, ജിയോഡെസിക്ക് അറിഞ്ഞ് ,കാലഗണനക്ക്കൂടിയാണെന്ന് അത്ഭുതപൂര്വ്വം തങ്ങള് മനസ്സിലാ ക്കിയത് തമിഴ്നാട്ടിലേയും ആന്ധ്രയിലെയും സാധാരണ മനുഷ്യരില് നിന്നാണെന്ന് ആ പുസ്തകം പറയുന്നു. ഒരു കാല ത്ത് എല്ലാവര്ക്കും അറിയാമായിരുന്ന,പ്രാപ്യമായിരുന്ന പ്രാദേശിക ശാസ്ത്ര ങ്ങള് വെറും 300 കൊല്ലം കൊണ്ട് ആര്ക്കും അറിയാത്ത ഗ്രീക്കും ലാററിനും ആയി, രഹസ്യമായിപ്പോയതെങ്ങനെ .അതാണ് ആലോചിക്കേണ്ട കാര്യം.

- കീഴ്തളി
  കീഴ്തളിയിലെ ശിവലിംഗം ഭീമാകാരമാണ്.2.44 മീററ് ഭൂനിരപ്പില് നിന്നുയര്ന്ന് ആകെ 3.25 മീററ് ഉയര മുള്ള ഭീമലിംഗം. (മാത്തള്ളിയപ്പന് ആകെ 75 സെ മീ മാത്രമാണുയരം.)219 സെ മീ വ്യാസം. സങ്കല്പം കിരാതമൂര്ത്തി. നെടുമ്പ്രയൂര് തളിയുണ്ടാക്കിയ ചേരചക്രവര്ത്തിമാരുടെ വാനനിരീക്ഷണകേന്ദ്രമാണ് കീഴ്തളി. ശിവലിംഗം ശങ്കുവാണ്. 8.5 അടി ഉയരം, 7.5 അടി അര്ദ്ധവ്യാസം , മഹാമൃത്യുന്ജയജീവനകല എന്ന് ലിംഗത്തില് ലിഖിതം. പീഠം 49 അടി സമചതുരം (7 ന്റെ വര്ഗ്ഗം . ) കുന്നിന് 24 അടി ഉയരമേ ഉള്ളു ഉജ്ജയനിയിലെ മഹാകാലലിംഗത്തിന് പോലും മൂന്നടി ഉയരമേ ഉള്ളു. ഉജ്ജയിനിപരിസരത്ത് ജ്യോതിഷപാഠശാലകളുള്ളതിനാല് 84 ശിവലിംഗങ്ങളുണ്ട്. ഇവിടെ 108 ശിവലിംഗങ്ങളാണ് വരവൂരിലുള്ളത്. 84 ശിവലിംഗവും വൈശാഖത്തില് പഞ്ചക്രോശയാത്ര എന്ന പേരില് ജനങ്ങള് സന്ധര്ശിക്കുന്നു. 108 ശിവലിംഗവും ദിനവും ചക്രവര്ത്തി ദര്ശിക്കുന്നു

വരവൂരില്. മൃത്യുന്ജയചൈതന്യം ആവാഹിക്കുന്നത് എന്തെങ്കിലും ആപത്ത് മുന്കൂട്ടി കാണു മ്പോളാണ്. വരവൂര് ടെക്ടോണിക്ക് ചലനഭൂമിയാ കയാല് ഇതിന്റെ ഉദ്ദേശം സ്ഥലവാസികളുടെ സംരക്ഷണം തന്നെ. ശിവലിംഗങ്ങളുടെ സമൃദ്ധി , ജ്യോതിശ്ശാസ്ത്രനിരീക്ഷണ പഠനകേന്ദ്രങ്ങളുടെ വ്യാപ്തി ,പ്രാധാന്യം , അന്ന് ജ്യോതിഷനിരീക്ഷണശാലകളില് പഠനം നടത്താനെത്തി യിരുന്ന ശാസ്ത്രവിദ്യാ ര്ത്ഥികളുടെ എണ്ണം ഇവ ആനുപാതികമാണ്. നിത്യം ശങ്കുചരായ നോക്കാനായി ശങ്കു (ലിംഗം)നാട്ടി പഠിക്കുന്ന രീതി വരവൂ രില് ഉണ്ടായിരുന്നതായി കാണാം. ശിവ,നാഗ,നാഗ ലിംഗ ങ്ങളുടെ അനിഷേദ്ധ്യബന്ധം , വിഷ്ണു, അനന്ത കാ ലം , പ്രജ്ഞാപാരമിതമെന്ന നാഗകുണ്ഡലി അമൃതസുരഭിയായി ഉണരുന്ന യോഗസിദ്ധി ഇവയുടെ സിംബ ലുമാണ്. ജ്യോതിശ്ശാസ്ത്രമെന്ന കോസ്മിക്ക് അവബോധം ,അതിന്റെ ഗണിതലീല പ്രജ്ഞയിലുദിക്കാതെ ശാസ്ത്രീയമായി അദ്വൈതം ബോദ്ധ്യപ്പെടുകയില്ല. ഇത് ആദ്യം ഗ്രഹിച്ച വര്ഗ്ഗം ഭാരതത്തിന്റെ സമുദ്രതീരത്തു ജീവിച്ച സമുദ്ര സഞ്ചാരികളായ പരതവരെന്ന (ഭരതവര്) പ്രാചീനദ്രാവിഡരാണ്.

നവപുനരുദ്ധാരണപ്രവര്ത്തനങ്ങള് നടത്തുമ്പോള് പഴയ ലിഖിതം,ലിപി,കല്ലുകളെന്നിവ നശിപ്പി ക്കാതെ നോക്കണം. അവ കഴിയുന്നതും കണ്ട സ്ഥാനത്തുതന്നെ വെക്കണം. അതു സാധിക്കാത്ത പക്ഷം പിന്തല മുറകള്ക്ക് ചരിത്രം പഠിക്കാന് സഹായകമാവുംവിധം , കൃത്യമായി നമ്പറിട്ട്, അതിനെ കണ്ടെത്തിയ കോണും സ്ഥലവും അടക്കം രേഖപ്പെടുത്തി, ക്ഷേത്രമുററത്തു തന്നെ ഏതെങ്കിലും കോണില് വെക്കണം. വേണ്ടാത്തതെ ന്നു നാം വലിച്ചെറിഞ്ഞകല്ലുകളില് പ്രധാനചരിത്രരേഖകള് ഉണ്ടാവാനുളള സാദ്ധ്യത സദാ ഓര്ക്കണം. നമ്മുടെ ചരിത്രം നാം തന്നെ തേച്ചുമാച്ചുകളയരുത്.( Sacred Journey to Megalithic Kerala Temples. [29]Keezhthali .Varavoor. Evidence from Atharvaveda for installation of Megalithic Stones and Sivalimgahttps://www.youtube.com/watch?v=po8G8qq2aa4&list=PL6eRaANxyeNLx4ECM7pr9E2nPKLDbvMMD&index=3)

- കോഴിമാമ്പറമ്പ്. ഭഗവതിയാണ്. നെടുമ്പ്ര തളിക്ക് കിഴക്ക് ചീരക്കുഴി(ഗായത്രി)കനാലിന് 300 മീ വടക്ക് . ചേരന്മാരുടെ പരദേവതയായ കൊററവൈ എന്ന കോഴി. . ഈ ക്ഷേത്രത്തിന്റെ പ്രത്യേക ത ഇവിടെ സൂര്യവംശത്തിലെ ഹരിശ്ചന്ദ്രന് ഉപദേവതാപ്രതിഷ്ഠ ഉണ്ടെന്നതാണ്. ശിവരൂപ ത്തിലാ ണ് ആരാധി ക്കപ്പെടുന്നത്. പാവക്കൂത്ത് അരങ്ങേറുന്ന ക്ഷേത്രമാണ്. കേരളാചാരങ്ങളേക്കാള് തമിഴ്ചോ ള(സൂര്യ വംശ)ആചാരങ്ങള്ക്ക് പ്രാമുഖ്യമുണ്ട്.ചേരചോളപാണ്ഡ്യന്മാര് അഗ്നി,സൂര്യചന്ദ്ര കുലങ്ങളുടെ പരസ്പര സങ്കരത്തില് നിന്ന് ഉണ്ടായവരായതുകൊണ്ടാണിത്. ഭഗവതിയുടെ തെക്കു വശത്താണ് ഹരിശ്ചന്ദ്രന്റെ ക്ഷേത്രം.തെക്കുകിഴക്ക് പാട്ടുപുര,അതോടുചേര്ന്ന് കിഴക്കുവശത്ത് കിണറ്. വടക്കുഭാഗത്ത് കുത്തുമാടം. ഭദ്ര കാളിയുടെ ശിലാലിംഗത്തിന് 15 സെ മീ ഉയരം.ദാരുബിം ബം 75 സെ മീ ഉയരത്തില് നില്ക്കുന്ന രൂപമാണ്. ഇടത്തുകൈ കടിഗസ്തം,വലത്തുകൈ അഭയഹസ്തം. ഹരിശ്ചന്ദ്രശിലാലിംഗം 15 സെ മീ. ഹരിശ്ചരന്ദ്രന് കണ്ണൂര് മുത്തപ്പന്കാവുമായി ബന്ധപ്പെട്ടാണ് പിന്നെ ഒരു ക്ഷേത്രം കേരളത്തിലുളളത്.പറയവേഷത്തില് ശാപഗ്ര സ്ഥനായി നടന്നിരുന്ന കാലവു മായി ബന്ധപ്പെട്ടാണ് ഇവ. വാര്ഷികോത്സവനടത്തിപ്പ് ഇപ്പോഴും പറയ ന്മാരുടെ അവകാശമാ ണ്. പന്തലിടലിന് താഴപ്രദേശം,ഭൂതംകെട്ടാന് മണ്ണാന് , കാളവേലക്ക് ചെറുമന്, വെള്ളാട്ടിന് പാണന് ,വെളിച്ചപ്പാടിന് മാററുനല്കാന് തണ്ടാന് എന്ന് കേരളത്തിലെ മററുഗ്രാമങ്ങളിലെ പോലെ ഇവിടെയും വ്യവസ്ഥയുണ്ട്, എല്ലാവര്ക്കും തൊഴിലുറപ്പു വരുത്തുന്നതിനാണ് ആപദ്ധതി എന്നു

പറയേണ്ടതില്ലല്ലൊ. കളമെഴുത്തുപാട്ടും പതിവുണ്ട്. നെടുമ്പ്ര തളിയുടെ ഉപദേവതയായ വിഷ്ണു ചേരമാന്പെ രുമാളാണെന്നും അദ്ദേഹത്തിന്റെ അമ്മയാണ് കോഴിമാമ്പറമ്പു അമ്മയെന്നും വിശ്വാസം. ഹരിശ്ചന്ദ്രന് പെരുമാളെന്ന് കേരള ചരിത്രത്തില് കാണുന്ന പെരുമാള് പഴയ ഹരിശ്ചന്ദ്രവംശജനാണെന്നാവാം സൂചന.

വീരത്താനത്തെ അമ്മമഹാറാണിതൊട്ട്, കോഴിമാമ്പറമ്പിലെ രാജമാതാവ് രാജമാതംഗി പഞ്ചമി വരെ , തിരുമാത്തളിയപ്പന് മുതല് കുലശേഖരപുരം നെടുമ്പ്രത്തളിവരെ ,ശാസ്താവും വീരഭദ്രനും മുതല് ഹരിശ്ചന്ദ്ര പ്പെരുമാള് വരെ ,ചിലമ്പും മദ്ദളവും കരണമുദ്രകളും മധുഛന്ദസ്സൊഴുകുന്ന മാധവീ ലതയുടെ വേദാരണ്യം വരെ ചുററിക്കണ്ട് അനന്തന്റെ അനന്തവിജ്ഞാനവും ഉള്ളിലുറഞ്ഞ് വിസ്മയ ഭരിതരായി നില്ക്കുമ്പോള് , തിരുവാതി രനാളില് സ്വര്ണ്ണമല്ലിപ്പൂ വിടരവെ ശംഖനാദം മുഴങ്ങുന്ന മുഹൂ ര്ത്തത്തില്  ആരംഭിക്കുന്ന ജയബലിഗാഥ മന സ്സിലാണ് , പുറത്തല്ല മുഴങ്ങുന്നത്.അവിടെ പറയനും ചക്രവര്ത്തിയാവുന്ന, ആശാരിയും പെരുമാളാവുന്ന ഒരു സമത്വഗാഥയുണ്ട്.

- ആറങ്ങോട്ടുകര കാര്ത്ത്യായനി. .പ്രതിഷ്ഠയില്ലാത്ത ക്ഷേത്രം. മാധവീലത (കുറുക്കുത്തിമുല്ല) വള്ളി ഗര്ഭഗൃഹ ത്തിലെ ദ്വാരത്തില് നിന്നു തല നീട്ടിനില്ക്കുന്നു. ആ മാധവീലതയാണ് കാര്ത്ത്യായനിസ ങ്കല്പ്പത്തില് ആരാ ധിക്കപ്പെടുന്നത്. ഇപ്പോള് അതൊരു മഹാവൃക്ഷമാകയാല്, ഇതിന്റെ പഴക്കം മററെല്ലാ ക്ഷേത്രപ്രതിഷ്ഠക ളെക്കാളും കൂടുതലാവാം. ഗര്ഭഗൃഹത്തിന്റെ ദ്വാരത്തിന്റെ ആഴം അള ക്കാന് പണ്ട് ഒരു മുനി ശ്രമിച്ചുപരാജയ പ്പെട്ടുവത്രെ. അത് വാസ്തവത്തില് ആഴമുള്ള ഒരു ഗുഹാ മുഖമാണ്. മാധവീലതയുടെ യോനി ഭൂദേവിയുടെ യോനിയാണ്. പണ്ടെന്നോ വളരെ ശക്തമായി അഗ്നി വമിച്ചിരുന്ന ഒരു അഗ്നിപര് വ്വതത്തിന്റെ മുഖമാണ് . അതിന് താഴെ ഭൂഗര്ഭജല സ്രോത സ്സുമായി ബന്ധമുണ്ട്. മഴക്കാലത്ത് അതിലൂടെ (ഭൂഗര്ഭജലം ഉയരുന്നകാ ലത്ത്) ജലം പുറത്തുവരും .ഗര്ഭഗൃഹം വെള്ളത്തിനടിയിലാവും. അങ്ങ്നെ വന്നുനിറയുന്ന വെള്ള ത്തിന് 15- 25 സെ മീ വരെ ആഴമുണ്ടാവാറുണ്ട്. കാടന്മാരുടെ കാലത്ത് ഇവിടെ മാധവിയുടെ കളിമണ്പ്രതിമ ഉണ്ടായി രുന്നു വത്രെ. അത് നശിച്ചിട്ട് നൂററാണ്ടുകളായി.മാധവിയുടെ ആഴമളക്കാനാവാത്ത യോനീമുഖം പുരൂര വസ്സി ന്റെയും യയാതിയുടെയും സ്ത്രീതാവഴികളുടെ ജനിതകപാരമ്പര്യസൂചകമാണ്. യയാതി പുത്രരാ യ പഞ്ചജന ങ്ങള്ക്ക് ഒററ സഹോദരിയായിരുന്ന മാധവി. ഗാലവന്റെ ഗുരുവിന് (വിശ്വാമിത്ര ന്) കുതിരകളെ ലഭിക്കാനായി മാധവിയെ യയാതി ആ മുനിക്കുകൊടുത്തു.അവളെ പലരാജാക്കന്മാ ര്ക്കും കാഴ്ച വെച്ച് ഗാലവന് കുതിരക ളെ നേടി .ഒടുവില് വിശ്വാമിത്രനും അവളെ സ്വീകരിച്ച് പുത്ര ദാനം ചെയ്തു. ഒടുവില് അഛന് തന്നോട്  ചെയ്ത  അധര്മ്മത്തില് പ്രതിഷേധിച്ച മാധവി ഭൂമി പിള ര്ന്ന് അന്ത്ര്ദ്ധാനം ചെയ്ത സ്ഥലമാണിത്. വിശ്വാമിത്ര പുത്ര രായ മധുഛന്ദസ്സുകളുടെ മാദ്ധ്വീലത യെ ആരാധിക്കുന്ന ക്ഷേത്രം അനാദികാലമായി വള്ളുവനാട്ട് സ്വരൂപ ത്തിന്റെയാ ണ്.വള്ളുവ നാട്ടുരാജാക്കന്മാരുടെ ബിരുദങ്ങളില് ആറങ്ങോടന്, ആറങ്ങോട്ടുടയാന്,വല്ലഭന്, രായരന് ചാത്തന് ,വെള്ളാട്ടിരി,വള്ളുവക്കോനാതിരി ഇവ കാണാം. വലഭി വല്ലഭനും വള്ളുവനും ചാത്തനും വാഴുന്ന രായിരന് രാജശേഖരനാണ് കുലശേഖരനെന്ന ചക്രവര്ത്തി. വെള്ളത്തിലുപയോഗിക്കുന്ന വഞ്ചിക്കും വഞ്ചിക്കോടിക്കും സുന്ദരിക്കും സ്വനാടിനും വഞ്ചി എന്നു തന്നെ പേരുള്ള രാജാക്കന്മാരാ ണിവര്. വനദുര്ഗ്ഗാ സങ്കല്പ്പമാണെങ്കിലും മാധവീലതക്ക് സരസ്വതിശക്തിയുള്ളതിനാല് മൂകാംബി കയെപ്പോലെയാണ് (എല്ലാ വനദുര്ഗ്ഗക്കും അങ്ങനെയാണ്).

മഹാഭാരതത്തില് തീര്ത്ഥയാത്രാവര്ണ്ണനയില് യയാതിപതനസ്ഥാനം എന്ന് ഒന്നു കാണാം. അഞ്ചുപുത്ര ന്മാരും ഉന്നതസ്ഥാനങ്ങളിലിരിക്കെ സ്വര്ഗ്ഗംപൂകിയ യയാതി സ്വര്ഗ്ഗത്തിലെ കാലാ

വധി കഴിഞ്ഞ് പതിക്കു മ്പോള് മാധവിയുടെ പുത്രന്മാരായ ചക്രവര്ത്തിമാര് കാണുന്നു. യയാതി പതിച്ചത് വൈഡൂര്യശിഖരത്തില്നി ന്നു പതിക്കുന്ന അനേകം തീര്ത്ഥങ്ങളോട്ടുകൂടിയ, വിശ്വാമിത്ര നദിതീരത്താണ്. വൈഡൂര്യശിഖരം സഹ്യനിലെ മഹേന്ദ്രഗിരിയിലാണ്. വിശ്വാമിത്രപുത്രനായ അഷ്ടകനുമായി ബന്ധപ്പെട്ട ലോക്കല് ഐതിഹ്യങ്ങള് ആറങ്ങോട്ടു കര കാര്ത്ത്യായനി ക്ഷേത്ര ത്തിനുണ്ട്. അതിനാല് മഹാഭാരതത്തിലെ യയാതിപതനസ്ഥാനം മാധ വി പതനസ്ഥാനം തന്നെയാണ്. മഹാഭാരതത്തില് ശ്വേതകേതു (വെള്ളക്കൊടി) എന്ന മുനി ഈ ആശ്രമത്തില് വെച്ചാണ് സരസ്വതിയെ സ്ത്രീരൂപത്തില് നേരിട്ടുകണ്ടത്. ഇതിലെ ഒഴുകുന്ന നദിയിലെ ബിലത്തിന് മധുബിലമെന്നു പേര്, ഇവിടെ വെച്ച് അഷ്ടാവക്രമുനി വളവുകള് തീര്ന്ന് സുന്ദരനായി. അതിനാല് സമംഗ (സമഗംഗ ഗംഗക്കു സമയായവള്) എന്നും നദിക്ക് പേരുവന്നു. പാഞ്ചാലകുരു വംശങ്ങളില് പല രാജാക്ക ന്മാരും മാധവി എന്ന വംശനാമമുള്ള സ്ത്രീകളെ വിവാഹം കഴിക്കുന്നുണ്ട്. മാധവികുല ത്തിലാണ് ശ്രീകൃഷ്ണ ജന നവും.

- തിച്ചൂര് ശാസ്താ

കീഴ്ത്തളിപോലെ പ്രാചീനമാണ് പട്ടാമ്പിയിലെ നേത്രിമംഗലം കൈത്തളിയും. അങ്ങോട്ടുള്ള വഴിയില് ( പട്ടാമ്പി, പൊന്നാനി റൂട്ട്) നെല്ലുവായില് നിന്ന് 4 കി മീ വടക്ക്, വരവൂരിലെ തിച്ചൂര് ശാസ്താവ്. ശില യില് പുലച്ചി പുല്ല രിഞ്ഞ പുലച്ചിക്കല്ലാണിതും. നൂററാണ്ടുകളോളം ശിലക്ക് ദീപം കൊളുത്തിയിരുന്നത് കാട്ടിലെ ഊരാളന്മാരാ ണ്. ആ സ്ഥാനത്ത് വളരെക്കാലം കഴിഞ്ഞ് മനങ്ങോട്ട് (ദേശമംഗലം മന ങ്ങോട്ട്) അച്ചന് അമ്പലം പണി തു.ഇവിടത്തെ ശില (ദേവന്) നിരൃതികോണിലേക്ക് (തെക്കുപടി ഞ്ഞാററ് കാലവര്ഷക്കാററിന്റെ ദിശ) അഥവാ അനന്തനെന്ന നാഗക്കോണിലേക്ക് തിരിഞ്ഞിരി ക്കുന്നു എന്നത് വളരെ ശ്രദ്ധിക്കണം. തെക്കുപടി ഞ്ഞാറുനിന്ന് 22 ½ ദേശം ( 22.5 മുതല് 23 ഡിഗ്രി വരെ) കീഴടക്കാന് വരുന്ന ദേവസേനാപതിയാ യ തെക്കുപടിഞ്ഞാററ് കാലവര്ഷക്കാററിനെ നിരീക്ഷിക്കുകയാണ് ശിലാരൂപമായ ഈ ശാസ്താവ്. പൊന്കു ന്നിന്റെ മുകളിലാണ് ( പൊന്നമ്പല മേട്) അദൃശ്യനിധിയായ ആ മഴക്കാററ് മറഞ്ഞിരിക്കുന്ന അവ്യക്ത സ്ഥാനം. അതിനാല് അവിടെ ദൃഷ്ടി. പഴമക്കാര് ഗ്രാമീണരെ ശാസ്ത്രം പഠിപ്പിക്കാന് കണ്ട എളുപ്പവഴി നോക്കുക. കര്ഷകരും യുദ്ധ ത്തിനുപോകുന്ന വീരരും ആ കാലവര്ഷഗതി അറിയുന്നു. ശാസാതാംകോട്ട ക്കാവിനു കിഴക്കുള്ള കാവുങ്കല് ഈ ദൈത്യമുള്ള ശാസ്താവിന്റെ പടയാണ്.ദേശമംഗലം മനക്കോട്ടച്ചനും പാലിയത്ത് അച്ചനും ഒരേ കുടുംബത്തിന്റെ ഒരേ കൃത്യനിര് വ്വഹണമുള്ള 2 ശാഖകളാണ്.സാമൂതിരികാലം വരെ ഇവര് ഒന്നാണ്. അതിനു ശേഷം സാമൂരി കൂറും കൊച്ചി കൂറും ഇടഞ്ഞു.കേരളചരിത്രത്തില് അച്ചന്മാ ര്വീട്ടുകള് മന്ത്രാലോചനാതന്ത്രജ്ഞരായ ജ്ഞാനികളായ മഹാമന്ത്രിമാരുടെ തായ്വഴിക്കാരാണ്. ദേശമംഗലം മനക്കോട്ടച്ചന്മാരുടെ പാലീയം (പാലിക്കുന്നവരുടെ സ്ഥാനം)രാജവംശം ശാഖയുടെ ഉപദേശത്തിലാണ് പെരുമ്പടപ്പുവന്നേരി ഭൂപതിയുടെ ഭരണം എക്കാലവും. ഒരു കാലത്ത് 22 ½ ദേശത്തിന്റെ വയലില്നിന്നുവിതച്ചതും കൊയ്തതുമായ സകലവും ഈ ശാസ്താക്കന്മാര് (പാലിയത്ത് അച്ചന്മാര്) സംഭരിച്ചിരുന്നു. ഇപ്പോള് 40 സെന്റ് സ്ഥലമേ ക്ഷേത്രാധീനമായുള്ളു. ഗജപൃഷ്ഠശ്രീകോ വിലാണ്. ഇതിന്റെ മുന്നിലായി ഒരു പാട്ടുട്ട് ഉണ്ടെന്നത് ,ഇവിടത്തെ സംഗീതനൃത്തപാരമ്പര്യത്തെ സൂചിപ്പിക്കുന്നു.കൂത്തമ്പലം വടക്കുപടിഞ്ഞാറാണ്. പത്തായപ്പുര തെക്കുപടിഞ്ഞാറും. അഗ്രശാല വടക്ക്. കാര്യനിര് വ്വഹണത്തിനുള്ള ഓഫീസിന് ഹരികന്യകയൂരിലെന്നപോലെ കച്ചം,കച്ചേരി എന്നു പറയുന്നു. കച്ചേരി വടക്കുകിഴക്കും കുളം തെക്കുകിഴക്കുമാണ്. ശാസ്താവ് രൂപമില്ലാത്ത സ്വയം ഭൂവാണ്. (ലിംഗം). ഉപദേവനായ ശിവനുമായി 1, 4 എന്ന അനുപാതമാണ് വിഗ്രഹത്തിന് . (ശാസ്താ

60, ശിവന് 15 സെ മീ).ഇരുപത്തിരണ്ടര ദേശമെന്ന ദേശമംഗലത്തിന് മുമ്പുപറഞ്ഞ മാര്ത്തികാവ തത്തിലെ മാര്ത്താണ്ഡഭൈരവരായ സാല്വരുമായി ഒരു പ്രത്യേകബന്ധം ഉണ്ട്. മാര്ത്താണ്ഡഭൈ രവര് ശ്രീപുരത്തില് ദ്വാവിംശം, ത്രയോദശം ( 22, 23) എന്നീ പ്രാകാരങ്ങള്ക്കിടയില് ഉള്ള മദ്ധ്യഭൂമി യിലിരുന്ന് ദേവിയെ ഉപാസിക്കുന്നതായി തന്ത്രശാസ്ത്രം. സാളുവരുടെ ശാസ്താക്കളായ വീരന്മാര് സിംഹങ്ങളെപ്പോലെ പരാക്രമശാലികളും നൃസിംഹമെന്ന അപരനാമധേയമുള്ളവരും യോഗനൃസിം ഹാസനത്തില് ഇരിക്കുന്നവരുമാണ്. പമ്പാ എന്നു മലയാളത്തിലും ഹമ്പാ,ഹമ്പി എന്നു കര്ണ്ണാടക, തെലുങ്കിലും വിളിക്കുന്ന നദിക്കരയില് വസിക്കുന്നു. പഴയ തുംഗഭദ്ര ഹമ്പി എന്നറിയുന്നു. ശാസ്താവും ഹമ്പിയിലെ യോഗനൃസിംഹവും ഒരേ കരണമുദ്ര ധരിച്ച് യോഗപട്ടാസനത്തിലിരിക്കുന്നത് ചരിത്ര ത്തിന്റെ ഓര്മ്മക്കുറിപ്പാണ്, മതമല്ല ,ഒരു ജനതയുടെ സംസ്കാരമാണത്.

ലളിതാസഹസ്രനാമം അഗസ്ത്യകാലത്തുള്ളതാണ്. ഇരുപത്തിരണ്ടര ഡിഗ്രി അക്ഷാംശച്ചെരുവുള്ള ഭൂമിപാലകരാണ് സാളുവരായ മാര്ത്താണ്ഡഭൈരവരെന്ന ദക്ഷിണാത്യന്മാര്. പൂജ്യം ഡിഗ്രി (ഭൂമ ദ്ധ്യരേഖ) തൊട്ട് 22 ½ ഡിഗ്രിദേശം ഇവരാണ് പാലിച്ചിരുന്നത്. ( ഗന്ധര് വ്വാപ്സരസ്സുകള് ശ്രുതി സ്ഥാനങ്ങളെപ്പോലെ) ഉജ്ജയിനി കര്ക്കിടകരേഖയാകയാല് ,അതിന് തൊട്ടുതാഴെയുള്ള ദേശം വരെ സാളുവരുടേയായിരുന്നു. കൃഷ്ണപുത്രനായ പ്രദ്യുമ്നനോട് സാളുവന് പോരിന് പോയതിന്റെ കാര ണവും ഇതാണ്. (ഇന്ത്യയുടെ നിരൃതികോണ് തെക്കുപടിഞ്ഞാറന് തീരത്തിന്റെ കാവലാണ് സാളുവ ന്.മഹാഭാരത കാലത്തും, വിജയ നഗരകാലത്തും) .



ദേശമംഗലം ദേശത്തിന് സദാ മംഗലകരമായത് വരുത്തുന്നത്. മംഗലമെന്ന ദേശനാമം സാധാര ണ പരമസാത്വികരായ ബ്രാഹ്മണസങ്കേതങ്ങള്ക്കുള്ളതാണ്. ആറിന്റെ അങ്ങോട്ട് ഉള്ള കര ആറ ങ്ങോട്ടുകര. നിള ഒരുകാലത്ത് ആറങ്ങോട്ടുകരതടാകം വഴി ഒഴുകിയിരുന്നു.ഭൂചലനത്താല് പുഴവഴി മാറിഒഴുകി. ഇപ്പോഴ് വററിയ ഒരു ചിറയാണ് ആറക്കോട്ടുകുളം. അഷ്ടാവക്രമുനി തപസ്സിന് വിഘ്നം വരാതിരിക്കാന് വഴിമാററി ഒഴുക്കിയതാണ് പുഴയുടെ വക്രഗതിക്കുകാരണമെന്നും അഷ്ടാവക്രന് ഈ പുഴയില് കുളിച്ചാണ് സുന്ദരനായി മാറിയതെന്നും കാണുന്നു. മധുബിലം സ്ഥിതി ചെയ്യുന്ന കാ ര്ത്ത്യായനി മാധവീക്ഷേത്രത്തിനും ആറങ്ങോട്ടുക രക്കും വടക്കാണ് ഇപ്പോള് പുഴ ഒഴുകുന്നത്. വരവൂരിലെ ഭൂചലനപ്രഭവകേന്ദ്രം മുമ്പ് വളരെ ശക്തമായിരുന്ന തിന്റെ സൂചനകളാണിത്. ദേശമം ഗലംമനയിലെ ഒരന്തര്ജനത്തിന് സ്വപ്നദര്ശനമുണ്ടായി പത്തൊമ്പതാംനൂ ററാണ്ടില് പുതുതായി ഉണ്ടായ ക്ഷേത്രമാണ് കൊട്ടമ്പത്തൂര് വനദുര്ഗ്ഗ. കൊററവത്തൂ ര്ശിവക്ഷേത്രത്തില് നിന്ന് 32 പടിയിറങ്ങിയാല് ഭാരതപ്പുഴ ഒഴുകുന്നു. ശിവക്ഷേത്രത്തിനടുത്ത് പുഴതെക്കുവടക്കായി (മണലിപ്പുഴ തൃക്കൂരിലെന്നപോലെ) ഒഴുകുന്നു. ഇങ്ങനെ പുഴയൊഴുകുന്ന സ്ഥലം ക്ഷേത്രത്തിന് തിരഞ്ഞടുക്കുന്നത് ,ക്ഷേത്രം കുന്നില്പുറത്താവുന്നത് , തെക്കുവടക്ക് ബ്രാഹ്മികകാരരൂപം (+) ആടി ഹൊറിസോണ്ടലും വെര്ട്ടിക്കലും ആയി സ്ഥിരമായ ഒരു വീക്ഷണസ്ഥാനം ലഭിക്കാനാണ്. ഇത് ജ്യോതിശ്ശാസ്ത്രനിരീ ക്ഷണത്തിനാണ്. കററവത്തൂരി ലെ പഴയ സ്വയംഭൂശിവലിംഗം ഇങ്ങനെ സ്ഥാപിച്ചതാവാം. അടു ത്തകാലത്ത് അവിടെയും പുതിയ ക്ഷേത്രം (1915) ഉണ്ടായിട്ടുണ്ട്. പണ്ട് ഈ സ്ഥാനം പിതൃത ര്പ്പണ സ്ഥാനമായിരുന്നു. ശിവന് ജലദൃഷ്ടിയുള്ള സ്ഥലം പിതൃതര്പ്പണത്തിന് ഉചിതമാണെന്നാണ് സങ്ക ല്പ്പം. ദേശമംഗലം കാലകണ്ഠേശ്വരക്ഷേത്രത്തില് പഴയ സ്വയം ഭൂലിംഗമാണ്. കാള മണ്തിട്ടഇടിച്ച സ്ഥാനത്ത് ശബ്ദം കേട്ട് ദേശമംഗലം കാരണവര് കുഴിപ്പിച്ച പ്പോള് ചോരകിനിയുന്ന ( iron oxide ആണ് ചോരയായി തോന്നുന്നത്) സ്വയംഭൂകണ്ട് കാലകണ്ഠേശ്വര നാമം കാള കണ്ട ഈശ്വരനാ ക്കി എന്ന് ഐതിഹ്യം.കാള അഥവാ നന്ദി എന്ന ശിവദൂതനാല് കാണപ്പെട്ട കാലകണ്ഠനെന്ന് പറയാം. നന്ദി വളഭിയിലെ വിദ്വാനാണല്ലൊ. കാലത്തെ അളക്കാന് ,കാലം കാണാന് നാട്ടിയ ശങ്കു . 1921 ല് മാത്രമാണ് കാരക്കാട്ട് വിഷ്ണുക്ഷേത്രം തകര്ത്തപ്പോള് അവിടുത്തെ ഊരാളര് വിഗ്രഹം സംരക്ഷിക്കാനായി ഈ ശിവക്ഷേത്രത്തില് കൊണ്ടുവന്നുവെച്ചത്.

ദേശമംഗലത്ത് അഞ്ചുമൂര്ത്തിക്ഷേത്രത്തിന് മണിക്കററിക്ഷേത്രമെന്ന് പേര്. വളരെ പുരാതനമാണ്. ഇവിടത്തെ ആദ്യപ്രതിഷ്ഠ മഹാവിഷ്ണുവും 2 ഉപദേവന്മാരും (ഗണപതി,അയ്യപ്പന്) ആയിരുന്നു .ഭാരത പ്പുഴയുടെ തീരത്തുണ്ടായിരുന്ന ഒരു പുരാതന ശിവക്ഷേത്രത്തില് വനദുര്ഗ്ഗ,അയ്യപ്പന്,ഗണപതി എന്നീ ഉപദേവന്മാരു ണ്ടായിരുന്നു.ഒരു മഴക്കാലത്ത് ശിവക്ഷേത്രം നദിയില് മുങ്ങി വിഗ്രഹങ്ങള് സംരക്ഷിക്കാനായി വിഷ്ണുക്ഷേത്ര ത്തിലേക്ക് മാററി. അങ്ങനെ ഒരു ക്ഷേത്രസമുച്ചയമായി. ഇപ്പോള് ഭാരതപ്പുഴ 560 മീ വടക്ക് ഒഴുകുന്നു. ഇപ്പോഴ് 5 പ്രധാനമൂര്ത്തികള് വിഷ്ണു,ശിവന്,ദുര്ഗ്ഗ, ഗണപതി, അയ്യപ്പന്. വിഷ്ണു പടിഞ്ഞാട്ട് ദര്ശനം. ഗണപതി, അയ്യപ്പ ന് ഉപദേവത. ശിവക്ഷേത്രം വിഷ്ണുക്ഷേ ത്രത്തിന് വടക്ക് .ഇതില് വനദുര്ഗ്ഗയും ഗണപതിയുമുണ്ട്. ശിവന് കിഴ ക്ക ദര്ശനമാണ്. 16 തൂണു ള്ള നമസ്കാരമണ്ഡപമുണ്ട്. വനദുര്ഗ്ഗ കിഴക്കുദര്ശനം. മേല്ക്കൂട്ടില്ല. ചുററമ്പലം അപൂ ര്ണ്ണമാണ്. മണിക്കററി എന്ന നാമം മണിക്കൂറ് അറിയാന് നാട്ടിയ കുററി , മുഹൂര്ത്തക്കുററി മുതലായ വാക്കുക ളില് നിന്നു ഉണ്ടായതാണ്. ജ്യോതിഷപരമായ നാമങ്ങളും ചിഹ്നങ്ങളും ഇത്രയധികം വരവൂര് ദേശ മംഗലം ഭാഗത്തുള്ളത് ഇവിടത്തെ ഭൂപ്രകൃതിയെക്കുറിച്ച് നല്ല അറിവ് പഴയമനുഷ്യര്ക്ക് ഉണ്ടായിരു ന്നതുകൊണ്ടാണെന്നതില് സംശയമില്ല.

ദേശമംഗലം മനക്ക്ടുത്ത് കോതപുരം രാമസ്വാമിക്ഷേത്രം വളരെ പുരാതനമാണ്. പുരം ക്ഷത്രിയ വാസസ്ഥാ നമാണ്. മംഗലം ബ്രഹ്മസ്ഥാനവും. ദേശമംഗലം കോതപുരം ബ്രഹ്മക്ഷത്രസൂചകം. കോത (ഗോദ) ഭൂപുത്രനായ രാജാവ്. ഇത് പഴയ കുലശേഖരന്മാരുടെ സ്ഥാനപ്പേര്. രാമനെന്നത് മൂഷകവംശത്തിലെ രാമഘടമൂഷക നാമം. കോതപുരം രാമക്ഷേത്രത്തില് ദ്വാപരത്തിലെ ശ്രീകൃഷ്ണ നും ത്രേതായുഗത്തിലെ രാമനും ഓരോ ക്ഷേത്രമുണ്ട്. രണ്ടിനും തുല്യപ്രാധാന്യവുമുണ്ട്. (ഉപദേവസ്ഥാ നമല്ല). ശ്രീരാമക്ഷേത്രത്തിന് തെക്കാണ് ശ്രീകൃഷ്ണസ്ഥാനം. രണ്ടും ഏകതലചതുരശ്രീകോവില്. രണ്ടും കിഴക്ക് ദര്ശനം. കൃഷ്ണന്റെ നമസ്കാരമണ്ഡപം രാമന്റേതിനേക്കാള് ഒരല്പ്പം ചെറുതാണ് എന്നല്ലാതെ ഒരു വ്യത്യാസവുമില്ല. രണ്ടിന്റെയും ഉത്തരം പ്രത്യേകരീതിയില് കാണാകൃതിയാണ്. രണ്ടിനും വലിയബലിക്കല്ല് വേറെയുണ്ട്. രാമനും കൃഷ്നും ചതുര്ബാഹു. ശംഖചക്രഗദാപ ദ്മധാരി കള്. രാമന് 75 സെ മീ ,കൃഷ്ണന് 60 സെ മീ. ( ഈ അനുപാതം വെച്ചാണു വാസ്തുവിധാനപ്പടി നമ സ്കാരമണ്ഡപത്തിന്റെ വലിപ്പവ്യത്യാസം.

**പാഞ്ഞാളെന്ന തെക്കന് പാഞ്ചാലം**[30] https://www.youtube.com/watch?v=FEpsO4WDyHk

1. സാമവേദിഗ്രാമമായ പാഞ്ഞാള്. അവിടത്തെ പ്രധാനക്ഷേത്രങ്ങള് അഞ്ചെണ്ണം.അതില് രണ്ടെണ്ണം തിരുവ ഞ്ചിക്കുഴി പൈങ്കുളം ഗുഹാക്ഷേത്രവും ലക്ഷ്മീനാരായണക്ഷേത്രവും. തൊട്ടടുത്ത മുള്ളൂര്ക്കര പഞ്ചായ ത്തില് വേറെയും ഒരു ഗുഹാക്ഷേത്രമുണ്ട്.ഇരുനിലംകോട് ദക്ഷിണാമൂര്ത്തിക്ഷേത്രം. പാഞ്ഞാളെന്ന പദത്തെ മലയാളീകരിച്ച് പേടിച്ചുപാഞ്ഞുപോയ വരുടെ (ആളുകളുടെ) നാടെന്നു പറയാറുണ്ട്. ഇത് ഭാഷാചരിത്രം അറിയാത്തവരുണ്ടാക്കിയ വികൃതിയാണ്. പാ, ഞ്, ച ,ല എന്ന് 4 അക്ഷരങ്ങള് പാഞ് ഞാല (പാഞ്ഞാല) എന്നും പാഞ്ച് ചാല (5 പേരുടെ ശാല) പാഞ്ചാ ല എന്നും ഉച്ചരിക്കപ്പെട്ടതിനാലുണ്ടായ അപഭ്രംശമല്ലാതെ ഓടിപ്പോയവരുടെ നാട് എന്ന അര്ത്ഥം ഉള്ള നാടല്ല പാഞ്ഞാള്.ഉച്ചാരണം വാഗിന്ദ്രിയത്തിന്റെ ചില പ്രത്യേകതകളാല് സംഭവിക്കുന്നു. കൊടുന്തിരപ്പള്ളി സാമവേദോച്ചാരണശൈലിയില് പ എന്നാല് ക്ഷേപണം.( Wayne Howard 1977 New Haven and London Yale University Press ,Samavedic chants pp 142-145)[31]
അതിന് വേദംചൊല്ലുമ്പോള് കൈകാട്ടുക (മുദ്രകാട്ടുക)യാണ് പതിവ്. ലിപി പിന്നീടുണ്ടായതാണ്. കൈ മുഷ്ടിചുരുട്ടി പാര്ശ്വത്തിലേക്ക് അഭിമുഖമാക്കുക. തള്ളവിരല് മുകളിലാവണം.പിന്നീട്, വിരലുക ള് പുറത്തേക്ക് ക്ഷേപണം ചെയ്യണം. ച എന്നാല് ഉദ്ഗമം.തള്ളവിരല് മോതിരവിരലിന്റെ മദ്ധ്യം തൊട്ട് മുകളിലേക്ക് സഞ്ചരിപ്പിക്കുക. ല എന്നാല് അവരോഹണം (താഴേക്ക് ഒഴുകുന്ന ജലം പോലെ, യാനം എന്ന 2 മുദ്രചേര്ന്നതാണ്. അവരോഹണത്തിന് തള്ളവിരലും ചെറുവിരലിന്റെ താഴത്തെ അററവും തൊട്ട് ക സ്വരമാണ് .യാനത്തിന് കൈ ചെരിച്ച് പിടിച്ച് തള്ളവിരല് മുകളില് വരുത്തി, കയ്യിനെ താഴേക്കും ഉദ്ഗാതാവിന്റെ ഇടത്തുവശത്തേക്കും ചലിപ്പിക്കണം. ഈ ചലന

ങ്ങള്ക്ക് പില്ക്കാലത്ത് ലിപികളുണ്ടായി ( ടകാരം).



കൈമുദ്രയുടെ ചലനാനുസൃതമായി ലിപിഉണ്ടാക്കി, അത് മുദ്ഗരം കൊണ്ട് ഗുഹകളിലെ ശിലാതലങ്ങളിലും ക്ഷേത്രമുററത്തെ കരിങ്കല്ലിലും അഘിഷ്ഠാനത്തും കൊത്തിവെച്ച പെരുമാള്കല്ലര് (പെരുമാള് കല്ലാശാരികള്) എന്ന മുദ്ഗല(വിശ്വക ര്മ്മ)ബ്രാഹ്മണരുടെ ജനിതകത്തിന് 40000 വര്ഷത്തിലധികം പഴക്കമുണ്ട് ഇന്ത്യയില് . ബിസി 3500 കാലത്ത് ഇവര് പാഞ്ചാലരെന്ന് പേരില് പ്രസിദ്ധരാണ്. ശില്പി,നാഗ,ഓവിയ, കാരു വംശമെന്ന് മഹാവംശം ഇവരെ വിളിച്ചു. ഇവരാണ് നഗര ഗ്രാമനിര്മ്മാതാക്ക ളായത്. ഇവരാണ് ഗുഹാഗൃഹങ്ങളില് ലിപിചിത്രം വരച്ചത്. വേദശാ സ്ത്രങ്ങളും കലകളും സൃഷ്ടിച്ചപ്പോള് പെരുമള്കല്ലര് ബ്രഹ്മക്ഷത്രരും പെരുമാക്കന്മാരുമാ യി വളര്ന്നു. അവരുടെ പഴയ കേന്ദ്രമാണ് പാഞ്ഞാള് എന്ന പാഞ്ചാലഗ്രാമം. ലക്ഷ്മീ നാരായണ ക്ഷേത്രത്തിന്റെ മുററത്ത് അകത്തെ പ്രദക്ഷിണവഴികളിലെല്ലാം കൊടുന്തി രപ്പള്ളി സിസ്ററത്തിലെ അനേകം പുരാതനലിപികള് (പലഭാഷാലിപി) രേഖപ്പെടുത്തി യിരിക്കുന്നതിനാല് പാഞ്ചാലരുടെ തെക്കന് ശാഖയുടെ പഴക്കം ഊഹിക്കാം. IVC (scripts in Kerala temples-A new discovery : https://www.youtube.com/watch?v=AT96DeqfCqU&list=PL6eRaANxyeNI_Fmxm8r057RbUaAKoc62W&index=52)[32]

പാ എന്നാല് പാമ്പ്,നാഗം. ചില എന്നാല് ശില കല്ല്. കൂട്ടി ഉച്ചരിക്കുമ്പോള് ഞ(ന)കാരം ഇടയില് വരും. നാഗങ്ങള് എന്ന പഴയ (പാലി,പാല)വംശത്തിന്റെ ചാലകള് (ശാല) പഴയ ഭാഷയില് പാഞ്ചാലകളായി. അഞ്ചു വിഭാഗങ്ങളുള്ള (പഞ്ചജനം) വിശ്വകര്മ്മജരുടെ ഗ്രാമശൃംഖലകളാണ് പാഞ്ചാലഗ്രാമങ്ങള്. ഛാലകളില് താമസിക്കുന്നവരാകയാല് ചാലൂക്കിയരെന്നും (ശാലൂക്യര്) പുല ച്ചിക്കല്ല

നാട്ടുന്നതിനാല് പുലവര്,പുലയര് ,പുലച്ചേരിക്കാര്,പുലാപ്പററക്കാര്,എന്നും വിളിക്കപ്പെട്ട് ഇവരില് നിന്ന് പുല്യമായികളും പുലകേശികളും (പുല തമിഴില് ഗുഹയാണ്) ഉണ്ടായി. ഗുഹകളും ഗ്രാമ ങ്ങളും നഗരങ്ങളുമായപ്പോള് സ്വാഭാവികമായി ഭരണം, നിയമം, അവക്ക് പാലകരായി ചക്രവ ര്ത്തിമാര് ,ഉപദേഷ്ടാക്കള് ഉണ്ടാവണമല്ലൊ. ചാലൂക്യരായ ശില്പ്പികള് തങ്ങളുടെ പ്രപിതാ മഹന് ശ്രീകൃഷ്ണന്റെ പൂര് വ്വാവതാരമായ ഓജസ്സ് ഏണ്ണെന്നു കരുതുന്നവരാണ്. പാഞ്ചാലരുടെ മകളും രാജമാതാവും പാഞ്ചാലിനാമയാണ്. കൃഷ്ണസോദരിയില് മദ്ധ്യമപാണ്ഡവനിലുണ്ടായ അഭിമന്യുപുത്രന് പരീക്ഷി ത്ത് യാദവ,പാണ്ഡവ,പാഞ്ചാല,വിരാട രുടെയെല്ലാം ചക്രവര്ത്തിയായി.(മററാരും കുരുപാഞ്ചാല വംശത്തില് അവശേഷിച്ചിരുന്നില്ല.)

കേരളത്തില് ഇവരുടെ വിവിധനാമങ്ങള് വഹിക്കുന്ന അനേകം സ്ഥലനാമങ്ങളുണ്ട്.
പാഞ്ഞാളിലെ നായരുകുളങ്ങര അയ്യപ്പന് നാഗരുകുളങ്ങരയാണ്. പാഞ്ഞാളിലെ പഴയഉന്ന ത്തൂരിലെ അതിപുരാതനമായ അമ്പലത്തില് അര്ദ്ധനാരീശ്വരശിവനും വിഷ്ണുമോഹിനിയും ശാസ്താ വുമുണ്ട്. ഇവിടം കാരുക്കളായ നാഗവംശത്തിന്റെ , ശില്പ്പികളുടെ സങ്കേതമാണ് എന്നത്, ഞാന് ഇതുവരെ പറഞ്ഞ തെളിവുകളോട് ചേര്ത്തുകാണേണ്ട നരവംശശാസ്ത്രപരമായ തെളിവാണ്. ഇതിനെക്കുറിച്ച് നേരത്തെ റിപ്പോര്ട്ടുചെയ്തിരുന്നു
(https://www.youtube.com/watch?v=5gBEYuLmbMc )[33]
പനംകുന്നത്തുകാവ് ഫണംകുന്നത്തുകാവുമണ്, ഉച്ചാരണത്തില്. കിളളിമംഗലം (കിളളി തമിഴില് ശുകം, ശുകന്)എന്ന തത്തകളുടെ ഗ്രാമം കിളളിവളവനെന്ന ചോളപര്യായവുമാണ്.അവിടെ പളുങ്കു കൊണ്ടുളള ശിലയാല് ശങ്കരനാരായണപ്രതിഷ്ഠ (അര്ദ്ധനാരി)യുണ്ട്. അതിനാല് പ്രദേശ ത്തിന് പളുങ്കിലെന്ന് പേരുവന്നിരിക്കുന്നു. പഴയത് , പയങ്ക് (ഐശ്വര്യം) എന്ന തമിഴ് സംഘകാലപദം, പല,പാല,പാലി എന്നും ഉപയോഗിക്ക പ്പെടാറുണ്ട്. പായിമ്മലെന്നാല് (പായ് പാമ്പ്) പുരാതനമായ അനന്തരൂപമായ വിഷ്ണു. ഭാഷ ഉണ്ടാ ക്കിയവര് നാഗ(ഫണീശ്വര)രാവുമ്പോള് അതങ്ങനെയല്ലേ വരൂ. നാഗങ്ങള് കേരളത്തിലെ എല്ലാ വരുടേയും പ്രപിതാമഹരായി ആദരിക്ക പ്പെടുന്നതും പൂജിതരാ വുന്നതും ചരിത്രപരമായും നരവംശശാ സ്ത്രപരമായും ഇങ്ങനെയാണ്.

- പൈങ്കുളം തിരുവഞ്ചിക്കുഴി ഗുഹാക്ഷേത്രം Thiruvanchikkuzhi cave temple at Painkulam
  [34]https://www.youtube.com/watch?v=90ZFVTbCUao&list=PL6eRaANxyeNLx4ECM7pr9E2nPKLDbvMMD&index=2

  തിരുവഞ്ചിക്കുഴി എന്നത് ചേരക്കുഴി (ചീരക്കുഴി) അഥവാ ഗായത്രിപ്പുഴ ഭാരതപ്പുഴയോട് സംഗ മിച്ച് വളഞ്ഞൊഴുകുന്ന ആഴമേറിയ പ്രദേശത്തിന്റെ പേരാണ്. ചേരന്റെ വഞ്ചിനാടി ന്റെ ഐശ്വര്യഭൂമി. ബ്രാഹ്മണ്യത്തിന്റെ ഗായത്രി ക്ഷാത്രത്തിന്റെ ചേരഭാരതപ്പുഴയില് ,വൈശ്യ ത്തിന്റെ തിരു(ശ്രീ)വഞ്ചിയേറി സഞ്ചരിക്കുന്ന ഭരതകലയുടെ ചിലങ്ക കേള്ക്കാം ഇവിടെ, ഭാരതപ്പുഴയോരത്ത്.

- ഇരുനിലങ്കോട് ഗുഹാക്ഷേത്രം
  സംഘംകൃതികളിലെ 7 കുറുനിലമന്നന്മാരില് (വേള്മുഖ്യന്മാര്)ഒരാള് മുള്ളൂര്മല ഓരി. മുള്ളൂര്ക്കര എന്നാണ് ഇന്ന് മുളളൂര്മല ഓരിയുടെ ഭൂമിക്ക് പേര്. അവിടെയാണ് ഇരുനിലങ്കോട് ദക്ഷിണാ മൂര്ത്തി. മുള്ളൂര്മല ഓരിയുടെ നിലപാടുതറ. മലവുകളില് നിറയെ ശിലായുഗമനുഷ്യരുടെ നിര്മ്മിതി കള്,മുനിമടകള്. താഴെ ഗുഹാക്ഷേത്രച്ചുമരില് കൈകാലുകള് പതിച്ചുവെച്ചപോലെ കൊത്തിയിരി

ക്കുന്നു. അകത്ത് ദക്ഷിണാമൂര്ത്തി, വിഷ്ണു,ദേവി.പുറത്ത് കണ്ടനര്കാളി എന്ന പുരാതന ആദിവാസി ദൈവം. കണ്ടനും കാളിയും വേട്ടേക്കരന്റെ മുതലകളാണ്, വരുണവാഹനങ്ങളായ ശിംശുമാരങ്ങള്. വിഷ്ണുവിന്റെ ആദ്യാവതാരം ശിംശുമാരമാണ്. കണ്ടനെന്ന നാമം തലപ്പള്ളി കാരിസ്വരൂപത്തിനും മൂഷകവംശത്തിനും മൂത്ത തമ്പുരാന്റെ പഴയ സ്ഥാനപ്പേരാണ്. കാളി അവരുടെ മൂത്ത തമ്പുരാട്ടി (അമ്മത്തമ്പുരാന്റെയും)യുടേയും. അവരാണ് അര്ദ്ധനാരീരൂപത്തില് കണ്ടനര്കാളിയായു വാതില്കാ പ്പവരായി ഈ ഗുഹാക്ഷേത്രത്തില് നില്ക്കുന്നത്. അഗ്നികോണിന്റെ വാഹനമായ ആടിനെ നടതള്ളു ന്ന സ്ഥലമാണിത്.അഗ്നികോണിലേക്ക് ചെരിഞ്ഞാണ് ദക്ഷിണാമൂര്ത്തിയുടെ ഇരിപ്പ്.
ആനയുടെ മസ്തകം പോലെ കറുത്തുയര്ന്ന പാറ. മുന്നില് തന്നെ പരസ്പരം ഇടിക്കുന്ന ആടുകള് ഹരപ്പ,മോഹ ഞ്ജദാരോ ചിത്രം അനുസ്മരിപ്പിക്കും. പാറയില് കൊത്തി രൂപപ്പെടുത്തിയ പടവുകയറി അന്തരാളത്തിലെ ത്താം. ശ്രീകോവില് 3 മീ നീളം,2 മീ വീതി, രണ്ടര മീ ഉയരമുളളഗുഹയാണ്. ഭൂനിരപ്പില്നിന്ന് 15 അടി ഉയര ത്തില് പാറയില് കൊത്തി എടുത്തതാണ്. കാലപ്പഴക്കം നിര്ണ്ണയി ക്കാനാവാത്തത്ര പുരാതനമായ ഇത് കേരളപുരാവസ്തുവകുപ്പിന്റെ കീഴിലാണ്. പാലിയം ട്രസ്ററിന്റെ അധീനത്തിലാണ്.
ദക്ഷിണാമൂര്ത്തി 6 അടി ഉയരമുണ്ട് തല അല്പം മേലോട്ട് ഉയര്ത്തി, ശരീരം പിന്നോട്ടുചെരിച്ച് ഇട തുകാല് വലതുതുടയില് കയററിവെച്ച് ,അഗ്നികോണിലേക്ക് നോക്കി പീഠത്തിലിരിക്കുന്നു. വലതുകയ്യി ല് ജപമാല. , ഗ്രന്ഥം. ഇടതുകയ്യില് അമൃതകലശം, ചിന്മുദ്ര. മൂക്ക് പൂല്ലരിഞ്ഞ പുലയിയുടെ അരിവാ ളുതട്ടി മുറിഞ്ഞിട്ടുണ്ട്. കൂടാതെ, വിഷ്ണു,ദേവി,ശിവലിംഗം എന്നിവയും ശ്രീകോവിലിലുണ്ട്. കിഴക്കുവശ ത്ത് ഒരു ശിവലിംഗം വളര്ന്നുകൊണ്ടിരിക്കുന്നുണ്ട്. ഇരുനിലംകോട്ടപ്പന്റെ ദൃഷ്ടിപതിക്കുന്ന അഗ്നികോ ണിലാണിത് വളരുന്നത്. ചരിത്രാതീതകാലം മുതല് ആര്ക്കും പ്രവേശനമുണ്ട്.ആര്ക്കും ഉളളില് കട ക്കാം, പൂജിക്കാം,നിവേദിക്കാം എന്നായിരുന്നു വ്യവസ്ഥ. വഴിപാടുകള് അന്നദാലം, ചൂല്, പപ്പടം ചവിട്ടല്, കയറ് ഇവയൊക്കെയാണ്.
100 ഏക്കറ് ഉളള കുന്നിന്റെ മുകളില് ഒരേക്കറ് പ്രതലം നിരപ്പാണ്. മുനിയറ കുന്നിന്പുറത്തെ മനുഷ്യനിര്മ്മി തമായ ധ്യാനമുറിയാണ്.അതില് ശിവലിംഗമുണ്ട്.(ഇതിന്റെ ത്രികോണമിതിപ്രാധാന്യം ആദ്യമേ പറഞ്ഞു) ആദിവാസി ഋഷിമാര് ധ്യാനത്തി നുപയോഗിച്ചവ. പഴക്കം കൊണ്ട് ദക്ഷിണ കൈലാസം എന്നുവിളിക്കുന്നു. ഭാരതത്തിന്റെ നാനാഭാ ഗത്തു നിന്നും മുനിമാര് വന്നു തപസ്സു ചെയ്തിരുന്നതായി ഐതിഹ്യം. കൂടാതെ നാഗകന്യ മുതലായ സ്ഥാനങ്ങളും കാണുന്നു. ഗുഹയുടെ 10 മീ താഴെ കിണറുണ്ട്. യോഗികളുപയോഗിച്ചിരുന്ന ഇത് മണ്ണുമൂടി കിടക്കുകയായിരുന്നു. 5 മീ താഴെ ജലം നിറഞ്ഞകിണറ് അടുത്ത കാലത്താണ് കണ്ടെത്തിയത്. ഇതില് എല്ലാ കാലവും ജലമുണ്ട്.

- തൃക്കൂര് ഗുഹാക്ഷേത്രം Sacred journey Megalithic astrolabe
  https://www.youtube.com/watch?v=WFhMeZxQvSc&list=PL6eRaANxyeNLx4ECM7pr9E2nPKLDbvMMD&index=4
  കേരളത്തിലെ അപൂര് വ്വങ്ങളായ ഗുഹാക്ഷേത്രങ്ങളിലൊന്ന്ണ് തൃക്കൂര് മഹാദേവക്ഷേത്രം. തൃശ്ശൂരുനിന്ന് 7 കിമീ അകലെ തെക്കുഭാഗത്ത് ഒല്ലൂരില്നിന്ന് 4 കി മീ കിഴക്ക് കല്ലൂര് റോഡില് തൃക്കൂര് ഗ്രാമപ്പഞ്ചായത്തി ലാണ് ക്ഷേത്രം. ( 10 കി മീ തൃശ്ശൂരുനിന്ന് തെക്കുകിഴക്ക്).പടി ഞ്ഞാറു വശത്ത് മണലിപ്പുഴ തെക്കുവടക്കായി ഒഴുകുന്നു എന്ന പ്രത്യേകതയുണ്ട്. മുകുന്ദപുരം താലൂക്കിലാ ണ്.ഭൂനിരപ്പില് നിന്ന് 150 മുതല് 300 മീ വരെ ഉയരമുളള പാറയിലാണ് ഗുഹാക്ഷേത്രം നില്ക്കുന്നത്.

പാറ അര്ദ്ധവൃത്താകൃതിയാണ്. കിഴക്കുഭാഗത്തുനിന്ന് ഗോപുരത്തിലേക്ക് 81 (9ന്റെ വര്ഗ്ഗം) പടി കയറണം പാറയുടെ അടിവാരത്തെത്താന്. പടിഞ്ഞാറുവശത്ത് 126 പടികള് ഇറങ്ങിയാല് പൊറ യന്കാവെന്ന ദേവീക്ഷേത്രത്തിലെത്തും. കിഴക്കെ നടയില് ഗോപുരം,നട പ്പന്തല് ,ദീപസ്തംഭം,2 വലി യബലിക്കല്ലുകള്, കിഴക്കുനിന്ന് ക്ഷേത്രനടക്കലേക്ക് പ്രവേശനമില്ല. എന്നാല് പാറയുടെ ഇരുവശ വുമായി 2 ദ്വാരങ്ങള് കാണാം. തുറന്നുപിടിച്ച 2 കണ്ണുകളിലൂടെ സര് വ്വസാക്ഷിയായ ഈശ്വരന് കയറിവരുന്ന നമ്മെ ആകെ ഒന്നുഴിഞ്ഞ് നിരീക്ഷിച്ച് അനുഗ്രഹിക്കുന്ന പ്രതീതി. ഈശ്വരനെ ആ രഹസ്യക്കണ്ണുകളിലൂടെ നമുക്ക് അധ്ധോട്ടുകാണാനാവില്ല ,ആ സാന്നിദ്ധ്യം അനുഭവിക്കാനേ കഴിയൂ.കിഴ ക്കോട്ടുതിരിഞ്ഞ് ഗുഹാഗൃഹത്തിലിരിക്കുന്ന ശിവലിംഗം കാണാന് 13 പടി വീണ്ടും കയറി ,വടക്കോട്ട് അഭിമുഖ മായി തിരിഞ്ഞ് , വീണ്ടും കിഴക്കുതിരിഞ്ഞ് നടന്ന് വടക്കെ നടയിലൂടെ കാണ ണം. ഗുഹാഗൃഹമാണ് ഗര്ഭഗൃഹം. അതിന് കിഴക്കോട്ടും വടക്കോട്ടും വാതിലുണ്ട്. വടക്കേ വാതിലി ലൂടെ ദര്ശനം. കിഴക്കെ വാതില് നേരിട്ട് തിടപ്പള്ളിയിലേക്കു തുറക്കുന്നു. (കിഴക്കെ നടയില് തിടപ്പ ള്ളി) .ചുററമ്പലവും നമസ്കാരമണ്ഡപവും വടക്കെ നടയിലാണ്. ഗുഹാഗൃഹം സ്വാഭാവികമായി ഉണ്ടാ യതാണ്. (മനുഷ്യരുണ്ടാക്കിയതല്ല. ) അതിലെ അഗ്നിലിംഗവും സ്വയംഭൂവാണ്. മററു ശില്പ്ങ്ങളും മണ്ഡപം,തൂണുകള് മുതലായവയും പടികളുമെല്ലാം ഏതോ പ്രാചീനകാലത്തെ ശില്പ്പിയുടെ കരവിരു താണ്. നമസ്കാരമണ്ഡപത്തിന്റെ ഒരുവശത്ത് വലിയമ്പലത്തിന്റെ കിഴക്കുവശം കൂത്തമ്പലമുണ്ട്. അതിന്റെ ഒരു തൂണില് കൊത്തിവെച്ച വീണയാണ് സരസ്വതീസാന്നിദ്ധ്യം (വിഗ്രഹമല്ല). ദക്ഷിണാ മൂര്ത്തി,സരസ്വതിസങ്കല്പ്പത്തില് കൂത്തമ്പലത്തില് പൂജയുണ്ട്. ശിവക്ഷേത്രത്തില് നിന്ന് എനിക്ക് പ്രസാദം തന്നത് സരസ്വതിയുടെ നിവേദ്യമായ അവിലും മലരും ശര്ക്കരയുമാണ്.

ഗുഹ ദീര്ഘചതുരമാണ്. നീളം 24 അടി,വീതി 18 അടി. ഉയരം 10 അടി. ആകെ 4320 ചതുരശ്ര അടി. ഇത് അതിന്റെ ജ്യോതിസ്ശ്ശാസ്ത്ര,വാസ്തു,താന്ത്രിക,ഗണിതപരമായ സാദ്ധ്യതകളെ ഗ്രഹിക്കാനുള്ള സൂചനയാണ്.

ചുററമ്പലത്തിന് കിഴക്കോട്ടും തെക്കോട്ടും വടക്കോട്ടുമായി ആകെ 5 ദ്വാരങ്ങളുണ്ട്. വടക്കെ നടയില് നിന്ന് 2 പടി സോപാനം. കൂത്തമ്പലം 24.40 മീ നീളം 5.13 മീ വീതി .കരിങ്കല്ലില് കൊത്തിയ നമസ്കാ രമണ്ഡപത്തില് 16 തൂണ്, നന്ദിപ്രതിഷ്ഠ. നമസ്കാരമണ്ഡപത്തിന്റെ നടുവില് ദീര്ഘചതുരമായി വള രെ സുതാര്യമായി തിളങ്ങുന്ന ഭാഗം വിഷ്ണുവിനെ പ്രതിനിധീകരിക്കുന്നു. ഇതിനെ പിന്നീട് കൂടുതല് നമുക്ക് പരാമര്ശിക്കണം.

തൊഴുത് തെക്കോട്ടിറങ്ങിയാല് കരിങ്കല്ലില് കൊത്തിയെടുത്ത പടികള്. ഒരു വശത്ത് ദിനോസാ റിനെ അനു സ്മരിപ്പിക്കുന്ന ഒരു വലിയമൃഗം കൊത്തിയെടുത്തിരിക്കുന്നു. കരിമ്പാറയില് കൊത്തിയ അതിന്റെ കൂര്ത്ത പല്ലു കള് നല്ല വെളുപ്പനിറം. ഇത് കൊത്തിയതോ, കല്ലായി ഫോസിലായിപ്പോയ ദിനോസറോ എന്നു സംശയം തോന്നും.

തെക്കെ പടികളിലൂടെ നാരിട്ട് പാറയിലേക്ക് കയറരുത്. ശിവനെ മുക്കാല് പ്രദക്ഷിണം വെക്കുന്ന തിനു പകരം പാറയെ മുഴുവനായി മുക്കാല് പ്രദക്ഷിണം വെക്കുന്ന ക്രമമാണ്. കിഴക്കുനിന്ന് പടികയറി ,വടക്കെ നടവരെ വന്ന് ,ദേവനെ കണ്ട് ,ചുററമ്പലം പ്രദക്ഷിണം വെച്ച്,കൂത്തമ്പലത്തിലെ സരസ്വ തി,ദക്ഷിണാമൂര്തതിമാരെ ധ്യാനിച്ച്,വന്ന വഴിയിലൂടെ തിരിച്ചിറങ്ങണം. പിന്നെ പ്രദക്ഷിണവഴി യിലൂടെ ഇടത്തോട്ടുസഞ്ചരിച്ച്തെക്കെപടി കയറി ചെന്നാല് സപ്തമാതൃകകളെ കാണാം (ഇപ്പോള് രൂപമുണ്ട്) മുമ്പ് രൂപമില്ലാത്ത ശിലകളായിരുന്നു. പാറപ്പുറത്തെ ദിവ്യസ്ഥാനത്തേക്ക് തിരിഞ്ഞി രിക്കയാണവര്. തെക്കെ പാറച്ചെരിവില് ,(ഗുഹയുടെ പടി ഞ്ഞാറെ ചുമര്) ഈ ദിവ്യസ്ഥാനത്തെ ശിവഗംഗാതീര്ത്ഥത്തില് ദേവി കുളിക്കുന്നിടത്ത് ആരും കടക്കാ തിരിക്കാന് കാപ്പതമ്പുരാനായി,

പാറപ്പുറത്ത് മണ്ഡപത്തില് ചെറിയൊരു ഗണപതിവിഗ്രഹം കൊത്തിയിട്ടു ണ്ട്.ചമ്രം പടിഞ്ഞിരിക്കുകയാണ്.ഇടത്തെ തുടമാല് ഋക്ഷരൂപമെടുത്ത (കരടി) ഒന്ന് കാണാം. ഗണപതിയുടെ കയ്യില് മോദകമോ ഋക്ഷത്തിന്റെ കയ്യിലെ ഭൂഗോളമോ. എന്നു സംശയം തോന്നുംവിധം ഒരു വസ്തു ഭൂദേവീ സാന്നിദ്ധ്യം. മുഖമണ്ഡപത്തില് അകത്ത് ജലമുള്ള തിളങ്ങുന്ന സാളഗ്രാമശില വിഷ്ണുവാകയാല് ഈ സാന്നിദ്ധ്യം ഉചിതം തന്നെ.

വ്യത്യസ്ത അഭിപ്രായങ്ങള്

ഗര്ഭഗൃഹത്തിന്റെ വിസ്താരം സെന്സസ് ഓഫ് ഇന്ത്യ സ്പെഷ്യല് സ്ററഡീസ് കേരളം തൃശ്ശൂര് ജില്ലയിലെ ക്ഷേത്രങ്ങളില് (പേജ് 596) കൊടുത്തത് 4320 എന്ന് നേരത്തെ പറഞ്ഞു. ക്ഷേത്രവിജ്ഞാനകോശത്തില് പി ജി രാജേന്ദ്രന് 24 അടി നീളം, 18 അടി വീതം വീതി,ഉയരം തന്നിരിക്കയാല് ഇത് 7776 ചതുരശ്രഅടിയാഴം. തൃക്കൂര് മഹാദേവക്ഷേത്രഭക്തജനസംഘക്കാരുടെ ലഘുലേഖയില് 12 നീളം 10 വീതം വീതി ഉയരം 1200 ചതുരശ്രഅടി. ഇതില് ആദ്യത്തേത് ശരിയാവാനാണ് കൂടുതല് സാദ്ധ്യത.

ശിവലിംഗത്തിന്റെ ഉയരം പീഠവും ലിംഗവും കൂടി 5 അടി (ക്ഷേത്രവിജ്ഞാനകോശം),151 സെ മീ (121 ലിംഗം,30 പീഠം) എന്ന് സെന്സസ് ഓഫ് ഇന്ത്യ, 6 അടി എന്ന് ഭക്തജനസമിതി ലഘുലേഖ. 11 ന്റെ വര്ഗ്ഗസംഖ്യ 121 ലിംഗം, രാഹുമാനം ആകെ ഉയരം (151), അതനുസരിച്ച 4320 എന്ന യുഗസംഖ്യ ഗര്ഭഗൃഹവിസ്താരം തന്നിരിക്കയാലാണ് സെന്സസ് ഓഫ് ഇന്ത്യ തന്ന കണക്ക് കൂടുതല് ശരിയാവാന് സാദ്ധ്യത പറഞ്ഞത്. ഇന്ട്യയില് പുരാതനവാസ്തുക്കണക്കാണത്.

ഈ ക്ഷേത്രത്തില് ജൈനബുദ്ധമതസ്വാധീനമുണ്ടായിരുന്നതിന് യാതൊരു തെളിവും കാണുന്നില്ല. ക്ഷേത്ര വിജ്ഞാനകോശമോ, സെന്സസ് ഓഫ് ഇന്ത്യയോ അങ്ങനെ പറഞ്ഞിട്ടുമില്ല. പൊതുവെ ഏതു ഗുഹാക്ഷേ ത്രം കണ്ടാലും അത് ജൈനബുദ്ധമതക്കാരുടേതെന്നു പറയുന്ന ആധുനികചരിത്രകാരന്മാരുടെ രീതി അവലംബിച്ചാവാം ഭജനസമിതിയുടെ ലഘുലേഖ Budhist monks might have meditated inside the cave and some Budhist sculpture still remains in the temple എന്ന് എഴുതിയിരിക്കുന്നത്. ബുദ്ധിസം ഉണ്ടാവുന്നതിനു മുമ്പും ഇവിടെ മഹര്ഷിമാര് ധ്യാനിച്ചിരിക്കാം, ബുദ്ധിസമുണ്ടായ ശേഷം ബുദ്ധസന്യാസികളും ഇരുന്നിട്ടുണ്ടാവാം. ബുദ്ധിസത്തിന് മാത്രം അവകാശപ്പെടാവുന്ന ഒരു ശില്പ്പവും ഗുഹയിലില്ല.

പശുവിനെ പിന്തുടര്ന്നുപോയ കുന്നപ്പിള്ളി നായര് ഗുഹാഗൃഹത്തില് സ്വയംഭൂവായ അഗ്നിലിംഗം കണ്ടെത്തി ,കാരേക്കാട്ട്,പെരുമ്പടപ്പുമനസ്വരൂപങ്ങള് പ്രശ്നം വെപ്പിച്ച്, വന്നേരി പെരുമ്പടപ്പസ്വരൂപത്തിന്റെ മഹാമന്ത്രി യായിരുന്ന പാലിയം സ്വരൂപത്തെ ക്ഷേത്രം ഏല്പ്പിച്ചു. (പാലിയേക്കര എന്ന സ്ഥലനാമം തൊട്ടടുത്തുതന്നെ കാണാം. )തൃക്കൂര് നില്ക്കുന്ന ഭൂമി (മുകുന്ദപുരം) വന്നേരി പെരുമ്പടപ്പ സ്വരൂപത്തിന്റെ യാണെന്ന് വ്യക്തം.

ശ്വാസകോശസംബന്ധമായ രോഗങ്ങള് മാറാന് പാശം (കയറ്) കൊണ്ട് തുലാഭാരം ഇവിടെ പ്രത്യേകവഴി പാടാണ്. കിഴക്ക് അഷ്ടമൂര്ത്തി (നാഗരാജ, നാഗയക്ഷി,അന്തിമഹാകാളന്, ഗണപതി, ശാസ്താ,ഭദ്രകാളി, ഭഗവതി,ചാമുണ്ഡി). ഇതില് നാഗങ്ങളെ , അവ തെക്കുപടിഞ്ഞാറാണല്ലോ ഇരിക്കേണ്ടതെന്നു വിചാരിച്ചാവാം അടുത്ത കാലത്ത് മാററി പ്രതിഷ്ഠിച്ചിരിക്കുന്നു.

സപ്തമാതൃസ്ഥാനത്തുനിന്ന് മുകളിലേക്ക് കയറാന് പടവുകളില്ല. ചെരിഞ്ഞപ്രതലത്തിലൂടെ കയറി മുകളിലെത്തിയാല്,3 ദിവ്യസ്ഥാനങ്ങള് ദര്ശിക്കാം. ഒന്ന്, കൊല്ലത്തില് 365 ദിവസവും വെള്ളമുള്ള ശിവഗംഗാ തീര്ത്ഥം. അതിന്റെ പാമ്പുവരിയില് പാമ്പുശില്പ്പങ്ങള്. ശിവഗംഗയുടെ ഒരു വശത്ത് ,

ശിവന് ഒരുകാലൂന്നി നൃത്തം ചെയ്യപ്പോള് പതിഞ്ഞതെന്നുകരുതുന്ന ശിവപാദം. തൊട്ടടുത്ത്, ശിവപാര് വ്വതിമാര് ചതുരംഗംകളിച്ച സ്ഥലം. അവിടത്തെ ചതുരം കണ്ടാല് ജ്ഞാനച്ചതുരംഗമെന്ന ലീല (ഗണിതം) ഓര്മ്മ വരും. ഈ ചതുരവും അതിന്റെ പ്രത്യേകഗണിതക്രമവും ,കുന്നിനെ മുഴുവനും മേരുലിംഗമായും ശ്രീയന്ത്രമായും സങ്കല്പ്പിച്ച നിര്മ്മിതിയും ക്ഷേത്രത്തില് എനിക്കു കണ്ടെത്താനായ മററു പ്രത്യകതകളുമാണ് ഇനി പറയേണ്ടത്. നന്നായി ചിന്തിക്കാനും മനനം ചെയ്യാനും തയ്യാറുള്ളവ ര്ക്കായി ഇവ പങ്കുവെക്കുന്നു.

ചോദ്യങ്ങള്

1. തൃക്കൂര്,ദിക്കൂര്,ദൃക്കൂര് .ഈ 3 നാമവും അനുയോജ്യമായ രീതിയില് ആര് ഈ കുന്നിനെ നാമകര ണം ചെയ്തു. തിരു ഐശ്വര്യം തൃക്കൂര് ഐശ്വര്യത്തിന്റെ , ശ്രീവിദ്യയുടെ.ശ്രീയന്ത്രത്തിന്റെ നാട്. ദിക്കൂര് ദിശാനിര്ണ്ണയത്തിന്റെ നാട്. ദൃക്കൂര് ദര്ശനത്തിന്റെ , ദൃഗ്ഗണിതത്തിന്റെ നാട്.ജ്യോതിഷനിരീക്ഷണങ്ങളുടെ നാട്.
2. ദിക്കും ദിശയും കാലവുമളക്കുന്ന ദൃഗ്ഗണിതത്തോടുബന്ധപ്പെട്ട എന്തെങ്കിലും തെളിവ് ഈ പ്രദേ ശത്തുനിന്ന് ആരെങ്കിലും ഇതിനുമുമ്പ് കണ്ടെടുത്തിട്ടുണ്ടോ .അതിനെ സംബന്ധിചെച കഥകള് വല്ലതും പ്രചാരത്തിലുണ്ടോ
3. കേരളീയന്റെ കാലബോധം ത്രികാലജ്ഞാനത്തിനുപരി കാലകാലന്റെ കാലാതീതാവസ്ഥയില് എത്തിയിരുന്നുവോ. 65.5 മില്ല്യന് വര്ഷംമുമ്പ് ഗോദാവരീതീരത്തെ ദെക്കാന് പ്ലാററു ഉണ്ടാവാ ന് കാരണമായ , ദണ്ഡകാരണ്യം പൊടികൊണ്ടുമൂടിയ, ഡക്കാന് ഡ്രോപ്പില് രാക്ഷസാകാര രായ മനുഷ്യരും മൃഗങ്ങളും (ദിനോസാറുകള്)മണ്മറഞ്ഞു. അവരെ കുറിച്ച കളക്ടീവ് ബോധം തൃക്കൂരിലെ ഗുഹാഗൃഹം നിര്മ്മിച്ച മനുഷ്യര്ക്ക് ഉണ്ടായിരുന്നുവോ . അതോ അക്കാലത്തുതന്നെ ജീവിച്ചവരാണോ ഇതിന്റെ ശില്പ്പികള്. അല്ലെങ്കില്, ദിനോസറുകളുടെ ഫോസിലുകളാണോ നാം ഇവിടെ കാണുന്ന ശില്പ്പങ്ങള്.

   കിഴക്കെ നടയിലൂടെ കടന്നുചെല്ലുമ്പോള് തന്നെ സര് വ്വദര്ശകനായ ഗുരുവിന്റെ തൃക്കണ്ണുപോ ലെ സര് വ്വജ്ഞപുരുഷകൃപാകടാക്ഷംപോലെ ഒരു വാങ്മയമായി തൃക്കൂര് എനിക്ക്. ദേശത്തി ന്റെ അര്ത്ഥവ്യാപ്തി അകത്തുകടന്ന് ഓരോ ദൃശ്യം കാണുമ്പോഴും വ്യക്തമായിക്കൊണ്ടിരു ന്നു.മുകളിലെ പാറമേല് ദിവ്യവസ്തുദര്ശനത്തോടെ അത് സ്ഥിരീകരിച്ചു. ശ്രീകോവിലിരിക്കുന്ന പാറയുടെ വാസ്തു വിവരിക്കാം.




ക്ഷേത്രം

മുഴവനായെടുത്താല് വാസ്തുമാതൃക ചതുരം,ത്രികോണം,സ്വസ്തികം,വൃത്തം എന്നീ ജ്യാമിതീയ രൂപങ്ങള് ചേര്ന്ന മേരുരൂപമാണ്.അര്ദ്ധവൃത്താകൃതിയുളള പാറയില് ദീര്ഘചതുരാകൃതിയില് ഉളള ഗുഹാഗൃഹത്തെ ഗജപൃഷ്ഠമായി മേരുലിംഗത്തിന്റെ മേലധശത്ത് കൊത്തിയുണ്ടാക്കിയിരിക്കയാണ്. ഗുഹാഗൃഹം പ്രകൃതിദത്തമാണ്. ശ്രീകോവിലിന്റെ മററു ഭാഗങ്ങള് മനുഷ്യനിര്മ്മിതം. ഇതിന്റെയും മുകളിലാണ് ബിന്ദുസ്ഥാനവും ശിവഗംഗയും ലീലയാടുന്ന ശിവപാര് വ്വതിമാരുടെ

ചതുരംഗക്കളവും,ശിവപാദമുദ്രയും.(ഏററവും ഉപരി കേന്ദ്രസ്ഥാനത്ത്)




ഗര്ഭഗൃഹത്തില് (ശരിയായ തെക്ക്)സ്വയംഭൃ അഗ്നിലിംഗം. മുകളിലെ മേരുശൃംഗത്തില് നിന്ന് (ശരിയായ വടക്ക്) പരമോച്ചത്തിലുള്ള ധ്രുവരശ്മി നേരെ അതില് വീഴുന്നു. ഈ കാന്തികമണ്ഡല ത്തില് ആര്ക്കും പ്രവേ ശനമില്ല. അഗ്നിലിംഗത്തിന്റെ കാന്തികോര്ജ്ജം കുറയാതിരിക്കാന് അതിനെ മഴക്കാലത്തോ മേഘ മുള്ള പ്പോഴോ പുറത്തെടുക്കാറില്ല. ട്ട നോര്ത്തിനടുത്ത് ,ചതുരശ്രീകരിച്ച വാസ്തു വിന്റെ വടക്ക് ( 23 ഡിഗ്രി 20 മിനുററ് മാറി) ദിശയില് ശിവഗംഗാജലം .ഇത് വിഷ്ണുപദി (വിഷ്ണുപാദം). വിഷ്ണുപാദത്തില് നിന്ന് ഒഴുകുന്ന ഗംഗാ. അതി നാല് ശിവപാദമല്ല,വിഷ്ണുപാദമാണ് (ദേവീപാദം) അതിനടുത്ത് കാണുന്ന പാദം. ദേവീമായാ ലീലാചതു രംഗ ക്കളം അടുത്ത്. ഗംഗാജലം, വിഷ്ണുപാദം, വിഷ്ണുമായാലീലാചതുരംഗനടനവേദി മുകളില് (ശിവശിരസ്സില്, മേരു മുകളില്) ശിവലിംഗം താഴെ ഗുഹയില് ആയിട്ടാണു സങ്കല്പ്പം. തെക്കുവടക്കു കാന്തികരേഖ സൂര്യകാന്ത യന്ത്രം എന്നിവ ഇത് സൂചിപ്പിക്കുന്ന്. ജലം വിഷ്ണു, അഗ്നി ശിവന്. ബ്രഹ്മതപസ്സും (പാദം)സാരസ്വത ലീല(ചതുരംഗക്കളം)യും

ദക്ഷിണാമൂര്ത്തി (ശ്രീവിദ്യ) ഗുരുവും ചേരുമ്പോള് ത്രിമൂര്ത്തി,ത്രിവേണിസംഗമം.




ട്ട വടക്കുതെക്ക് ഗോളാദ്രിശിഖരം മുതല് ഉള്ളിലെ ഗര്ഭഗൃഹം വരെ. വാസ്തുവിന്റെ തെക്കുവടക്ക് കിഴക്കോട്ടുതിരിഞ്ഞിരിക്കുന്ന ശിവലിംഗത്തിന്റെ ( അഥവാ കിഴക്കോട്ട് തിരിഞ്ഞിരിക്കുന്ന ഋഷിയുടെ) വടക്കും തെക്കും ( ഇടം,വലം) ആണ്. ഈ ദിശാമോഹം ശ്രദ്ധിക്കണം. (മായ). അര്ദ്ധവൃത്തം എന്ന ത് ഗോളത്തിന്റെ (കോല ത്തിന്റെ)ഒരുപകുതി. ഒരുപകുതി വ്യക്തം,മറുപകുതി അവ്യക്തം. ഗോളക്ഷേ ത്രത്തെ ചതുരശ്രീകരിച്ച വാസ്തു വാണ് അവിടെ ദൃശ്യം. വാസ്തുപുരുഷനും കാലപുരുഷനും പരസ്പരം പിണഞ്ഞ നാഗരൂപമണ്ഡലത്തിലാണ് ത്രികോണമിതി (ട്രിഗണോമെട്രി)യിലൂടെ ദിക്കുംദിശയും ഉയരവും വിക്ഷേപവും ദൃക്ഷേപവും കാലവും ഗണിക്കുന്ന കാലവിധാനശാസ്ത്രം. ഇതിന് ആവശ്യമായ ഒരു യന്ത്രം ഇന്ത്യക്കാര് ഉപയോഗിച്ചിരുന്നു. സമുദ്രത്തിലും കുന്നി ന്മുകളിലുമായി 2 വിധം യന്ത്രം നിരീക്ഷണത്തിന് ഉപയോഗിക്കുന്നു. തിയോഡലൈററ് എന്ന് പാശ്ചാത്യര് വിളിച്ച് ഏറെ പരിഷ്കരിച്ച പുതിയ ടെലസ്കോപ്പിന്റെ അതിപ്രാചീനരൂപം. ജനഛായനോക്കിയും ,കണ്ണാടിപ്രതല ത്തിലെ ഛായനോക്കിയും ലംബനനിയമം (പാരലാക്സ്)അറിഞ്ഞവ്യക്തിയുടെ ത്രികോണമിതി ഭൂപ്രതലത്തിലെ അളവുഗണിക്കുന്ന വാസ്തുഗണിതം മാത്രമല്ല,ആ വാസ്തുവിന് നക്ഷത്രരാശിമണ്ഡലപ്രതലത്തിലെ നിശ്ചിത ബിന്ദുവുമായുള്ളബന്ധം ,ദൂരം,ഉയരം ഇവ അളക്കുന്ന കാലഗണിതവുമാണ്. ഈ ഗണിതം തൃക്കുരിലെ ഗുഹാമനുഷ്യര് ചെയ്തിരുന്നതായി കാണുന്നു.

മുകളിലെ ജലസംഭരണി,താഴെ നമസ്കാരമണ്ഡപത്തില് നടുവിലെ ജലഛായാപ്രതിബിംബമുള്ള സാളഗ്രാമ ശിലാ സ്ഥാനം, 2 നാഗം താഴെ ശയിക്കുന്ന മനുഷ്യരൂപത്തിന്മേല് ഉയര്ത്തിപ്പിടിച്ച ചതുരത്തോടു കൂടിയ അശ്വിനീകുമാരവിഗ്രഹം (പഴയ തിയോഡലൈററ്) എന്നിവ ഇതിനുപോ

ല്ലലകമാണ്. ക്ഷേത്രത്തിലെ ഒരു പഴയ ജീവനക്കാരന് പണ്ടുകാലത്ത് ആ ചതുരത്തിന്മേല് സവിഷേഷമായ ഒരു കണ്ണാടി ഉണ്ടായിരുന്നതായി പറഞ്ഞുകേട്ടിട്ടുണ്ടെന്നു പറയുകയും ചെയ്തു. തിയോഡലൈററിലെ പ്രകാശരശ്മിയുടെ പാതയാണ് ഞാനും നിങ്ങളും തൃക്കൂര് ഗുഹാക്ഷേത്രത്തില് പ്രദക്ഷിണം വെക്കുമ്പോള് അനുവര്ത്തിക്കുന്നത്. ദ്യോപുത്ര എന്ന വാക്ക് ഡിയോപ്ത്ര , തിയോപ്ത്ര എന്നു മാറിവന്നതാണ് തിയോഡലൈററ്. ആകാശപുത്രന്മാരെന്ന ദ്യോപുത്രര് അശ്വിനികളാണ്. ദ്യോവിന്റെ പുത്രരും,ചിത്രകൂടത്തില് വസിക്കുന്നവരുമായ ഭരദ്വാജരാണ് കശ്യപപുത്രരായ നാഗവംശം. (പെരുമ്പടപ്പുസ്വരൂപം,പാലിയം ).
തിയോഡലൈററിന്റെ ദൃശ്യപാത,താഴെ വിരാട്പുരുഷരൂപത്തില് സൂര്യരശ്മിമാര്ഗ്ഗം , ഉപാസകന് താന് കിഴക്കുനിന്നോ വടക്കുനിന്നോ പ്രവേശിച്ചതെന്ന ദിക്ഭ്രമം വരുത്തുന്ന മായാ ജനിപ്പിക്കുന്ന ദ്വന്ദ്വം ഒരു ഗോളം, ചതുരം,ത്രികോമം ഗണിതപ്രശ്നമാണ്. ഗോളക്ഷേത്രത്തില് , കോസ്മിക് പുരുഷന്റെ ശിരസ്സില്(മുകള്) ആണ് ധ്രുവബിന്ദു. അതിന്റെ ഛായയായ ചതുരശ്രവാസ്തുവില് നാഭിയിലിരിക്കുന്ന ബ്രഹ്മപുരുഷന് താന് അഭിമുഖീക രിക്കുന്ന ബിന്ദുവാണ് കിഴക്ക്. സൂര്യരശ്മിക്ക് അത് തെക്കാണ്. ദിക്ദേശകാലബന്ധനപാശം (പാശം) രജ്ജു സര്പ്പം പോലെ പ്രാണനെ ബന്ധിക്കുന്നു. അതിനെ മുക്തമാക്കലാണ് കയറ്റുലാഭാരം. ഭൂക്ഷേത്രം അളക്കാ നുപയോഗിക്കുന്ന രജ്ജു വാസ്തുവിദ്യയുടെ സിംബലുമാണ്. (നാഗസ്ഥാനം അഷ്ടമൂര്ത്തി സ്ഥാനത്തുനിന്ന് മാററി പ്രതിഷ്ഠിച്ചപ്പോള് വാസ്തുവത്തില് പുതിയ തലമുറക്ക് ദിങ്മോഹമെന്നമായ സംഭവിച്ചിട്ടുണ്ട്. )
ഇന്നത്തെ തിയോഡലൈററുകളില് ഓതപ്രോതമായ വൃത്തങ്ങള് (Vertical and horizontal circles) ഇലക്ട്രോ ണിക് ഗണിതമനുസരിച്ച് കാണുന്നു. ഇതിനുള്ള എന്കോഡറില് തുല്യദൂരത്തില് വെളുപ്പും കറുപ്പും വരകള് കാലം കൃത്യമായളക്കാന് ഉണ്ട്. (പണ്ടും സൂര്യഹോര,ചന്ദ്രഹോര ഉണ്ട്).ദ്യോപുത്രന്മാരുടെ ശ്രദ്ധാപൂര് വ്വമായ വീക്ഷണം (to behold or look upon attentively) എന്നാണ് തിയോഡലൈററ് എന്നവാക്കിന് അര്ത്ഥം. ഈ വാക്ക് 1571ലാണ് ആദ്യമായി സര് വ്വേ സംബന്ധമായ ഒരു പുസ്തകത്തില് യൂറോപ്പില് കാണുന്നത്. ഇതിന് ത്രികോണമിതി (ട്രിഗണോമെട്രി)യോട് ബന്ധമുണ്ടെന്ന് പാശ്ചാത്യര് ആദ്യമായി മനസ്സിലാക്കുന്നത് ട്രിഗണോമെട്രിക് സര് വ്വേ ഓഫ് ഇന്ത്യ ആരംഭിച്ചപ്പോളാണ്. (എവറസ്ററ് അതിലെ അംഗമായിരുന്നു). കോണുകളും ഉച്ചവും അഴിമുത്തും അളക്കുന്ന ദ്യോപുത്രന്മാരുടെ (അശ്വിനി) സമുദ്രയാനത്തിന് ഉപയോഗിച്ചി രുന്ന യന്ത്രം അങ്ങെ അവരും അറിഞ്ഞു. ഇവിടെ കുന്ന് ത്രികോണവുമാണ്. കടലില് പോകുന്നവര് നക്ഷത്ര രാശിനോക്കി ദിശകാണുന്നു. അക്ഷാംശരേഖാംശനിര്ണ്ണയം ചെയ്യുന്നു.കുന്നു തുരന്ന് ഗുഹാക്ഷേത്രമു ണ്ടാക്കുന്ന മൂഷകര് (എലി) നക്ഷത്രം കാണുന്നില്ല. കുന്നിനകത്തിരുന്ന് തങ്ങള്ക്ക് തുരക്കേണ്ട പാത നിര്ണ്ണയിക്കണം. ഖനികളിലും അങ്ങനെയാണ്. തുരങ്കം ഉണ്ടാക്കുന്ന എഞ്ചിനീറിങ്ങ് , തുരങ്കം നദിക്കടിയിലൂടെ കുന്നിനുക ളില്നിന്ന് നിര്മ്മിക്കണമെങ്കില് (ശിവഗംഗപോലെ)കുന്നിന്നടിയിലെ ഖനിയിലും പ്രതലത്തിലും ഉപയോഗി ക്കാവുന്ന തിയോഡലൈററിനെ ആശ്രയിക്കുന്നു. അതിനെ ഗൈറോ തിയോഡ ലൈററ് എന്നുപറയും. ഇത്തരം ഉപകരണങ്ങളുപയോഗിക്കാതെ കുന്നുതുരന്ന് ഗുഹാക്ഷേത്രമുണ്ടാക്കാനും അതിനുമുകളില് വററാത്ത ശിവഗംഗ ഉണ്ടാക്കാനും കഴിയില്ല.
ഗൈറോതിയോഡലൈററില്, സാധാരണ തിയോഡലൈററില് ഒരു ഗൈറോസ്കോപ്പുകൂടി പിടിപ്പിച്ചിരിക്കും. ഇത് ഭൂമിയുടെ കറക്കം അളക്കുന്നതിനാല് ,ഭൂമിയുടെ കറക്കത്തിന്റെ അക്ഷാംശം ഗ്രഹിപ്പിക്കുന്നു. അതും ഭൂമി യിലെ നിരീക്ഷകന്റെ പ്രതലവും ഒന്നാക്കുന്ന അക്ഷമാണ് ഇതിനാലറിവാവുക. ഈ പ്രതലം 90 ഡിഗ്രിയു ള്ള രേഖയെ ഛേദിക്കുന്നത് യഥാര്ത്ഥതെക്കുവടക്കുരേഖ .യഥാര്ത്ഥവടക്കുദിശകാണാന് ഗൈറോ തിയോഡ ലൈററ് ഭൂഗര്ഭത്തിലും സഹായിക്കും. ഈ

ഉപകരണം ധ്രുവങ്ങളില് ഉപയോഗിക്കാവതല്ല. ഭൂമദ്ധ്യരേഖാഭാ ഗത്തേ സാധിക്കൂ. (ട്രോപ്പിക്ക്) . നക്ഷത്രനിരീക്ഷണഫലം, ദൃഗ്ഗണിതം, തിയോഡലൈററിന്റെ സഹായം ഇതു ചേര്ത്തുപയോഗിച്ച ബീജഗണിതം കൊണ്ട് 100 ശതമാനം ശരിയായ ഉത്തരം കിട്ടും. (ഇത് വരാഹമിഹിരന്റെ പഞ്ചസിദ്ധാന്തികയിലും പറയുന്നുണ്ട്). രാത്രി മാത്രമേ നക്ഷത്രനിരീക്ഷണം സാധിക്കൂ. പകല് ഗൈറോതിയോഡലൈററ് ഉപയോഗിക്കാം. ദൃഗ്ഗണിതപരമേശ്രനും വരാഹമിഹിരനും എല്ലാം ഉപ യോഗിച്ച ഈ യന്ത്രം തൃക്കരിനെ ജ്യോതിശ്ശാസ്ത്രനിരീക്ഷണകേന്ദ്രമായി (ഘടിക) വിദ്യാഭ്യാസസ്ഥാനമായി കരുതാന് പ്രേരിപ്പിക്കുന്നു. ( യന്ത്രവിവരണം പ്രകാശസിന്ധു.സുവര്ണ്ണ നാലപ്പാട്ട്. ഡിസി ബുക്സ്.അപ്രകാശിതം) .

കാലവിധാനശാസ്ത്രം,മണിമുട്ടിശംഖുവിളിക്കുന്ന സമ്പ്രദായം സമയമറിയിക്കുന്ന സമ്പ്രദായം എന്നിവ തൃക്കര് ക്ഷേത്രത്തിലുണ്ടായിരുന്നതിന് ക്ഷേത്രവിജ്ഞാനകോശം സാക്ഷ്യം വഹിക്കുന്നു. ( പേജ് 655-656). പുലര്ച്ച മൂന്നുമണിക്കാണ് ശംഖുവിളിച്ചിരുന്നത്. ശംഖുവിളിക്കുന്നത് വാദ്യക്കാരായ മാരാന്മാരാണ്. അവര് സ്വര്ണ്ണ മല്ലിപ്പൂ (സുവര്ണ്ണമല്ലി) വെള്ളത്തിലിട്ടുവെക്കും. രാവിലെ 3 മണിക്ക് അവ വിടരും.പൂവിടര്ന്ന ഉടനെ ശംഖു വിളിക്കും. അതായത് ക്ഷേത്രത്തിനകത്ത് (ഒരുപക്ഷേ ശിവഗംഗാതീര്ത്ഥത്തില് തന്നെ) പൂവിടരുന്നു. ശംഖുവിളി കുന്നിന്പുറത്തുനിന്നാവണം (നാട്ടുമുഴുവനും കേള്ക്കാന്). കേരളത്തില് പണ്ടുപയോഗിച്ചിരുന്ന സൂര്യഘടികാരവും പി ജി രാജേന്ദ്രന് ഇവിടെ പരാമര്ശിക്കുന്നു. സൂര്യോദയത്തില് മണി അടിക്കുന്നത് രാശിമണിപ്പട്ട്,നാഴിക,വിനാഴിക രേഖപ്പെടുത്തിയ നാഴികപടക എന്നിവയോട്ടുകൂടിയ തിയോഡലൈററ് വെച്ചാണെന്ന് ഇതും തെളിവാണ്. എഡി 1157ല് കൊല്ലത്തുവന്ന റബ്ബാന് ബന്ഞമിനെന്ന സ്പാനിഷ് യഹൂദസഞ്ചാരിയുടെ വാക്കുകള് രാജേന്ദ്രന് ഉദ്ധരിക്കുന്നുണ്ട്. ക്ഷേത്രത്തില് സൂര്യപ്രതിമ ഘടിപ്പിച്ച യന്ത്രമുണ്ടെന്നും രാവിലെ വലിയശബ്ദം പുറപ്പെടുവിച്ച് അതു കറങ്ങുമെന്നും സഞ്ചാരി എഴുതുന്നു. മണലിപ്പുഴ തൃക്കരുക്ഷേത്രഭാഗത്തുമാത്രമാണ് തെക്കുവടക്കായി ഒഴുകുന്നതെന്നത് , തെക്കും വടക്കും ഭൂപ്രതലത്തിലും രാശിമണ്ഡലത്തിലും ഒരേ രേഖയില് വരുന്ന സമയഗണനത്തിനും സഹായകമാണ് (ദൃ ധ്രുവനിര്ണ്ണയം). ക്ഷേത്രത്തില് കാണുന്ന തിയോഡലൈററ് അടക്കമുള്ള യന്ത്രങ്ങള് ,ജ്യോതിഷവാസ്തുസംബന്ധമായ സംഗതികള് എന്നിവ കൃത്യമായിത്തന്നെ വ്യാഖ്യാനിക്കാം. പൊരുമ്പടപ്പുസ്വരൂപത്തിന് കോഴിക്കുകമ്പോള് പെരുമ്പറ ഘോഷിക്കുന്ന (ലോകമല്ലേശ്വരം) ഘോഷിതാരാമം ക്രിസതുവര്ഷത്തിനുമുമ്പേ മററു സ്ഥലങ്ങളിലും ഉണ്ട്. പെരുമ്പടപ്പിന്റെ പെരുമ്പടകുമുത്തരയന്മാരെന്ന നാവികപ്പടയും സമുദ്ര സഞ്ചാ രവും ആരംഭിച്ചമുതലേ ഇത്തരം യന്ത്രങ്ങളും അവര്ക്കുണ്ടായിരുന്നു. കടല് യാത്ര, ഖനി,ഗുഹ, ആരണ്യക, ഗിരിപ്രദേശങ്ങളിലെ നിരീക്ഷണം ,അരുണോദയത്തില് സൂര്യനമസ്കാരാദി ചര്യകള് ചെയ്യാന് കാലമളക്കുന്ന നരവംശശാസ്ത്ര പരമായ പ്രത്യേകത, കാലദേശങ്ങളെക്കുറിച്ച വിപുലമായ ജ്ഞാനം, ഇതെല്ലാം വ്യാസഭാരതകാലത്തേ നിലവിലുണ്ട് ( ഇത് സിന്ധുസരസ്വതി,ഹരപ്പന്കാലമാണ്). യാദവരുടെ ദോളവീരയിലും ഇത്തരം യന്ത്ര മുണ്ടായിരുന്നതായി സൂചന. പടിഞ്ഞാറന്തീരത്തെ ചന്ദ്രവംശജരായ സമുദ്രസഞ്ചാരികളുടെ വിശദമായ വിവരണം corridors of Time എന്നകൃതിയില് കാണുക .(സപ്തസൈന്ധവം എന്നകൃതിയിലുമുണ്ട്. അത് ഡിസിബുക്സ് ഇതുവരെ പ്രസിദ്ധീകരിച്ചിട്ടില്ല)

ദിനോസോറുകളെ കേരളീയര് കണ്ടിട്ടുണ്ടോ .

65.5 മില്ല്യന് വര്ഷംമുമ്പ് ഡെക്കാന് ഡ്രോപ്പ് എന്ന പ്രതിഭാസത്തില് ഇന്ത്യ ഉള്പ്പെടെയുള്ള ലോകത്തിലെ രാക്ഷസവര്ഗ്ഗം മുഴുവനും നശിച്ചു എന്ന് ആധുനികശാസ്ത്രം. ഇതാണു ദിനോസാറുകള് നശിച്ചകാലം. ഇക്കാല ത്ത് പാഞ്ചിയ വിഭജിച്ചു, ഡെക്കാന് ഡ്രോപ്പ് ഇന്ത്യയെ പുതിയ ഒരു രൂപം നല്കി

മനോഹരമാക്കി. ദിനോസറു കള് ഭൂമിയിലെ അന്തരീക്ഷമാററത്താല് ഓസോണ് പാളികളും കാര്ബണ് ഡയോക്സൈഡും വര്ദ്ധിച്ച് ശ്വാസം മുട്ടിയാണ് നശിച്ചതെന്ന് പുതിയ ശാസ്ത്രം.( ശ്വാസം മുട്ടലിന് രജ്ജുതുലാഭാരം നടത്തുന്ന തൃക്കുരിലെ പതിവ് അന്നത്തെ നരവംശശാസ്ത്രശീലം കൊണ്ടുണ്ടായതാവുമോ എന്നറിയില്ല). വാത്മീകിരാമായണത്തില് ഇതിനെ ദണ്ഡക നെന്ന രാജാവിന്റെ കാലത്ത് വിന്ധ്യപര് വ്വതം തീയും പൊടിയും വര്ഷിച്ച് ദണ്ഡകാരണ്യം മുഴുവനും മൂടിക്കളഞ്ഞതായി പരാമര്ശിക്കുന്നു. (അഗ്നിപര് വ്വത സ്ഫോടനമാകാം). വിന്ധ്യന്റെ അനിയന്ത്രിത മായ വളര്ച്ച നില്ക്കുന്നത്, വളരെ കാലം കഴിഞ്ഞ് അഗസ്ത്യമുനി ദക്ഷിണദേശത്തേക്ക് വന്നപ്പോഴാണ്. പില്ക്കാലത്ത്, രാമരാവണ കാല ത്ത് ഇവരില്നിന്ന് ഒരു രാക്ഷസവര്ഗ്ഗശാഖ  മനുഷ്യ ര്ക്കിടയില് ഉണ്ടായതായും രാമരാവണയുദ്ധത്തില് അതിന് നാശം സംഭവിച്ചതായും നാം കാണുന്നു.
അനേകം കുററന് ജീവികളുടെ ശില്പ്പങ്ങള്,ചിത്രങ്ങള്,വ്യാളീരൂപങ്ങള് തൃക്കുരിലെ പാറപ്പുറത്ത് കാണുന്നു. ശിവശിരസ്സിനുമുകളില് സന്ദര്ശകര് ചവിട്ടാതിരിക്കാല് കെട്ടിയപാരപ്പററിനും ശിവഗംഗക്കും ഇടയില് കാണുന്ന ഒന്ന് ,ച തെക്കെ നടയില് കൂടി പുറത്തിറങ്ങിയ ഉടനെ കാണുന്ന ഒന്ന് സപ്തമാതൃക്കളുടെ മാതൃശാലയില് നിന്ന് മുകളിലെ ശിവഗംഗാസ്ഥാനത്തേക്ക് പോകുമ്പോള് ഉള്ളഒന്ന് – ഈ മൂന്നെണ്ണം സവിശേഷശ്രദ്ധ അര്ഹിക്കുന്നു.
ശിവഗംഗക്കു സമീപമുള്ളതിന്റെ പല്ലുകള്,കൈകള് ,വലിപ്പം,മുഖഭാവം എന്നിവ ശ്രദ്ധേയമാണ്. ഒരു കൈ മാല് തലവെച്ച് മറുകൈ വശത്ത് നീട്ടിവെച്ച്,പല്ലുപുറത്തുകാണുംവിധം ഉറങ്ങുന്ന രൂപമാണ്. (ഉറങ്ങുന്ന ശിംശുമാരവാസ്തുപുരുഷന്). ആധുനികശാസ്ത്രം പറയുന്നത് , Fossils of the troodonts Mei and sindrithoides demonstrate that some dinosaurs slept with their heads tucked under their arms ,എന്നാണ്. ഇത് ശിര സ്സിനെ ചൂടായി സംരക്ഷിക്കാനാണെന്നും പക്ഷികളും അങ്ങനെയാണെന്നും കരുതുന്നു. മാതൃശാലക്കടു ത്തു ഉള്ളതിന് കൂര്ത്ത പല്ലും ,ശരീരത്തില് മുള്ളുപോലുള്ള ചിതമ്പലുമുണ്ട്. വളരെ വലുതാണ്.മുന്കാലുകള് പിന്കാ ലുകളെക്കാള് ചെറുതാണ്. തെക്കെ നടക്കലുള്ളത് വളരെ വലുതാണ്,കൂര്ത്തുവെളുത്തപല്ല് കാണാം.കാലു കള് കാണുന്നില്ല. ഇവയെകൂടാതെ അനേകം വലുതും ചെറുതുമായ മൃഗങ്ങള് ,ഒററപ്പാറമേല് കൊത്തിയഗജ രൂപങ്ങള്, വലുതും ചെറുതുമായ നാഗങ്ങള് ,വ്യാളികള് ഇവയെ കാണാം. ഗജലക്ഷ്മി, തപം ചെയ്യുന്ന മുനി (അഗസ്ത്യന്),ദീപമേന്തിയ ദേവകന്യ ഇവയുമുണ്ട്. വീണ,തംബുരു,സാളഗ്രാമശിലകളിലാണ് സരസ്വതി,വിഷ്ണു സാന്നിദ്ധ്യം ക്ഷേത്രത്തിനകത്ത്. വിദ്യാസ്ഥാനമാണ് എന്നതിനാല് ദക്ഷിണാമൂര്ത്തിസാന്നിദ്ധ്യമുണ്ട്. മുനി ഗുരുവാകയാല് പാഠശാലയായും ഇതിനെ ഉപയോഗിച്ചിരുന്നിരിക്കാം. നാഗങ്ങള് പ്രജ്ഞാപാരമിത എന്ന വൈഷ്ണവീശക്തിയാണെന്ന് ദേവീഭാഗവതത്തില് നിന്നറിയാം. അവരുടെ വിജ്ഞാനം കടലിനടിയില് എക്കാ ലവും അനന്തശേഷനാഗത്താല് സംരക്ഷിക്കപ്പെടുന്നതിനാലാണിത്. നാഗാര്ജ്ജുനനും ഇത് പറയു ന്നുണ്ട്. നാഗപദത്തിന് ഇഴയുന്ന ജൈവവര്ഗ്ഗം,ആന(മതംഗം), മതംഗമുനി, ചണ്ഡാലി, ചണ്ഡാല നെന്നീ അര്ത്ഥ ങ്ങളുമുണ്ട്.
ദേവികളിച്ച മായാചതുരംഗം
വൈഷ്ണവിയായ വിഷ്ണുമായ (പദ്മനാഭസഹോദരി) ശിവപത്നിയാണ്. ശിവസോദരിയായ ലക്ഷ്മി വിഷ്ണുഉപത്നി, സരസ്വരി വിരാട്പുരുഷനായ വിഷ്ണുവിന്റെ നാവില്നിന്ന് (വിഷ്ണുജിഹ്വാ) ജനിച്ച് വിഷ്ണുനാഭിയില് ജനിച്ച ബ്രഹ്മാവിന്റെ ബ്രഹ്മാണിയായവള്. ഇവരുടെ ത്രികുടുംബസ്ഥാനമാണ് എല്ലാ ക്ഷേത്രവും,പ്രത്യേകിച്ച് തൃക്കുര് ഗുഹാക്ഷേത്രം. ജ്ഞാനചതുരംഗം എന്ന ലീലയുടെ അദ്വൈതം ശിവപാദശിവഗംഗകള്ക്കുസമീപം കാണാം. 72 കള്ളി ( 8 നെ 9 കൊണ്ടു ഗുണിച്ചത്) ,നാലുമൂലയില് നാഗഫണമായി 4 കള്ളി വേറെ, ഇനിയും വികസിക്കുന്ന മായാചതുഷ്കമെന്നുസൂചിപ്പിക്കുന്നു. (കൂടുതല്

വിവരങ്ങള്ക്ക് പദ്മസിസ്ധു, ശാരദാതിലകഭാഷ്യം കാണുക). താന്ത്രികഗ്രന്ഥങ്ങളിലെ ഈ മാജിക് സ്ക്വയറ് , രാമാനുജന്റെ ദേവീദര്ശനത്തില് തെളിഞ്ഞുവന്ന മായാ ചതുഷ്കം തന്നെയാണ്. ചൈന യിലെ ലോസു എന്ന ലോപാമുദ്രസൂത്രത്തെക്കുറിച്ച് പലതവണ എഴുതിയതാ കയാല് വിവരിക്കുന്നില്ല. എന്നാല് അന്നൊക്കെ പുസ്തകം, സാഹിത്യം, ഗണിതം കൊണ്ടുമാത്രം തെളിവുകിട്ടി യിരുന്ന മാന്ത്രി കചതുരത്തിന് ഇപ്രകാരമൊരു ആര്ക്കിയോളജിക്കല് തെളിവ് എനിക്കായി തൃക്കൂര് മഹാദേവ ക്ഷേ ത്രത്തിന്റെ പാറപ്പുറത്ത് കാത്തുകിടപ്പുണ്ടാവുമെന്ന് ഞാന് സ്വപ്നത്തില് കൂടി വിചാരിച്ചിരുന്നില്ല. (ഒന്ന ല്ല, അനേകം പാറകളിലുണ്ട് ഇത്തരം ചതുഷ്കങ്ങളെന്ന് പിന്നീട് കണ്ടു. പാറോലി പാഞ്ചാലീപ ഞ്ചതീ ര്ത്ഥ ത്തില ടക്കം. )ഇതുവെറും കോഇന്സിഡന്സ് അല്ല, സിംക്രോണിസിററിയാണ്. എന്നെ ഇവിടെയെ ത്തിച്ച നിയോഗം സഹസ്രാബ്ദങ്ങള്ക്കുമുമ്പുള്ള ഗുരുകാരണവന്മാര് മുതല് , ഈജന്മത്തി ലെ പുണ്യകര്മ്മങ്ങളും കൂടിയാവണം.ഈശ്വരകൃപകൂടാതെ ഞാനിവിടെയെത്തി ഇത് കാണുമായി രുന്നില്ല. ഇതായിരുന്നിരിക്കാം കിഴക്കെ ഗോപുരം കടന്നപ്പോഴ്തന്നെ എനിക്ക് എന്നെ ഈശ്വര നേത്ര ങ്ങള് നോക്കുന്നതായി തോന്നിയ അനുഭൂതിക്ക് കാരണം.

സാധാരണ ശിവക്ഷേത്രങ്ങളില് 360 ഡിഗ്രി ഒന്നിച്ച് വലം വെക്കില്ല. 270 ഡിഗ്രി വലത്തോട്ടു പ്രണാ ളംവരെ സഞ്ചരിച്ച്, മടങ്ങി, ബാക്കി 90 ഡിഗ്രി ഇടത്തോട്ടാണ് പ്രദക്ഷിണം. എന്നാലിവിടെ സ്വയംഭൂ ലിംഗത്തെ 90 ഡിഗ്രി വലത്തോട്ട് നീങ്ങി പ്രദക്ഷിണം ചെയ്യാനല്ലാതെ മുഴിവനും പ്രദക്ഷിണം വെക്കാ നാവില്ല. ബാക്കി 270 ഡിഗ്രി ഇടത്തോട്ട് സഞ്ചരിച്ച് മേരുലിംഗത്തെ (അര്ദ്ധവൃത്താകൃതിയുള്ളപാറ അടക്കം) അഥവാ കുന്നിനെ പ്രദക്ഷിണം വെക്കുകയാണ്. കുന്നുതന്നെയാണ് ശിവലിംഗസ്ഥാനത്ത് അപ്പോള്. ഇടയില് ഒരു പവിത്ര ക്കെട്ടുണ്ടാക്കി മുകളിലെ കുന്നിലെ ദിവ്യസ്ഥാനത്ത് (താഴത്തെ ശിവ ലിംഗത്തിന്റെ ശിരോഭാഗ മൊഴികെ) പൂര്ണ്ണപ്രദക്ഷിണം വെക്കണം. അവിടെ ദേവീമായയുടെ ലീലാ പ്രപഞ്ചവും ഗംഗാദേവിയുമാകയാല് ദേവീ ക്ഷേത്രമാണ്. പടിഞ്ഞാട്ടുള്ള 126 പടി ഇറങ്ങിച്ചെന്നാല് പുറയന്കാവ് ദേവീക്ഷേത്രം. പൊറൈ എന്നാല് കുന്ന്. പൊറൈയന്കാവ് കുന്നിന്മകളായപാര് വ്വതിയുടെ ക്ഷേത്രം. ത്രിശക്തികളും ത്രിമൂര്ത്തികളും ഈ ഒരൊററസമുച്ചയത്തില് രൂപമില്ലാതെ മുദ്രകളായി സാന്നിദ്ധ്യം ചെയ്യുന്നു.

സരസ്വതിമുദ്രകള്- വീണ,തംബുരു (കലൈമകള്)

പാര് വ്വതി – ലീലാചതുരംഗക്കളം ( മലൈമകള്)

ലക്ഷ്മി – സുവര്ണ്ണമല്ലി,ഗജലക്ഷ്മി ,വിഷ്ണുപാദത്തിലെ ജലതീര്ത്ഥം ( അലൈമകള്)

വിഷ്ണു – സാളഗ്രാമശില,അതിനുമുകളിലായി കാണുന്നനൃസിംഹഛായ.മുകളിലെ ചതുരപ്പലക യെടു ത്താല് മുകളിലേക്ക് തുറക്കുന്ന ദ്വാരമുണ്ട്. സൂര്യരശ്മി ശിലയില് പതിച്ച് ജലക്കുമിളയുടെ പ്രതീതി യുള്ള പളുങ്കുരശ്മി പ്രകാശം അങ്ങനെ കിട്ടുന്നു. മുകളിലെ ഗംഗാതീര്ത്ഥത്തില് ഞാനെടുത്ത ഫോ ട്ടോകളില് ഒന്നില് പച്ചക്കല്ല വെച്ചമൂക്കുത്തിപോലൊന്നു മൊട്ടായി കണ്ടു. ഇത് ഓപ്ററിക്കല് ഇല്ല്യൂ ഷനെന്ന മായയോ, അതോ,ഇതാണോ, 3 മണിക്കുസൂര്യന്റെ പ്രഥമരശ്മിയേററാല് വിടരുന്ന സ്വര്ണ്ണ മല്ലിപ്പൂവ് .

സ്വാനുഭൂതിമധുരത്തില് ശ്രീവേങ്കടാചലപതിയുടെ മാറത്തെ പച്ചക്കല്ലുപതക്കം പോലെ ആ ഗംഗാ തീര്ത്ഥ ത്തിലെ മൂക്കുത്തിമൊട്ടില് സൂര്യചന്ദ്രകാന്തങ്ങളും വര്ണ്ണരസപ്രപഞ്ചങ്ങളും വിടരുന്നത് ഞാനറിയുന്നു. എന്റെ പ്രജ്ഞാപാരമിതത്തിലും അനേകം സുവര്ണ്ണമല്ലിപ്പൂമൊട്ടുകളുടെ വികാസം. ശംഖനാദം മുഴങ്ങുന്നശിരസ്സില് ശിവഗംഗ പാടുന്നു ഓം.....

ശയനവിഷ്ണുവിന്റെ ശിംശുമാരരൂപമായി ചെരിഞ്ഞുകിടക്കുന്ന വാസ്തുപുരുഷനെ തൃക്കുരില് പാറക്കുമുകളിലെ ശിലയുടെ മദ്ധ്യഭാഗത്തു കൊത്തിവെച്ചതു നാം കണ്ടു. .ഉഭയരാശിമാസങ്ങളില് (മിഥുനം, കന്നി,ധനു,മീനം) വാസ്തുപുരുഷന് പൂര്ണ്ണയോഗനിദ്രയിലാണ്. മററുമാസങ്ങളില് ഒരുദിവസം ഉണര്ന്നിരിക്കും. അന്ന് മൂന്നേമു ക്കാല്നാഴികകൊണ്ട് 5 അവസ്ഥ ഉണ്ടാവും. (ഒരോ അവസ്ഥക്ക് മുക്കാല് നാഴിക വീതം). ആദ്യത്തെ മുക്കാല് നാഴിക ദന്തശുദ്ധി, അടുത്ത മുക്കാല്നാഴിക സ്നാനം, പിന്നെ ക്രമത്തില് ജപം,ആഹാരം, താംബൂല ഭുക്തി. ആഹാരം,താംബൂലഭുക്തി അവസ്ഥകളിലാണ് ശിലാസ്ഥാപനം ചെയ്യുക. വാസ്തുപുരുഷന്റെ ശിരസ്സ്, കാല്,മുഖം,പൃഷ്ഠം,ഉട എന്നീ രാശിഭാഗത്ത് കുഴിക്കുകയില്ല. ഇതിന് വാസ്തുപുരുഷന്റെ ശയനസ്ഥിതി അറിയ ണം.

| മാസം | ശിരസ്സ് | പാദം | മുഖം |
|---|---|---|---|
| മീനം,മേടം,ഇടവം | പടിഞ്ഞാറ് | കിഴക്ക് | വടക്ക് |
| മിഥുനം,കര്ക്കിടം,ചിങ്ങം | വടക്ക് | തെക്ക് | കിഴക്ക് |
| കന്നി,തുലാം,വൃശ്ചികം | കിഴക്ക് | പടിഞ്ഞാറ് | തെക്ക് |
| ധനു,മകരം,കുംഭം | തെക്ക് | വടക്ക് | പടിഞ്ഞാറ് |

പാറക്കുമുകളില് പാദവും ശിരോഭാഗവും ( പാരപ്പററ് കെട്ടിമറച്ചഭാഗം) വെച്ച്, നടുവില് ചെരിഞ്ഞു കിടന്നുറങ്ങുന്ന ശിംശുമാരവും കൊത്തിയത്,ഇപ്രകാരമുള്ള ഭൂമിയുടെ കറക്കം (ധ്രുവതാരത്തെ ആസ്പദമാക്കിയത്) കണക്കാക്കിയാണ്. വാസ്തുപുരുഷന്റെ ലിംഗം വരുന്ന ഭാഗത്ത് തറക്കല്ലിടുന്നു. അത് വാസ്തുപുരുഷന് ഭൂയോ നിയില് നിക്ഷേപിച്ച ബീജമാണ്. (ഭൂമി വിഷ്ണുപത്നി). ഈ ബീജം വളര്ന്നുവലുതായി ക്ഷേത്രം (ഗൃഹം) ഉണ്ടാവു ന്നു. തൃക്കുരിന്റെ ആദ്യാക്ഷരമായ തയുടെ രാശി തുലാം. തുലാം രാശിയില് രണ്ടാംനാഴികയില് (പതിനൊന്നാം തിയ്യതി) വാസ്തുപുരുഷന് നിദ്രവിട്ടുണരുന്നു. അതില് നാലേക്കാല് നാഴികമുതല് അഞ്ചേക്കാല് നാഴികവരെ യുള്ളസമയം ആഹാരതാംബൂലസമയം. അതിനാല് ക്ഷേത്രത്തിന്റെ തറക്കല്ലിട്ടത് ഈ സമയത്താവണം. അതിനാല് ക്ഷേത്രഭൂമിക്ക് ലഗ്നം തുലാംരാശി. ക്ഷേത്രനിര്മ്മാണത്തിന് തെരഞ്ഞെടുത്ത ഭൂമിക്ക് ഗജപൃഷ്ഠാ, കൂര്മ്മപൃഷ്ഠാ എന്ന 2 ലക്ഷണവും പ്രകൃതിദത്തമാണ്. തൊക്കും പടിഞ്ഞാറും തെക്കുപടിഞ്ഞാറും വടക്കുപടി ഞ്ഞാറും ഉയര്ന്നുനില്ക്കുന്ന അര്ദ്ധവൃത്താകൃതിയിലുള്ളപാറയാകയാല് ഗജപൃഷ്ഠമാതൃക. ധനധാന്യസമൃദ്ധി, ശ്രീസമൃദ്ധി ഫലം. കുന്ന് നാലുഭാഗവും ചെരിഞ്ഞതും മദ്ധ്യഭാഗം ഉയര്ന്നതുമാകയാല് കൂര്മ്മപൃഷ്ഠലക്ഷണം. യശസ്സ് വര്ദ്ധിപ്പിക്കുമെന്ന് ഫലം.

എങ്ങനെ ശിവഗംഗയില് 365 ദിനം ജലം നില്ക്കുന്നു

പരേശ്വരനവരസതത്വത്തിന്റെ നാദകമ്പനങ്ങളുടെ പള്സ് പമ്പ് ജനറേററ് (PULSE PUMP GENERATOR)കൊണ്ട്. ഇതിന്

1 ആരോഹണം ചെയ്യുന്ന പാതാള(ഭൂഗര്ഭ) ഇടനാഴി

2 പാതാളഗംഗയും അതിന്റെ സംഭരണിയും

3 ഒരിടത്ത് അവസാനിക്കുന്ന ഒരു കിണറിന്റെ ഷാഫ്ററ്

4 കിണറ്

5 ഗര്ഭഗൃഹം (ഗ്രോട്ടോ)

6 അതിലെ വായുമര്ദ്ദക്രമീകരണത്തിനുള്ളമാര്ഗ്ഗം

ഇത്രയും ആവശ്യമാണ്. ഇതെല്ലാം ക്ഷേത്രത്തിലുണ്ട് എന്നത് അത്ഭുതകരമായി തോന്നി. ഗര്ഭഗൃഹ ത്തിലെ ശിവലിംഗം ഒരു റൊഗുലേററായി പ്രവര്ത്തിക്കുന്നുണ്ട്. തിടപ്പള്ളിയില് പാകം

ചെയ്യുന്ന സമയത്ത്, വായുമര്ദ്ദംകൂട്ടുകയും വായു ചൂടുപിടിക്കുകയും ചെയ്യും. ഇത് ശിവ ലിംഗ ത്തിന്റെ പ്രവര്ത്തനശേഷി കൂട്ടുന്നു. താഴത്തെ പാതാളസംഭരണിയുടെ 45 ഡിഗ്രിയിലുള്ള വിന്യാസം,അതിന്റെ വടക്കുപടിഞ്ഞാറ് ,തെക്കുകിഴക്കന് കര്ണ്ണത്തിലുള്ള ( മണ്സൂണ്വാ യു.അശിനികള് ) വിന്യാസം ഇവകൊണ്ട് സമ്മര്ദ്ദ തരംഗങ്ങളുടെ റിഫ്ലക്ടീവ് കൈമുട്ട് (REFLECTIVE ELBOW)ക്രമീകരണം നടക്കുന്നു. ഈ alignment ,Acoustic Dynamics ന് ഉള്ളതാണ്. ഭൂഗര്ഭത്തിലെ പാതാളഗംഗയില് ഒരു സ്ഥിരതരംഗം ഉണ്ടാ വാനാണ്. കര്ണ്ണവിന്യാസം (diagonal). ശില്പ്പിക്ക് സങ്കീര്ണ്ണമായ fluid dynamics, acoustics ,ഇവയുടെ പാരസ്പരികത്വം അറിയാമെന്നതിന്റെ ലക്ഷണമാണ്. ചൂടും സമ്മര്ദ്ദവും കൂടിയവായു ( തിടപ്പ ള്ളി,ഗര്ഭ ഗൃഹം,ശിവലിംഗം), പാതാളഗംഗ ( An underground dead stream)യിലെ ജലതരംഗ ശബ്ദകമ്പനം ഇവ ഒരുമിച്ച് പ്രവര്ത്തിപ്പിക്കാന് മണലിപ്പുഴയൊഴുക്കിനെ ഉപയോഗപ്പെടുത്തി യിട്ടുണ്ട്.




ഇങ്ങനെയൊന്ന് പ്രവര്ത്തിപ്പിക്കാനുള്ള അറിവ് അന്നത്തെ ശില്പ്പികള്ക്ക് ഉണ്ടായിരുന്നു. ഇന്ന്, ഇതില്നിന്ന് വെള്ളം എടുക്കാന് തുടങ്ങിയതിനാല് ഒരിടത്ത് ലീക്ക് കണ്ടു.ഇത് വായു

സമ്മർദ്ദം കുറയ്ക്കും. ശ്രദ്ധിച്ചില്ലെങ്കില് അടുത്തുതന്നെ ശിവഗംഗ വററും.




അനന്തശിരസ്സിലാണ് ശിവപാദമുദ്ര. അനന്തനാണ് ജലദൃഷ്ടി. വിഷ്ണുശിരസ്സും, ശിവലിംഗമെന്ന ശിവ ശിരസ്സും ഒന്നാണിവിടെ. വിഷ്ണുപാദത്തിലാണ് സരസ്വതിവീണയും ദക്ഷിണാമൂർത്തിയും. നാഭിയില് മുകളിലാകാശപദ്മമായി വിടരുന്ന ആകാശം. 3 വ്യാളീസ്ഥാനം, 1. കിണററിന് മുഖം തിരിച്ച്, തെക്കു പടിഞ്ഞാറ് നട, 2. സപ്തമാതൃകക്ക് മുന്നില് (നിരൃതികോണ്), 3. മുകളിലെ ശിവ പാദത്തി നും,ശിവ ഗംഗക്കും ഇടയില് .മൂന്നിലും സ്ഥിതി കൊണ്ടും, ജലസാമീപ്യം കൊണ്ടും മുതല (ശിംശുമാരം) പറയപ്പെടുന്നു. ഇത്ര കണിശമായ ഒരു നിർമ്മിതി ത്രിമൂർത്തിസങ്കല്പ്പത്തോടെ , ചെയ്തത് ആരായിരുന്നാലും അവരുടെ കഴിവിനെ നമിക്കാതെ കഴിയുകയില്ല.

- കോഴിയമ്പലമായ പഴയന്നൂര് .

  കോഴി എന്നാല് കൊററവൈ എന്ന സംഘകാലദേവത. ശക്തിസ്വരൂപിണി. കോഴി ക്കൊടിയോനെന്ന സുബ്രഹ്മണ്യന്റെ അമ്മ. വേതാളം അഥവാ നരവാഹനരൂപിണി (യക്ഷി ണി) നൃസിംഹവാഹിനി ഭദ്രകാളി. കേരളരാജാക്കന്മാരുടെ പരദേവത. എല്ലാ കളരി കളിലും ക്ഷത്രിയഭവനങ്ങളിലും കുലപരദേവതയും, ഗ്രാമപരദേവതയുമായി കോഴി പൂജിതയാ ണ്. കൊററവൈക്കോട്ടം എല്ലാ വീടിനോട് ചേർന്നും കളരിപരദേവതാ രൂപത്തില് കളരി വാതു ക്കലമ്മയായി ഇരിക്കുന്നു. സംക്രമപുരുഷവാഹനം കോഴിയും സംക്രമകരണം പുഴുക്കര ണവു മെങ്കില് നല്ല മഴകിട്ടുമെന്ന വിഷുഫലമനുസരിച്ച് , നല്ല മഴ കിട്ടുന്ന കേരളത്തിലും വടക്കു കിഴ ക്കന് പ്രവിശ്യകളിലും(ചിറാപുഞ്ചി) , പടിഞ്ഞാറും വടക്കുകിഴക്കും എന്ന വരുണ,ഈശാന ദിക്കുകളില് നരവാഹനവും കോഴിവാഹനവും (ദേവത,സംക്രമപുരുഷനെന്നിവരുടെ)ചേർന്ന സ്ഥലങ്ങളിലും ഉള്ള പൊതുഫലമനുസരിച്ച് ആണ് ഈ പ്രദേശത്തുവസിക്കുന്നവർക്ക്

ഈപേരുകള്. കോഴിക്കുളങ്ങര,കൊക്കോഴിക്കോട്,കോഴിക്കോട്, കോഴിമാമ്പറമ്പ് മുതലായി അനേകം നാമങ്ങള് കേരളത്തിലുണ്ട്. ഴയുടെ ഉച്ചാരണഭേദമായ കോയി,കോയിത്തമ്പുരാന് ,കോയിക്കല് മുതലായ വാക്കുകളും സുലഭമാണ്. കോ, കോന് എന്നാല് രാജാവ്. കോ എന്ന രാജാവിന്റെ കളരിപരദേവതാസ്ഥാനം ധര്മ്മസ്ഥാനം ഇവക്ക്, കോയില്, കോയിക്കല് (കോഴിക്കല്ല്) മുതലായ പേരുകളുണ്ട്. അഹിംസ പരമധര്മ്മമായി എടുക്കുന്നതിന് മുമ്പ് നായാടിനടന്നിരുന്ന , മൃഗബലി നടത്തിയിരുന്ന ആദിവാസികളായിരുന്നു തങ്ങളെന്ന് ഒരു ജനത പറയുന്നതാണ് ഇത്തരം നാമങ്ങളും, നരവംശശാസ്ത്രപരമായ ആചാരങ്ങളും. ഇത്തരം സ്ഥാനങ്ങളുടെ പഴമ കാണിക്കുന്ന പഴയന്നൂര് മുതലായ പദങ്ങളും കാണാം. പഴയനെന്നത് ശിവപര്യായമാണ്. അതേ സമയം ആദിമുതലവന്, വൃദ്ധന് മുതലായ പര്യായങ്ങളുള്ള വിഷ്ണുവുമാണ് പഴയന്. ശിവവിഷ്ണുദേവീത്രികുടുംബസ്ഥാനമായി ഇതിനെ ഗ്രഹിക്കണം.നാം ചെറുതുരുത്തിക്കടുത്ത് ചീരമാന്കുഴി (ചേരമാന്കുഴി)ക്കനാലിന് 300 മീ തെക്കുള്ള ചേരത്തുരുത്തി (ചെറുതുരുത്തി) കോഴിമാമ്പറമ്പ് ക്ഷേത്രം നാം നേരത്തെ കണ്ടു. 40 വര്ഷം അവിടെ പൂജാരിയായി പ്രവര്ത്തിച്ച സുബ്രഹ്മണ്യനെമ്പ്രാന്തിരിയുടെ അഭിപ്രായത്തില് ചേരരാജാക്കന്മാരുടെ പരദേവതയായ കോഴിയെ അവിടെയാണ് പ്രതിഷ്ഠിച്ചിരിക്കുന്നത്. ഇത് ശരിയാവണം. പണ്ടുകാലത്ത് അവിടെ കോഴിബലി ഉണ്ടായിരു ന്നുവത്രെ. ഇവിടത്തെ മൃഗബലി നിര്ത്തലാക്കിയത് വിശ്വാമിത്രരാജര്ഷിയാണ്. പ്രധാന ക്ഷേത്രത്തിന് തെക്ക് ഹരിഛന്ദ്രനെ ശിവരൂപമായി ആരാധിക്കുന്ന ഉപദേവതാ ക്ഷേത്രമു ള്ളത് ഇതിനെ ന്യായീകരിക്കുന്നു. കോഴിക്കുളങ്ങര ചാവക്കാട് പുന്നത്തൂര് തലപ്പള്ളിസ്വരൂപത്തിന്റെയാണ് 1976 വരെ. അവിടെ തിടപ്പള്ളി തെക്കുകിഴക്ക് ഒരു സ്വതന്ത്രനിര്മ്മിതി യാണ്. തെക്ക് ഉപദേവതയായി പടിഞ്ഞാട്ടഭിമുഖമായി സരസ്വതി. കോഴിക്കോട്ടും കൊക്കോഴിക്കോട്ടും പതിമൂന്നാം നൂററാണ്ടില് സാമൂതിരി കയ്യടക്കും മുമ്പ് ചേരസാമ്രാജ്യത്തിന്റെ ഭാഗമായിരുന്നു. കൊടുങ്ങല്ലൂരിലെ കോഴിക്കല്ലുമൂടല് കോയിക്കല്ലുമൂടല് തന്നെയായിരിക്കണം. വന്നേരി പെരുമ്പടപ്പ് കൊയപ്പാമഠത്തിലുമുണ്ട് കോയിലധികാരികളുടെ നാമം. പഴയന്നൂരെന്നപേരില് കൊച്ചി,തൃശ്ശൂര് ഭാഗത്ത് വേറെയും അമ്പലങ്ങളുണ്ട്. പാലക്കാട് താലൂക്കില് കോഴിക്കാട്ടിരിയില് കോഴിക്കൊടിയോനെന്നപേര് അന്വര്ത്ഥമാക്കുമാറ്,അമ്മന്നൂര്സുബ്രഹ്മണ്യസ്വാമിക്ഷേത്രവുമുണ്ട്. കൊച്ചിവംശത്തിന്റെ ചാഴൂര് ശാഖയുടെ പഴയന്നൂര് ഭഗവതി ക്ഷേത്രം ചാഴൂര് ഗ്രാമത്തില് (തൃശ്ശൂര് ജില്ല) ദുര്ഗ്ഗാസങ്കല്പ്പത്തിലാണ്. വിഷ്ണുവിന് വേറെ പ്രതിഷ്ഠ അവിടെയുമുണ്ട്. പാലക്കാട് ചിററൂര് പഴയന്നൂര് കാവില് ദര്ശനം കിഴക്കോട്ടും കൊടിമരം വടക്കോട്ടുമാണ് (പണ്ട് ദര്ശനം വടക്കോട്ടായിരുന്നിരിക്കണം)
കോഴിയമ്പലമെന്നറിയപ്പെടുന്ന പഴയന്നൂര് ഭഗവതിക്ഷേത്രം തൃശ്ശൂര് ജില്ലയിലെ പഴയന്നൂരാണ്. പ്രധാനപ്രതിഷ്ഠ മഹാവിഷ്ണു. മീനത്തിലെ തിരുവോണം ആറാട്ട്. ഉപദേവതയാണ് കൊച്ചിവന്നേരിഭൂപന്മാരുടെ ഉപാസനാമൂര്ത്തിയും പരദേവതയുമായ കൊററവൈ എന്ന കോഴി. ആദ്യം ഇതൊരു വിഷ്ണുക്ഷേത്രം മാത്രമായിരുന്നു. പള്ളിപ്പുറം ക്ഷേത്രം എന്നും അവിടത്തെ പള്ളിപ്പുറത്തപ്പനെന്നും പ്രസിദ്ധമായിരുന്നു. പെരുമ്പടപ്പ ബ്രഹ്മക്ഷത്രരായ നമ്പൂതിരിമാരുടെ ക്ഷേത്രമായിരുന്നു. എട്ടാം നൂററാണ്ടില് പെരുമ്പടപ്പ നമ്പൂതിരിയുടെ ക്ഷത്രിയസന്തതികള്ക്ക് ( മരുമക്കള്ക്കല്ല) പെരുമ്പടപ്പുരാജ്യം കിട്ടി. (ഇവരുടെ അമ്മ കുലശേഖരന്മാരുടെ സഹോദരിയാകയാല്).ഇതിലൊരുരാജാവ് പഴയന്നൂര് (പുരാണപുരി) നിന്ന് ഭഗവതിയെ

കൊണ്ടുവന്ന് വിഷ്ണുക്ഷേത്രത്തിന്റെ തിടപ്പള്ളിയില് പ്രതിഷ്ഠിച്ചു.ഭഗവതിയുടെ മൂലസ്ഥാനം ക്ഷേത്രത്തിന്റെ തെക്കുവശത്തുളള ആല്ത്തറയിലാണ്.

പള്ളിപ്പുറത്തപ്പനെന്ന വിഷ്ണു നരസിംഹമൂര്ത്തിയാണ്. വിഷ്ണുവും ഭഗവതിയും കിഴക്കോട്ടു ദര്ശനം,ജലദൃഷ്ടി. (മുന്നില് കുളം,കുളപ്പുര).പെരുമ്പടപ്പുവന്നേരിയിലെ ഭരദ്വാജസ്ഥാനമായ ചിത്രകൂടം പെരുമ്പടപ്പുരാജാക്കന്മാരുടെ അരിയിട്ടുവാഴ്ച്ചാസ്ഥാനമായിരുന്നു. അത് പതിമൂന്നാം നൂററാണ്ടില് നഷ്ടപ്പെട്ടു. തമ്പുരാന് സഹോദരിയുടെ (അമ്മത്താവഴി) മക്കളുടെ ആസ്ഥാനമായ കൊടുങ്ങല്ലൂരിലെ തിരുവഞ്ചിക്കുളത്തേക്ക് മാറിത്താമസിച്ചു. ഇക്കാലത്താവാം മൂലസ്ഥാനത്തുനിന്ന് തിടപ്പള്ളിയിലേക്ക് മാററി പ്രതിഷ്ഠിച്ചതെന്നുകരുതണം. രാജവംശം പിന്നീട് മട്ടാഞ്ചേരിയിലേക്ക് മാറിയപ്പോള് അവിടെയും ദേവിയെ ആവാഹിച്ച് പഴയന്നൂര് ഭഗവതിക്ഷേത്രം ഉണ്ടാക്കി. പഴയന്നൂര് ദേവീക്ഷേത്രത്തിന് തെക്ക് എരമംഗലം ശിവക്ഷേത്രം കൊച്ചിയിലും നിര്മ്മിച്ചത്, വന്നേരി പെരുമ്പടപ്പിലെ എരമംഗലം തളിയെ കൊച്ചിയിലും സ്ഥാപിക്കാനാണ്. കിഴക്കുവശത്ത് കോടത്തൂര് ശിവക്ഷേത്രവും പുനര്നിര്മ്മിക്കാന് കൊച്ചി രാജകുടുംബം മറന്നില്ല. അവര് തങ്ങള്ക്ക് നഷ്ടപ്പെട്ടവന്നേരിയെ(ക്ഷേത്രസ്ഥാനങ്ങള് ഉള്പ്പെടെ)ചെന്നയിടത്തെല്ലാം പുനര്സൃഷ്ടിക്കാന് ശ്രമിക്കയായിരുന്നു.

പഴയന്നൂരില് വൈഷ്ണവദുര്ഗ്ഗയാണ്. കോഴിയെ കൊല്ലുകയില്ല. സംരക്ഷിക്കയേ ഉള്ളൂ. (ചേര്ത്തലയിലും അങ്ങനെയാണ്) ജീവനെ സംരക്ഷിക്കലാണ് കൊല്ലലല്ല മനുഷ്യ ധര്മ്മമെന്ന് ഹരിശ്ചന്ദ്രനെ പഠിപ്പിച്ച വിശ്വാമിത്രപുത്രനായ ശുനശ്ശേഫന് ( ദത്തുപുത്രനാണ്) ധര്മ്മദേവതയായിട്ടാണ് വൈഷ്ണവദുര്ഗ്ഗയായ കോഴിയെ (പഴയന്നൂരമ്മ) ഉപാസിച്ചത്. പെരുമ്പടപ്പുചേരരാജാക്കന്മാരും അങ്ങനെയാണ്. പകുതി ചേരനും (അച്ഛന് വഴി) പകുതി ചോളനും (അമ്മവഴി) ആയ ചേരന് ചെങ്കുട്ടുവനാകട്ടെ കൊടുങ്ങല്ലൂരില് കോഴിബലി ഏര്പ്പെടുത്തി. അവിടെ ശൈവദുര്ഗ്ഗയുടെ സംഹാരരുദ്രഭാവമാണ്.അതിനാല് പഴയന്നൂര്നിന്ന് ആരും കൊടുങ്ങല്ലൂര് ഭരണിക്ക് പോകാറില്ല.

പന്ത്രണ്ടാം നൂററാണ്ടില് ഗംഗയുടെ തെക്കേകരയിലെ പുരാണപുരിയില് നിന്ന് പെരുമ്പടപ്പുസ്വരൂപം പഴയന്നൂരമ്മയെ കൊണ്ടുവന്നു എന്ന പരാമര്ശം ( പേജ് 252 സെന്സസ് ഓഫ് ഇന്ത്യ കേരളത്തിലെ ക്ഷേത്രങ്ങള്) ശരിയാകാനിടയില്ല.കാരണം പതിമൂന്നാം നൂററാണ്ടില് തന്നെ വന്നേരിക്കാരുടെ കോയില്പ്പള്ളിയെന്ന കൊയപ്പാമഠവും, എരമംഗലം തളിയും ജ്യോതിര് ലിംഗപ്രതിഷ്ഠയുളള വലിയ(പെരും)സൃഷ്ടി (പടപ്പ്) എന്ന ശിവക്ഷേത്രവും ചിത്രകൂടവും നഷ്ടപ്പെട്ട് തെക്കോട്ട് നീങ്ങിയിട്ടുണ്ട്. തിരുവഞ്ചിക്കുളത്തും മട്ടാഞ്ചേരിയും പുനര്നിര്മ്മിതി തുടങ്ങിയിട്ടുണ്ട്. കോഴി എന്ന് ചേര്ത്ത പദങ്ങള് (കോഴിക്കൂടം ,കോയില്പ്പള്ളി മുതലായവ) സംഘകാലത്തേ ഉണ്ട്. അങ്ങനെയിരിക്കെ പുരാണപുരി കാശിയിലാണെന്നും പതിനഞ്ചാം നൂററാണ്ടില് കാശിനിന്നാണ് കോഴി എന്ന കൊററവൈ വന്നതെന്നും വിചാരിക്കാവതല്ല. കോഴിമാമ്പറമ്പും ഹരിശ്ചന്ദ്രനും കാശിരാജ്യവും അവിടത്തെ ശ്മശാനവും തമ്മില് ബന്ധമുണ്ട്. അതിനാല് കാശിനിന്ന് വന്ന കോഴി, ഹരിശ്ചന്ദ്രന്റെ കാലത്ത് കോഴിമാമ്പറമ്പിലെത്തിയ കോഴിയാണ്. ഇത് വിശ്വാമിത്രന് ജീവിച്ചിരുന്ന രാമായണകാല ത്താണ്. അന്ന് ശ്രീരാമനെക്കൊണ്ട് രാക്ഷസരായ തെക്കെ ഇന്ത്യക്കാര്ക്കിടയില് വിശ്വാമിത്രന് അഹിംസാവ്രതം നടപ്പിലാക്കിയിട്ടുണ്ട്. കോഴിമാമ്പറമ്പിലെ കോഴിയെ പല സ്ഥലത്ത് മാററി പ്രതിഷ്ഠിക്കുന്നത്, രാജാക്കന്മാരുടെ രാജ്യം നഷ്ടപ്പെടുമ്പോള് ആരാധനാ സൌകര്യത്തിനാണ്. ഇത് എട്ടാം നൂററാണ്ടിലും പതിമൂന്നാം നൂററാണ്ടിലും ഉണ്ടായി.

അങ്ങനെയെങ്കില് ഏതാണ് പുരാണപുരി.
വന്നേരിയിലെ പഴവഞ്ചി എന്ന പഴഞ്ഞിയാണ് സംസ്കൃതീകരിച്ച പുരാണപുരി. അവിടെ നിന്ന് തിരുവഞ്ചിക്കുളം,പഴയന്നൂര്,മട്ടാഞ്ചേരി വരെ കോഴി സഞ്ചരിച്ചു. പുന്നത്തൂര് രാജാവിന് കോഴിക്കുളങ്ങര ഭഗവതിയും പെരുമ്പടപ്പരാജാവിന് പഴയന്നൂരമ്മയും പ്ര ത്യക്ഷമായി എന്നത് അവരുടെ ഇഷ്ടദേവതാനിഷ്ഠയാല് സംഭവിക്കുന്നതാണ്.പഴയനെന്നപദം വളരെ പ്രാചീനമാണ്.ശിവന്,വിഷ്ണു,നാഗം (പഴ,പായ,പായമ്മല് മുതലായപദങ്ങള് ഉദാഹരണം) ഇവക്ക് പൊതുവാണ്. കോഴിയെ വഴിപാടായി പറപ്പിക്കല് ,അവക്ക് ഭക്ഷണം നല്കി സംരക്ഷിക്കല് ,പാട്ടുകൊട്ടിലില് കളംപാട്ട്,ധ്വജത്തില് വാഹനമായി കോഴിപ്രതിമ എന്നതു കൊണ്ട് ദേവി സംഘകാലത്തെ കൊററവൈ എന്നകോഴിയാണ്.അത് ഭദ്രകാളിരൂപമാണ്. എന്നാല്, സൌമ്യയായ ശ്രീഭദ്രാരൂപമാണ്. അമ്പലക്കുളത്തില് നിന്ന് മഹാവിഷ്ണുവിന്റെ വിഗ്രഹം പണ്ടുകിട്ടിയിട്ടുണ്ട്. കൊച്ചിസ്വരൂപത്തിന്റെ പതിനൊന്നില്ലക്കാര് പന്തല് നമ്പൂതിരിയുടെ നേതൃത്വത്തിലാണ് പള്ളിപ്പുറം ക്ഷേത്രം നടത്തിയിരുന്നത്. വിഷ്ണുവിന് ഏകതലശ്രീകോവിലാണ്. 4 തൂണുള്ള ചെറിയ നമസ്കാരമണ്ഡപം. അകത്തെ ബലിവട്ട ത്തിന്റെ വടക്കുകിഴക്ക് ,ചെറിയൊരു നാലുമറക്കക്കത്ത് (അതിന് തെക്കോട്ട് ഒരു വാതിലുമുണ്ട്) കിണറ്. ചുററമ്പലത്തിന് 4 പ്രവേശനദ്വാരം. 2 കിഴക്ക്, ഓരോന്നുവീതം തെക്കും വടക്കും പടിഞ്ഞാറും. വലിയമ്പലത്തിന്റെ തെക്കെ അററം പിന്നീട് ഭഗവതീക്ഷേത്രമാക്കിമാററി. തെക്കെ നാലമ്പലത്തിന്റെ തെക്കുകിഴക്കുണ്ടായിരുന്ന തിടപ്പള്ളി പിന്നീട് വടക്കെ വലിയമ്പലത്തിന്റെ വടക്കെ അററത്തേക്ക് മാററപ്പെട്ടതാണ്. പടിഞ്ഞാറെ നാലമ്പലത്തിന്റെ തെക്കുപടിഞ്ഞാറ് ഗണപതി,ശാസ്താവും മകന് സത്യകനും,ശിവനും . വടക്കുപടിഞ്ഞാറ് കലവറ. വടക്കുകിഴക്ക് ഈശാനകോണില് സരസ്വതിപൂജക്ക് പ്രധാനസ്ഥാനം. വിഷ്ണുവിനെ അഭിമുഖീകരിച്ച് അഗ്രമണ്ഡപവും വലിയബലിക്കല്ലും . അഗ്രമണ്ഡപത്തിന് ശ്രീമുഖമുണ്ട്. 16 തൂണുള്ള പാട്ടുകൊട്ടില് ഭഗവതിയുടെ തെക്കുവശത്ത്. ഇവിടെ 16 കൈകളുള്ള ഭദ്രകാളീരൂപം വരച്ച് കളമെഴുത്തുപാട്ട് നടക്കുന്നു. തെക്കുപടിഞ്ഞാറ് മൂലയില് കോഴിപ്പുര, പവിഴമല്ലിത്തറ. പണ്ട് സര്പ്പക്കാവും അവിടെയായിരുന്നു.ഇപ്പോള് വടക്കുകിഴക്കോട്ട് മാററി. സെന്സസ് ഓഫ് ഇന്ത്യ പറയുന്ന മനോഹരദാരുശില്പ്പങ്ങളോ മ്യൂറലുകളോ ഇന്ന വിടെയില്ല. 2009ല് വലിയ അഗ്നിബാധ ഉണ്ടായി എല്ലാം നശിച്ചുപോയിരിക്കുന്നു. ഒരുപക്ഷേ ഫോട്ടോഗ്രാഫിയെങ്കിലും അനുവദിച്ചിരുന്നെങ്കില് അവയെ ചിത്രത്തിലെങ്കിലും കാണാമായി രുന്നു എന്നു തോന്നി. ആചാരങ്ങള് ഉണ്ടായ കാലത്ത് ഫോട്ടോഗ്രാഫി ഇല്ലാത്തതു കൊണ്ടുമാത്രമാണ് വീഡിയോ,ഫോട്ടോ അനുവദിക്കാത്തത് .അല്ലാതെ ചൈതന്യം നശിക്കുകയൊന്നുമില്ല എന്നാണ് കരുതേണ്ടത്. ചരിത്രസ്മാരകങ്ങള് സംരക്ഷിക്കുന്നതിന് ഫോട്ടോഗ്രാഫിയും വീഡിയോയും ഉപയോഗിക്കുന്നത് തെററാവുകയില്ല എന്ന് സാരം. എന്തായാലും തെക്കുപടിഞ്ഞാറിരിക്കേണ്ട നാഗങ്ങള് , ഈശാനകോണില്നിന്ന് നിരൃതികോണിലേക്കുതന്നെ മാററപ്പെടുന്നത് ഉചിതമാവില്ലേ എന്ന് ആലോചിക്കേണ്ടതാണ്.
പള്ളിയറത്തപ്പന് അഥവാ പള്ളിപ്പുറത്തപ്പന് കൃഷ്ണശിലയില് ( 60 യവം ഉയരം) നില്ക്കുന്ന ശംഖചക്രഗദാപദ്മധാരിയാണ്. പ്രഹ്ലാദനെ അനുഗ്രഹിക്കുന്ന നൃസിംഹമൂര്ത്തിസങ്കല്പ്പം. തേവാരമൂര്ത്തിസങ്കല്പ്പവുമുണ്ട്. ദേവി ഭഗവാന്റെ തിടപ്പള്ളിയിലെ നിലത്തിരുന്നുകൊണ്ട് ഭക്ഷണം കഴിക്കുന്ന രൂപത്തിലാണ് സങ്കല്പ്പം. മീനത്തിലെ സ്വാതിമുതല് തിരുവോണം വരെ 8 ദിനം ഉത്സവം വിഷ്ണുവിന്.അക്കാലത്ത് കഞ്ഞിയും പുഴുക്കും രാത്രി പ്രസാദം വിളമ്പും.

കൂടെ നാളികേരപ്പൂളും പപ്പടവും പഴുത്തമാങ്ങയും. ഇത് കേരളത്തിന്റെ കാര്ഷികത്തനിമ യുളള പ്രസാദമാണ്. ദേവിയും വിഷ്ണുവും ഒപ്പം എഴുന്നള്ളത്ത്. ആറാട്ടുകുളത്തില് ആറാട്ട്. തുലാത്തിലെ അവസാനത്തെ വെള്ളിയാഴ്ച്ച ദേവിക്ക് നിറമാല.

എഴുന്നള്ളത്ത്,വിളക്കുവെപ്പ്,ചന്ദനച്ചാര്ത്ത്, സംഗീതാര്ച്ചന പ്രധാനം. ഇതിനാലും ദേവി യുടെ സൌമ്യഭാവത്താലും ദേവി ഭദ്രകാളിയോ ദുര്ഗ്ഗയോ സരസ്വതിയോ എന്നു സംശയ മുണ്ടെന്ന് ക്ഷേത്രഭാരവാഹികള് പറഞ്ഞു. അവരുടെ വേറൊരു ചോദ്യം എല്ലാ ക്ഷേത്രത്തി ലും തിടപ്പള്ളി ഗര്ഭഗൃഹത്തിന്റെ തെക്കുകിഴക്കായിരിക്കെ ഇവിടെ വടക്കുകിഴക്ക് ആയതെ ന്തുകൊണ്ടാണെന്നാണ്. മനുഷ്യാലയങ്ങളിലെന്നപോലെ വടക്കുകിഴക്ക് പാചകസ്ഥാനം വന്നിരിക്കുന്നു. ഇതിനുത്തരം സെന്സസ് ഓഫ് ഇന്ത്യയില് തന്നെ കണ്ടതിനാല് രണ്ടാമ ത് ഒരു വിശദീകരണം ആവശ്യമില്ല. പള്ളിപ്പുറത്തപ്പന്റെ തെക്കുകിഴക്ക് ഉണ്ടായിരുന്ന തിടപ്പ ള്ളി മാററിയാണ് ഇപ്പോഴത്തെ സ്ഥാനമെന്ന് പറഞ്ഞിരിക്കുന്നു.മാത്രമല്ല,പഴയന്നൂരില് മാത്രമല്ല മററു പല അമ്പലങ്ങളിലും ഈ സ്ഥാനം കാണുന്നു. ഉദാഹരണം തിരുവമ്പാടി ബാലനൃസിംഹരൂപമായ ഉണ്ണിക്കണ്ണന്റെ കോവിലില് തിടപ്പള്ളി തെക്കുകിഴക്കല്ല. അവിടെ യും പഴയന്നൂരിലെ പോലെ ദേവീസാന്നിദ്ധ്യമുണ്ട്. പഴയവഞ്ചി (പഴവഞ്ചി ,പഴഞ്ഞി ഉപ്പേശ്വ രത്ത് തിടപ്പള്ലി വടക്കുകിഴക്കും ഹവനം വടക്കുപടിഞ്ഞാറുമാണ്. ചേരവരമ്പ ത്തുമുത്തശ്ശി ക്കാളിക്ക് തിടപ്പള്ളി വടക്കുപടിഞ്ഞാറാണ്.

നൃസിംഹസങ്കല്പ്പമുള്ള വിഷ്ണുവിന് ശൈവചൈതന്യം കൂടുതലാണ്. അതുകൊണ്ടുതന്നെ സുദര്ശനചക്രത്തിന്റെ സംഹാരസങ്കല്പ്പമാണ് തന്ത്രത്തില്. അവിടെ ഭദ്രകാളി ,പാര് വ്വതി ,ലക്ഷ്മി ,സരസ്വതിമാരുടെ സമന്വയമാണ്. വേതാള(നരവാഹന)വാഹനനായും (യക്ഷന്,ഭദ്രകാളി)കോഴി (കൊററവൈ, മുരുകന്) വാഹനമായും അന്ന(സരസ്വതി) വാഹനമായും മയില് വാഹനമായും ഏകത്വത്തില് എല്ലാം സങ്കല്പ്പിക്കുന്നു. ദ്വൈതമല്ല, അദ്വൈതമാണ് ഈശ്വരസങ്കല്പ്പമെന്നും അതിനാല് അഹിംസയാണ് ഹിംസയല്ല വഴിപെടലെന്നും കോഴിയമ്പലം എന്ന പഴയന്നൂര് എടുത്തുരയ്ക്കുന്നു. സംരക്ഷണം ചെയ്യുന്നവരുടെ കയ്യിലാണ് ജീവന് സുഖം.കൊല്ലുന്നവരുടെ കയ്യിലല്ല. കോഴിയോ മയിലോ വേതാളമോ അരയന്നമോ വാഹനസങ്കല്പമെന്ന ക്ഷേത്രഭാരവായികളുടെ ചോദ്യത്തിന് ഇതാണുത്തരം.

- **വടക്കുന്നാഥക്ഷേത്രലിഖിതങ്ങള് -കേരളചരിത്രത്തിന് ഒരു പുതിയ വായന**

കേരളക്ഷേത്രങ്ങളിലെ വാസ്തു, ശില്പ്പങ്ങള്, ലിഖിതങ്ങള് എന്നിവ സൈന്ധവഹാരപ്പന് കാര്ഷികദ്രാവിഡപാരമ്പര്യത്തിന്റെ തിരുശേഷിപ്പുകളായി വായിച്ചെടുക്കാവുന്നവയാണ്. ആര്ക്കിയോളജിക്കല് സൊസൈററിയുടേയും ദേവസ്വം ബോര്ഡുകളുടേയും അനുവാദത്തോടെ ഒരു അന്വേഷണം നടത്തുകയുണ്ടായി ലേഖിക. ഇവിടെ, തൃശ്ശൂരിലെ വടക്കുന്നാഥക്ഷേത്രത്തിലെ ലിഖിതങ്ങള് പ്രതിപാദിക്കുന്നു. എഴുതിക്കൊണ്ടിരിക്കുന്ന ബൃഹത് ഗ്രന്ഥത്തിലെ ഒരു ഭാഗം മാത്രമാണിത്

- **1.ശ്രീശങ്കരനാരായണക്ഷേത്രച്ചുമര്**

1. ത്രിപതീ(ത)എളുഉഡ്ധ് ഡ്റീ(ശ്രീ)മയം(മയ ഒ്) ഉമ തുക്കൈടരളുഷി

(ത്രിപദി(ത്രിപതി)യായ എരുതിന്റെ (കാളയുടെ, ഋഷഭന്റെ) ശ്രീമയം (ശ്രീകാര്യം). ഓം .ഉമ .തുക്കൈടരത്തിലെ ഋഷി. ഖേരളം ,കൈടരം,വൈടരം,കൈടരം എന്നെല്ലാം പല ലിഖിതങ്ങളില് പല ലിപികളിലായി കാണുന്നുണ്ട്. ഇത് കേരളത്തിന്റെ പഴയ പേരായിരുന്നിരിക്കാം. ഋഷി,ഋഷഭം,നന്ദി,എരുത്-മൂന്നുപദവും നന്ദിയെ സൂചിപ്പിക്കുന്നു.ഇത്, 3 പ്രദേശങ്ങള്ക്കും ആധിപത്യ മുള്ള ഋഷഭാദ്രി എന്ന ഋഷ്യമൂകാചലം. അതിലെ (3 പ്രദേശ ങ്ങളിലൊന്നായ) തുക്കൈടരത്തിലെ (കേരളത്തിലെ) ഋഷഭത്തിന്റെ ശ്രീമയം,ശ്രീകാര്യസ്ഥാനം എന്നു വായിക്കാനാവും.

2.ഋഷപാഡുടപക്തഔഡ ഉണ്ഡ്രീമളുഷ (ഇതു കഴിഞ്ഞ് ഒരു നാഗഋഷിചിഹ്നമുണ്ട്) ഋഷഭഭക്തനായ ഔഡവ (5 എന്ന് ഈവാക്കിനര്ത്ഥം) ഉഡ്ര (ഉണ്ഡ്ര) ദേശത്തിന്റെ അക്ഷം (ധ്രുവം) നാഗഋഷി. ഉഡ്രമെന്നത് പൌരാണിക കാലത്ത് കേരളപര്യായ മായിരുന്നു. ഒറീസ്സ എന്നും അര്ത്ഥമുണ്ട്. 5 ജനങ്ങളുടെ (പഞ്ചജനം) നാഥനായ ഋഷഭേശ്വരനായ ചക്രവര്ത്തി

3.സ്വസ്തിശ്രീ നൃപളുഋപ് പള്ളിളുഒഭ് ഭഢകണഢഭ ഉമളു ഋശമ്

സ്വസ്തിശ്രീ നൃപന് . ഋഷഭപ്പള്ളിയിലെ ഋഷഭന് ഓം. ഭട്ടകന്നട(ഡ)ഭത്തിലെ (ക്ഷേത്രത്തിലെ) ഉമ ,ഋക്ഷം (അചലം,ധ്രുവം) രക്ഷിക്കട്ടെ. കൈടരം, കന്നഡം,ഉഡ്രം എന്നു 3 ഋഷഭദേശങ്ങളിലും അചലമായി,ധ്രുവമായി ഇരിക്കുന്ന ത്രിപദിയായ പഞ്ചജനേശ്വരചക്രവര്ത്തിയെ ഋഷഭേശ്വരനായിത്തന്നെ ബഹുമാനിക്കുന്ന ഒരു ജനത യുടെ സംവേദനമാണിത്. ഒറീസ്സ,കര്ണ്ണാടക,കേരളം വരെയുള്ള മദ്ധ്യദക്ഷിണേന്ത്യ ഏകമായ സാമ്രാജ്യ മായിരിക്കെയുള്ള ലിഖിതമാണെന്ന് വ്യക്തം. അന്ന് ചേതി, സേതഗിരി ചേദി മുതലായ പേരുകളും ഉണ്ടായിരുന്നതായി കാണാം. 4.ഉത്തരം പുതുക്കിപ്പണിതപ്പോള് കിട്ടിയ മരക്കഷ്ണത്തില് ആര്ക്കിയോളജി ഡിപ്പാര്ട്ടുമെ്ന്റ് കണ്ട ലിഖിതം.ഇതില് മേലെ ഒരു നക്ഷത്ര മണ്ഡല സ്ഥാനവും താഴെ ഗോളത്തെ വ്യാളി (രാഹു) വിഴുങ്ങുന്ന ഗ്രഹണചിഹ്നവുമുണ്ട്. മരക്കഷ്ണം പുതിയതാണ്. അതിനാല് ലിഖിതവും താരതമ്യേന പുതുതാണ്. വായനയില്,- **ഫണീശ്വരചിഹ്നം കൃ (കൃതയുഗമെന്നാവാം) 9594. ഗ്രഹണചിഹ്നം.** 9534 കൃതയുഗാരംഭശേഷമുള്ള വര്ഷസംഖ്യ യാണോ,? അതോ കലി തുടങ്ങി 9594 ദിനമോ .? അന്ന് ഒരു ഗ്രഹണം നടന്നിട്ടുണ്ട് എന്ന സൂചനയാണ് തരുന്ന തെങ്കില് അതെന്ന് ?. **366 എന്ന പഞ്ചവര്ഷ പൈതാ മഹസംഖ്യ കൊണ്ട് ഹരിച്ചാല് ബി സി 3102 ല് ദ്വാരക മുങ്ങിയ ശേഷം 26 വര്ഷം 18 ദിനം കഴിഞ്ഞ് ബിസി 3076 ല് എന്നു കിട്ടും.** അല്ലെങ്കില് അതിന്ന് (ബിസി 3102 ന്) 26 വര്ഷം 18 ദിനം മുമ്പ് കുരുക്ഷേത്രയുദ്ധകാലത്ത് . ബിസി 3128 ല്. അന്ന് ഒരു ഗ്രഹണമുണ്ടായതായി മഹാഭാരതം

പറയുന്നുണ്ട്. ശങ്കരനാരായണക്ഷേത്രം പുതുക്കിപ്പണിത കാലത്തെ ശില്പ്പി ഉത്തരത്തില് ഇതെന്തിന് ഓര്മ്മക്കുറിപ്പായി എഴുതി വെച്ചു.? ഭാഗവതപ്രകാരം പരീക്ഷിത്തു തമ്പുരാന് ആദ്യമായി ശുകഋഷി ഭാഗവതം ഉപദേശിച്ച വര്ഷത്തില്നിന്ന് 2 വര്ഷം വ്യത്യാസമേ 3076 എന്ന സംഖ്യക്കുള്ളു. അന്നുണ്ടായ നാഗ(തക്ഷക)ഗ്രഹണമാണ് ഭാഗവതം പാരായണത്തിന് നാഗഋഷിയായ ശുകനെ പ്രേരിപ്പിക്കു ന്നത്.ഒരു പക്ഷെ അന്നും ഒരു ഗ്രഹണം ഉണ്ടായിട്ടുണ്ടാവാം

. ആകൃഷ്ണനിർഗ്ഗമാൽത്രിംശദ്വർഷാധികഗതേകാലേ

നവമീതോനഭസ്യേ ച കഥാരംഭം ശുകേ കരോത്

പരീകേഷിത് ശ്രവണാന്തേ ച കലൌവർഷശതദ്വയേ

ശുദ്ധേശുചൌനവമ്യാം ച ധേനുജോ അകഥയത്കഥാം

തസ്മാദപികലൌപ്രാപ്തേ ത്രിംശദ്വർഷഗതേഗവതി

ഊചുശ്രുർജ്ജേ സിതേ പക്ഷേ നവമ്യാം ബ്രഹ്മണസ്സുത(ഭാഗവതം) ഒരു സംഭവം ഏതുകാലത്ത് ആരുടെ ജീവിതകാലത്ത് ഉണ്ടായി ,അതിന്റെ കാലം,ദേശം,ക്രോണോളജി ഇവയുടെ ബോധം ,അത് കൃത്യമായി രേഖപ്പെടുത്തേണ്ടതിന്റെ ചരിത്രബോധം ഇതൊക്കെ ഭാരതത്തിലുണ്ട് എന്നുകാണിക്കുന്ന വരികളാണിവ.

ശ്ലോകാര്ത്ഥം

1. 3104 ബി സി യിൽനിന്ന്,30വർഷം കഴിഞ്ഞ്,3074ൽകന്നിയിൽസൂര്യൻനിൽക്കുമ്പോള്,ശുക്ലപക്ഷനവമിയിൽചന്ദ്രൻനിൽക്കുമ്പോള്,ഗംഗാതീരത്തുവെച്ച് ശുകമഹർഷി പരീക്ഷിത്തിന്നുവേണ്ടി ഭാഗവതപാരായണം ചെയ്തു
2. 2. .ബിസി 2874ൽ,(200 വർഷം കഴിഞ്ഞ്)കർക്കിടകത്തിലെ ശുക്ലനവമിക്ക്,ഗോകർണ്ണത്തുവെച്ച് ഗോകർണ്ണൻസഹോദരന്റെ പ്രേതമുക്തിക്കായി ഭാഗവതം വായിച്ചു. അതുകേൾക്കാൻഭൃഗുമഹർഷി വ്രാത്യരേയും പാമരരേയും കൂടി കൊണ്ടുവന്നു
3. 3.വീണ്ടും 30 വർഷംകഴിഞ്ഞ് നാരദന് 2844 ബിസിയിൽഹരിദ്വാരത്തുവെച്ച്,മന്ദാകിനീതടത്തിലെ ആനന്ദതടത്തിൽവെച്ച്,പരമാനന്ദലബ്ധിക്കായി പാരായണം ചെയ്തു.അതും കർക്കിടകനവമിയ്ക്കാണ്
4. 4.നാലാമതായി, 30 വർഷംകഴിഞ്ഞ്,2814 ബിസിയില് നൈമിശാരണ്യത്തിൽവെച്ച്,ലോമഹർഷണപുത്രനായ സൂതന് ഭാഗവതസപ്താഹം നടത്തി. ഇതാണ് നമുക്ക് ഇന്ന് ലഭ്യമായ ഭാഗവതം. വ്യാസന്റെ കാലത്ത്, വ്യാസൻപഞ്ചമവേദം ഉപദേശിച്ചത് ലോമഹർഷണന്നാണ്.ആ വംശത്തിലെ ഒരു സൂതനാണ് നൈമിശാരണ്യത്തിലെ സപ്താഹകാരൻ

   2 **ഗണപതിയറയുടെ മുകളില് ചിത്രലിപിയും വ്യാളിമാലയും താഴെ ലിപിയും.** ലിപികളെ മൃഗപക്ഷിമനുഷ്യരൂപങ്ങളിലും കാണാം



.ഗുഹാചിത്രലിപിയില് നിന്ന് ഭാഷാലിപിയിലേക്കുള്ള പരിണാമം അതില് ഇഴപേര്ത്തെടുക്കാം. **മ,ഗ,രണ** മുതലായ മലയാളഅക്ഷരങ്ങള് ബ്രാഹ്മി മുതലായവയുടെ കൂടെ മണിപ്രവാളം പോലെ കാണുന്നു. നിവേശകരണത്തിലിരിക്കുന്ന(അര്ദ്ധപദ്മാസനം) ഒരാളുടെ തോളിലും ,അതിന്റെ തോളിലുമായി 3 മനുഷ്യരൂപങ്ങളുടെ ഒരു മനുഷ്യമാല ഉണ്ട്. (സപ്തസ്വരമൂര്ത്തിവിഗ്രഹത്തിലെന്നപോലെ) മ,ഗ,ര എന്ന അക്ഷരങ്ങള് (രിഗമ എന്ന 3 സ്വരം) കകാരം ഇവ കാണുക യാല് , സപ്തസ്വരമൂര്ത്തിയോ, **മഗുരുക**നെന്ന പ്രാചീന ഗുരുപരമ്പരയോ എന്നു പറയാന് പ്രയാസം. ചില ലിപികള്ക്കുതാഴെ മത്തളി, ഋഷഭക്രീഡിതം,കടിഭ്രാന്തം മുതലായ നൃത്തകരണങ്ങളുമുണ്ട്. ചിത്രലിപിയില് കഴുത്തുനീണ്ട ഒരു ഗോമൃഗം തൊട്ടിയില് നിന്ന് വെള്ളം കുടിക്കുന്നത് ഹരപ്പന്സിന്ധു സംസ്കൃതിയിലെ ചിത്രത്തെ അനുസ്മരിപ്പിക്കുന്നു.

**ധമഗ്രേനന്യഛരഡ് ഭ്രഡ് രഡ്ക്കടധ്തജ**

**ഏഐ പൃഫ് ക്കസനാഗര്ത്ഥഫണിശര് ഓം**

ന ഘൂര്ണ്ണഘടിപ്രാക്ക 3 വി 3 തേതീര്ഗ്ഹണം (**പ്രാക്കപാലത്തില് ചെന്ന നാഴിക വിനാഴിക കണക്ക്,കാലഗണന)**
കഢമം പ്രാക്കപാലം

ഫണത്തൃദ്ധര്ദ്ധനാഗം

ബ്ധഫ്ബണബ**വഞ്ചിഫണീശ**

**മുടരി**പരളുലത്ഥമു**വഞ്ചിരാജസ(മൂതജ) - (വഞ്ചിമൂത്തൂരിലെ രാജാവിനെയും മുടരിക്കോടിലെ രാജാവിനേയും ഇതില് കാണാം)** നമഹയഛരശസളുഷഭളളുഛരഖഹമ

**720 പരഘപ്പറ (മഴക്കണക്ക്, മുമ്പത്തെവരിയിലെ കഢമവും ഇത് സൂചിപ്പിക്കുന്നു)**

തപ്പ്ലെപാ(ക്ഷി)ഭൂമിബക്ത. ഓം **പാലീശാ**ഗഛരടതപ (ഭൂമി തപിക്കുമ്പോള് പാലീശനെ വിളിക്കുന്നു)

ഔം തര്യപഗള(ഗൌളിചിത്രം)

നാഗ,ഗുഹാഗൃഹ,മയരജ്ജുസര്പ്പള്ള(ഷ)പ്പ

**പാലീമന**പാരഴളുണീശ്വര (പാലീമനയിലെ ഭരതളുഷീശ്വര,ളുണം കടം ളുണീശ്രു കടേശ്വര എന്നും വായിക്കാം. രാമര്കട,ഘട,മൂഷകവംശം )

ഈഷ്ഠരഗ്ഗ്ഗഥശരമ(ഭ)ദിഭഗ്ഗ്ഷഭ(വൃഷഭ)ശയണ(ന)നാഗത

**പുല്ലസനഗരത്തിലെ ഫണീശരെന്ന** പദം ശ്രദ്ധേയമാണ്

| | |
|---|---|
| **ഛ** cha | **ഡ്** d |
| **ഭ്ര** bhra | **ഡ്** d |
| **ര** ra | **ഡ്** d |
| **ക്കമ് (ക്ക)**kku | **ഡ്** d |

പ്രാസമൊപ്പിച്ച നാലുവാക്കുകളുടെ പ്രയോഗവും ശ്രദ്ധിക്കണം.ഛഭ്രരക്കുണ്ഡ് ,ശബരരുടെ കുണ്ട്,ശബര,ചേരന്മാരുടെ വാസസ്ഥാനം, വഞ്ചിക്കുഴി, ചേരക്കുഴി യിലെ ഫുല്ലസനാഗങ്ങളായ ഫണീശ്വരര്. ശബരരുടെ വാസസ്ഥാനത്തിന്റെ താഴെ (അധോഭാഗത്ത്) അജേ (മേടത്തില്, ) നാഗങ്ങള് നിര്മ്മിച്ച അറ. ക്ഷാമകാലത്ത് ആ അറ തുറന്ന് ധനധാന്യാദികള് നല്കി പശുപക്ഷി മാനവജാതിയെ സംരക്ഷിക്കുന്നതിനാണ് ഖജനാവുസൂക്ഷിപ്പുകാരനായ പാലീശനെ വിളിക്കുന്നത്.ഗണപതിഅറ ക്ഷേത്രം ഖജനാവാണ്.

6 **ശങ്കരനാരായണസ്വാമിക്ഷേത്രത്തിന്റെ പടിഞ്ഞാറെ വാതില്ഭാഗത്ത്** പതിച്ചത്
ത്രിപൂര്വത്രിപുശശ്രീശ്രീശ്രീ ഖരുവടച ഹ്രീം(ദ്വിഠ)ത്രിഷുഗുരഗുപശ്രീശ്രീപയ ഈപത്രം
ഫണ്യത്ത്ര്യപ്പ(ത്തിര്യപ്പ)ഫരഗഥ(ഫര 70)ഔല(ഉലൂകചിഹ്നം)പ്പ
ഉള്ളണമ നമനമനമ തപതപതപ ,യ് യപ യ് യപ യ് യപ
പഫ(ഭ)ങ്ക നീങ്കനീങ്കനീങ്കധ്യപ
ഉള്ളജ(രുരുജ)ഓം ഓം ഓം ( 3 വട്ടം മണി അടിക്കുക)
**ശ്രീം ശ്രീം ശ്രീം**
ഔപഴഭഗനാഗ
ഗഗ്ഗീഢടഹയലൂപിക

(ശ്രീപൂരവത്രിപുരേശാ ശ്രീ ശ്രീ ശ്രീഖരു(ഖര,കേരള)വടച(വടക്കേ ഈശ്വരന് വടക്കുന്നാഥനെന്നാവാം) ഹ്രീം സ്വാഹാ
ത്രിഷു (മൂവേന്തര്ക്കും ) ഗുരു ഗുപശ്രീയുടെ (ക്ലപകശ്രീ,കൊടവലശ്രീ. ഗോശ്രീയുടെ പഴയ പദം) പഴയ (പയങ്ക് എന്നാല് ഐശ്വര്യമെന്നും അര്ത്ഥമുണ്ട്) പയങ്കെഴുന്ന പത്രം
പയീ എന്നാല് നാഗം,പാമ്പ്,പാലിയം,പഴയ.
ത്രിഭങ്ങള്ക്കും (തിര്യഗ്ഭാഷയടക്കം) 3 ഭാഷക്കും നാഥനും പാരംഗതനുമായ ഔലപ്പന് (ഉലൂകന്യായം, വൈശേഷികകണാദന്യായം അറിയുന്ന നൈയായികന്) .ഓരി എന്ന വേള്മുഖ്യനായ ഔളപ്പമണ്ണ .ഓല എഴുതുന്ന പണ്ഡിതനാണു എന്നതിനാലും ഔലപ്പള്ളര് അദ്ദേഹത്തിനും നമനമനമ (3 വട്ടം) പറയുന്നു.
യജയജയജ (3 വട്ടം)
പാപങ്ങള് നീങ്ങട്ടെഎന്ന് ധ്യപ ധ്യപ ധ്യപ (ധ്യാനിക്കുക)
ഉള്ളജ (രുരുജ, രുരുജിത്) .വീണ്ടും ഓങ്കാരം ധ്യാനിച്ച് 3 വട്ടം മണി അടിക്കുക.

ശ്രീം ശ്രീം ശ്രീം
ഓം പഴ(യ) ഭഗ(ഐശ്വര്യ)നാഗം

(ഗര്ഗ്ഗീ)ഗഗ്ഗീതടത്തിലെ ഹയല്രൂപിക എന്താണ് ഒരു വ്യക്തിയാണോ

ത്രിഭാഷാപാരഗതര്ക്ക് ഈ ലിഖിതം 3 വിധം വായിക്കാം. ആദ്യത്തേതാണ് മുകളില് കൊടുത്തത്. മററ് 2 വായനകളും കൂടി ചേര്ത്തുവായിച്ചാല് ലഭിക്കുന്ന പൂര്ണ്ണാര്ത്ഥം താഴെ കൊടുക്കുന്നു-

ത്രിപൂര്വ്വ ത്രിഭുവന ശ്രീ ശ്രീ ശ്രീ ഖരുവട(കേരളവടശേഖര)ക്കുന്നാഥന് ഹ്രീം സ്വാഹാ .ത്രിഭുവനഗുരു ഗോശ്രീ പയീപത്രം (പഴയ,പാലീയ,വേദ,നാഗപത്രം) .പ(ഫ)ണിയാതിരി പാലിയവും (യോഗാതിരിയുടെ പഴയപേര് ഫണിയാതിരി) മൂന്നിനും നാഥന് വന്നേരി പെരുമ്പടപ്പുമൂഷകനും പണ്ഡിതലിപികന് ഔളപ്പമന്നനും കൂടി .(പയീ അഥവാ പാലീയപത്രമെന്ന് ശാസനത്തെ വിളിച്ചിരിക്കുന്നു)

സര്വ്വപാപ,വിഘ്നനിവാരണത്തിനായി നമ,ജപ,തപ,യജന,ധ്യാനങ്ങള് ചെയ്യുന്നു.ഗര്ഗ്ഗീതടത്തിലെ അശ്വ (ഹയ)രൂപിക പണ്ടു ചെയ്ത ഈശ്വര കാര്യമാണ് ഇവരും ചെയ്യുന്നത്. അല്ലെങ്കില് ഗര്ഗ്ഗീതടത്തില് ഒരു ഹയ രൂപിക തീര്ത്തു എന്നുമാവാം. ഗര്ഗ്ഗീതടത്തില് വേദയജ്ഞാനുഷ്ഠാനം അശ്വമേധം ചെയ്ത് വിജയ സ്തൂപിക നാട്ടിയ (ദേവകാര്യമായി അശ്വ മേധം) കുലഋഷി ഖലമഹര്ഷി എന്ന ഔലപ്പ (കണാദ വൈശേഷിക പണ്ഡിതന്)ന് പൂരു എന്ന ഹരിയാണ്. പൂരു ഹരിവംശ,ചന്ദ്രവംശത്തിലെ പ്രസിദ്ധരാജര്ഷി.അദ്ദേഹം തപം ചെയ്തത് പെരുവനമെന്ന പൂരുവനത്തില്. (പെരുവനം പഴയ പൂരസ്ഥാനം) കേരളമൂഷകവംശത്തിനും ശ്രീകൃഷ്ണനും പൂര്വ്വികനുമാണ്. അപ്രകാരം ആദ്യം ദൈവകാര്യം ചെയ്ത കുലര്ഷി ശ്രീ ഔലപ്പുരുഹരി ,ഹ്രീംനാഥനെന്നെ ബ്രഹ്മര്ഷിക്കു നമസ്കാരം.

പഴയകാലത്ത് പലരും ചെയ്ത ആപുണ്യകര്മ്മം അനുഷ്ഠിക്കയും അനുഷ്ഠിപ്പിക്കയും ചെയ്ത കഥപ്പഗാരു (കദംബ വാസി) കടപ്പയിലെ ഗാരു (മഹാത്മന്) എന്ന ഗരുത്മാന് കൃപ ചെയ്യണം .ഭഗവാനായ എരുതിന്റെ (ഋഷ ഭം) കൃപ. സര്വ്വ ഋണമുക്തിക്കായി 3 വട്ടം വീതം,

നമനമനമ, തപതപതപ, ജപജപജപ മന്ത്രം ആവര്ത്തിക്കുന്നു. 3 വട്ടം മണി മുട്ടി തൊഴുന്നു. രുരുജാ, മാനില് നിന്നു ജനിച്ച, മാനിനെ വാഹനമാക്കിയ ശീഘ്രഗാമിയായ രുരുജിത്തേ, എന്ന് ഋ അക്ഷരധ്യാനം ചെയ്യുന്നു. ഋ എന്ന അക്ഷരത്തെ അക്ഷമാക്കി,ഋക്ഷമായി, ഋഷഭമായി ധ്യാനിച്ച് ഓം എന്ന് പ്രണവധ്വനിയുണ്ടാക്കി മണിയടിക്കുന്നു, ശ്രീം എന്നു 3 തവണ അതിപുരാത നമായ (പഴയ,പാലി) ശ്രീനാഗത്തെ പ്രണവധ്വനിയായി ഋഷഭസ്വരമായി ധ്യാനിക്കുന്നു. ഗര്ഗ്ഗീ എന്നത് ഗര്ഗ്ഗ,ഗാര്ഗ്ഗീശബ്ദം പോലെ ഗഗനത്തില് ആദ്യത്തെ ഹയരൂപികള് (അശ്വിനി) എന്ന മണ്സൂണ്കാററുകളും ഇടിയും മുഴക്കുന്ന ഇടവപ്പാതിയുടെ (ഋഷഭപ്പാതി) നാദോത്പ്പത്തിയുമാണ്. ഏററവും പുരാതനമായ ഓംകാരം ആ ഗഗനനാദമാണ്. ഇന്ത്യാ ഉപഭൂഖണ്ഡ ത്തില് ഈ ഋഷഭസ്വരം ഇടവം പകുതിയില് കാര്ത്തികരോഹിണി നക്ഷത്രസ്ഥാനത്ത് സൂര്യന് നില്ക്കുമ്പോള് കേരളത്തിലാണ് ആദ്യം അനുഭവപ്പെടുക. പ്രണവധ്വനിയോടെ അമൃതധാര ചൊരിയുന്ന ,ജീവനമഴ പൊഴി യുന്ന ആ പഴയ ഋഷഭനെ ധ്യാനിക്കുന്നു. ഈ തൃക്കാര്യം ആദ്യം തുടങ്ങിവെച്ച ഗുരുവായ ഋഷിയെ വന്ദിക്കുന്നു.

ഉലൂകചിഹ്നം (മൂങ്ങ) സിന്ധുഹരപ്പന് നാഗരികതയില് കാണാം .ഔലപ്പ നെന്നാണ് ഇവിടെ എഴുതിയി രിക്കുന്നത്. തമിഴില് ഒലിയന് (ഒലി അഥവാ നാദം ഉണ്ടാക്കുന്നവന്). ഒലി അഥവാ നാദോത്പ്പത്തിയുടെ ശാസ്ത്രീയ വിവരണം ഉള്ളതിനാലാണ് കണാദവൈശേഷികത്തിന് ഔലൂക്യ ദര്ശനമെന്നു പേര്. പാലിയം യോഗാതിരിയും, ക്ഷേത്രനിധി പാലകനുമായി, ഒളപ്പമണ്ണ ശാസ്ത്രജ്ഞനും ഭാഷാപണ്ഡിതനും ലിപികനുമായി

,കോശ്രീ മാടഭ്രപനു മൊത്ത് അനുഷ്ഠിച്ച ,പൂരുവംശത്തോളം തന്നെ പഴക്കമുള്ള ഒരു സമ്പ്രദാ യമാണിത് . എരുതിനെ (കാളയെ) ഹരപ്പന്കാല ത്തും ഇങ്ങനെ ആരാധിക്കു ന്നുണ്ട്.പലയിടത്തും സിന്ധുഹരപ്പന് ലിപി കാണുന്നു എന്നതും ലിഖിതങ്ങളെ ശ്രദ്ധേയമാക്കുന്നുണ്ട്.

ശ്രീലകത്തെ ഈക്ഷിച്ച് (ഈക്ക്യ) അഥവാ നോക്കി,കപലപയ (കപിലവര്ണ്ണം വെളുപ്പ്,പയ പഴയ) എന്ന പഴയ വെളുത്ത കാള (കപിലനെന്ന സാംഖ്യമുനി ആദ്യത്തെ വൈഷ്ണവാവതാരം) ഇരിക്കുന്നു.ഈ പഴയ വെള്ളക്കാളയെ വന്ദിക്കണം.ഇവിടെ ഒട്ടനവധി ചിത്രലിപികള് കാണുന്നു.

ഗൌരീവര എന്നത് ശിവശക്തിധ്യാനം. ഓം 2 ലഘുമാത്ര ഔം 2 ഗുരുമാത്ര . ഓം എന്ന് ആരോഹണത്തില് ന്യാസം.ആരോഹണത്തില് ബ്രൂക എന്നൊരു വാക്ക് പ്രയോഗിച്ചിരിക്കുന്നു. ബ്രൂ അഥവാ ഉച്ചരിക്കുക.ബ്രൂഹി. ഈ വാക്കില് നിന്നാവാം സംഗീതശാസ്ത്രത്തിലെ ബൃഗ എന്ന പദവും ഉണ്ടായത്.



ആരോഹണാവരോഹണചിഹ്നം ഉള്പ്പെടെ ഒട്ടനേകം സൈന്ധവ ഹരപ്പന് ചിഹ്നങ്ങള് ഉപയോഗിച്ചിരിക്കയാലും മലയാളലിപി വളരെ കുറച്ചിടങ്ങളില് മാത്രം പേരിന് മാത്രം കാണുകയാലും ,ഇത് വളരെ പഴക്കമുള്ളതാണ്.

നതടപ്ലതപശ്ശിവഭ്രവുളീശ്വര ശ്രീശ ഫണിതബള(ധവള)

ഫണീസ്വര്യഗളഛനരീവസ്ലീംഠിപളവണാരബത്രു

നൃധ്വരരിപു ഈഗാഹനയരജയ

സമുദ്രതടോപരി പൊന്തിക്കിടക്കുന്ന വഞ്ചിപോലുള്ള ശിവഭൂമിയുടെ മുഴുവനും ഒളിയും ഒലിയുമായ (പ്രകാശ നാദങ്ങള്) ഈശ്വരാ, ശ്രീശാ, നാഗവലയം (നാഗവള,ഫണികളാല് വളയപ്പെട്ട സമുദ്രതീരമാകുന്ന വെ ണ്ചിലമ്പുവള) കൊണ്ടും ഫണികളുടെ കഴുത്തിലെ സ്വരത്തിന്റെ ശുദ്ധനദീപ്രവാഹമാകുന്ന നാദത്തോ ടു ചേര്ന്ന സ്ലീംഠീം എന്ന ഡിമമാകുന്ന മൃദംഗപല്ലവനാദംചേര്ന്നും ആ ആരവങ്ങളാല് നൃപവരന്മാരെ അരിപു ക്കളായി (അശത്രു) മിത്രങ്ങളായി നിര്ത്തുന്നവനേ, നിന്നെ സ്തുതിക്കുന്ന ഈ ഗാനങ്ങളാല് ഞങ്ങള് ഈഹാ രൂപമായ സര്വ്വ ദുഖങ്ങളേയും ജയിക്കട്ടെ. അവിടുത്തേക്ക് ജയം വരട്ടെ.

അരുവികളിലെ മൃദംഗനാദവും,സാഗരത്തിലെ പെരുമ്പറ(ദുന്ദുഭി) നാദവും നുരകളുണ്ടാക്കുന്ന വെളുത്തനാഗ വളയവും എല്ലാം ആകാശത്തിലെ ഋഷ ഭന്റെ നാദപ്രകാശവര്ഷത്താല് എന്നെന്നുംനില നില്ക്കുന്ന്താണ് ജീവന്റെ നിലനില്പ്പിനാധാരമെന്നു തിരിച്ചറിഞ്ഞമനുഷ്യരുടെ ഗീതമാ ണിത്.അഞ്ചു തല നാഗമെന്ന അയ്യ ബ്ബസ്സനാഗര് ,അഞ്ചുവംശങ്ങളുള്ള (ശാഖ) തന്റെ ഭൂമിയെ കാത്ത്,ഐന്തിളകളെന്നപഞ്ചജനത്തിനും പഞ്ച ക്ഷേത്രത്തിനും പഞ്ചഭൂത ങ്ങള്ക്കും കാപ്പുതമ്പുരാനായി ഗിരിമേലിരിക്കുന്നു.ആ കാപ്പുതമ്പുരാനെ അനന്ത രക്ഷാനാഗത്തിന് ഓം എന്ന് പ്രണാമം അര്പ്പിക്കുന്നു.

ഗിരിഗുഹാ ഗൃഹങ്ങളില് വാഴുന്ന ആദിമഗുഹാമനുഷ്യനെന്ന വല്ലഭവേടം വേട്ടക്കൊരു മകനായി ധര്മ്മം കാക്കുന്ന ധര്മ്മപരദേവതയാണ്.അവന് മാനിന്റെ വേഗവും കഴുകന്റെ കണ്ണുമുണ്ട്. ശ്രദ്ധാലുവായി, ധര്മ്മ രക്ഷക നായി, ഗുഹയില് വാഴുന്ന അവന് ക്രോധമുള്ള സൈന്യാധിപ വേഷവു മുണ്ട്. ജ്ഞാനിയും യോഗിയു മായ ഗുരുരൂപവുമുണ്ട്.അപ്രകാരമുള്ള വേടവംശജനും കിരാതനും ആദിമലയാളും ദൈവവുമായ വല്ലഭനാഗ ത്തെ ഔം ധും ധിം ദ്ധിര എന്നുതാളം ചവിട്ടി ,നര്ത്തകിമാരായ അപ്സരസ്സുകള് വണങ്ങുന്നു. മുശ് രീകശ്യപ നായ(മുശരിയിലെ കശ്യപഗോത്രം )ഈ ദേവന്റെ ശ്രീവടക്കു ന്നാഥന്റെ ഭൂമിയിലെ മൂഷകശകടം (വണ്ടി,രഥം) യക്ഷരാക്ഷസാദികള് വലിക്കുന്ന താളം-

ഔം തോടതൈയ്യത്തൈയ്യയ്യൈ

ഔം ഔം ഔം

ശകടങ്ങള് (രഥം,പല്ലക്ക്,വഞ്ചി മുതലായവ) ഈ താളത്തില് ഗമിക്കുന്നു. അഥവാ മൂളിക്കൊണ്ട് വലിക്കുന്നു. വെററിമുരശും ,ധനാഗമമാര്ഗ്ഗമായകുരുമുളകും ചിഹ്നമാക്കിയ മുരചിപട്ടണത്തിലെ മുരശിന്റെ താളത്തില് ,

ധീം മുരശും ധാ

മൂഷകശകടാ

എന്ന് തീവരരെന്ന അമരാര്യകുലവും (ധീവര) വഞ്ചീശമംഗളം പാടുന്നു. രഥഘോഷയാത്രയുടെ മേളസ്വര ങ്ങളെല്ലാം സ്വരസാഹിത്യത്തോടിണക്കി ,നൃത്താഭിനയത്തിന് യോജിച്ച വിധമാണ് രചന.

ഓം തോടുടൈയ ചെവിയനെന്ന് തിരുജ്ഞാനസംബന്ധര് പാടി. (അര്ദ്ധനാരീ ശ്വരദര്ശനം കിട്ടിയ പ്പോള്).ഓം തോട് എന്നാല് പ്രണവവും ദേവിയുടെ തോട (താടങ്കം)അണിഞ്ഞ ചെവിയും- നാദവും ശ്രവണ വും –ചേര്ന്ന രൂപം. ഓന്തോട് എന്ന് വായിച്ചാല് ഓന്ത് അഥവാ ഗൌളി വര്ഗ്ഗത്തില് പെട്ട (Iquana) വാഹനത്തോടുകൂടിയ ഗൌരി. പണ്ടുകാലത്ത് പാറയോളം വലിപ്പമുള്ള ദിനോസോറുകള് എന്ന രാക്ഷസാ കാരര്ക്ക് മലയാള,തമിഴ് ഭാഷകളില് പാറെലി (പാറയെലി)എന്ന് പറഞ്ഞിരുന്നു.അത്തരം പാറെലി എന്ന മൂഷക ശിവഭൂതത്തെ വാഹനമാക്കിയ ശിവപുത്രനായ മാമ്മോത്ത് (mammoth) ഗണപതിയെ,മാതാവായ ഗൌരീസമേതം വണങ്ങുന്നു.സംഗീതക്കാരും നര്ത്ത കിമാരും പാടിയാടുമ്പോള് ഇങ്ങനെ പാടണം

ഐംപദഹമുര ഐംപടഹമുര

ഐവണഗ്ചതുരന്നാരുവഞ്ചിഗ പദപ്പദ

ചാരുവഞ്ചിഗപദപ്പദ

പഖാഖമൂഷകധാപ്പധാ

ധാ പ്പ മ്മ (ഐംപദം)(

മാഥഥീം ഥീം ഥീം ഫണീ

ശ്വകചലഗഗ്ഗ ധാ പ്പ മ്മ (ഐംപദം)(

ധീംധിത്തഥിഥിംഥിംഗലലിംഗീ

ഐലഹഹാശ്യംഗീ മൃദംഗീ

പടഖ(ഹ)ഗാനകേശാ ആ ആ ആ (3 മാത്ര താഴേക്ക് താഴേക്ക് അവരോഹണമായി കുറച്ചുകൊണ്ടുവന്ന് നിര്ത്തണം) ഉത്സവം,പൂരം,മുതലായവയ്ക്ക്,വിശേഷദിനങ്ങളിലും, ശീവേലിക്ക് ഭൃതബലി തൂകുമ്പോളും ദേവദാസികള് ഇതുപാടി അഭിനയിച്ച് നൃത്തം വെച്ചിരുന്നു. കാര്ഷികജനതയുടെ ,ചൈത്ര,വസന്തോത്സവാ ദികളിലെ ഋഷഭ,നാദ,ഗീത, നൃത്തപാരമ്പര്യത്തിന്റെ പഴയ തിരുശേഷിപ്പുകളാണിവയെല്ലാം. പ്രാകൃതജനതയുടെ ഭാഷയില് , ആദ്യമായി പാടി അഭിനയിച്ച് ക്ഷേത്രകലകള് ഇങ്ങനെയൊക്കെ വളര്ന്നു എന്നതിന് പില്ക്കാല തലമുറക്ക് അറിവു നല്കുക എന്നൊരു ദൌത്യവും ലിപികര്ക്കും ശില്പികള്ക്കും രാജാക്കന്മാര്ക്കും ഉണ്ടായിരുന്നിരിക്കാം.

**അഷ്ടദിക്പാലകന്മാര്**

അഷ്ടദിക്പാലന്മാര് കേരളക്ഷേത്രങ്ങളിലെ നമസ്കാരമണ്ഡപങ്ങളില് മിക്കവാറും കാണാം. ചില സ്ഥലങ്ങളില് മാത്രം സാധാരണയില് നിന്ന് വ്യത്യസ്ഥമായി കാണുന്നുണ്ട്. ഇവരുടെ രൂപം വാഹനം ആയുധം മുദ്ര വെച്ചുമനസ്സിലാക്കാനുള്ള ശ്ലോകങ്ങളും പട്ടികയും കാണുക.

| കേന്ദ്രം | ബ്രഹ്മ | ഹംസം പദ്മം | മദ്ധ്യമാവതി | ബ്രഹ്മതിശ്രൈക സത്സത്പുട വാദ്യം | ഇടത്ത് ചതുരം | വലത്ത് ഹംസാസ്യം |
|---|---|---|---|---|---|---|
| കിഴക്ക് | ഇന്ദ്ര | ഐരാവതം | ഗുര്ജരി | സമ | ത്രിപതാക | ത്രിപതാക |
| തെക്കുകിഴക്ക് | അഗ്നി | മേഷം | നാട്ട വരത്തൈ | മത്തവര്ണ്ണ | ലാംഗ്ഗല | ത്രിപതാക |
| തെക്ക് | യമ | മഹിഷ | ദേശാക്ഷി രാമഗ്രി | ഭൃംഗി | പാശം | സൂചി |
| തെ.പടിഞ്ഞാറ് | നിരൃതി | അശ്വ | കുന്തള ഭൈരവ് | മല്ല | ഖഡ്വ | ശകട |
| പടിഞ്ഞാറ് | വരുണ | മകര ശിംശുമാര | വരാളി ജിബാരു | നാഗ | ശിഖര | പതാക |
| വ.പടിഞ്ഞാറ് | വായു | മൃഗ ഗോമൃഗ | മുകുന്ദവ ദേശാഗ്രി | ബലി | അര്ദ്ധപതാക | അരാള |

| | | | | | | |
|---|---|---|---|---|---|---|
| വടക്ക് | കുബേര | നര, പ്രേത, വേതാള | മാലവശ്രീ ഗൌദിക (ഗൌളിക) | ഗൌളി | അലപദ്മ | മുഷ്ടി |
| വ.കിഴക്ക് | ഈശാന | ഋഷഭ | മലഹരി തുണ്ഡീര | ബക്കെ | സിംഹമുഖ | ത്രിപതാക |

ബ്രഹ്മ

ബ്രഹ്മം ബ്രഹ്മരസം ബ്രഹ്മതാളം സത്സത് പരാത്പരം

കേന്ദ്രസ്ഥിതം ശ്രീഹംസാസ്യചതുരം മുദ്രാസന്നുതം

ഹംസപങ്കജമദ്ധ്യസ്ഥം മദ്ധ്യമാവതിരാഗിണം

ബ്രഹ്മാണീവരദം വന്ദേ വാക്പതിം ഏകം ഈശ്വരം

ഇന്ദ്ര പൂർ വേന്ദ്രംസമം താളം ഗുര്ജരീരാഗരാഗിണം

ഗജാരൂഢം വജ്രഹസ്തം ഇന്ദ്രാണീസഹിതം ഭജേ

ത്രിപതാകം നൃപം ഇന്ദ്രധ്വജ കാര്മ്മേഘസന്നുതം

സര് വ്വാലങ്കാരഗന്ധര് വ്വ ദേവകന്യാസുപൂജിതം

വഹ്നിം മത്തവര്ണ്ണാഖ്യം താളം ഗംഭീരനാട്ടജം

അജാരൂഢം പൂര് വ്വദക്ഷിണം വാമലാംഗുലം

ത്രിപതാകമുദ്രഹസ്തം സ്വധാസ്വാഹാപതിം വന്ദേ

യജ്ഞാദ്ധ്യക്ഷം ധൂമധ്വജം സപ്തജിഹ്വാപ്രഭം വരം

മഹിഷാരൂഢം ദക്ഷിണം സം യമധര്മ്മപ്രവര്ത്തകം

ഭൃംഗീതാളസേവ്യം ദേശാക്ഷീരാമക്രീപൂജിതം

ദണ്ഡധരം പാശധരം സൂചീപാശമുദ്രിതം

സര് വ്വകാലപ്രവര്ത്താരം കാളികാളിന്ദിസംവൃതം

മഹിഷാരൂഢം ദക്ഷിണം സം യമധര്മ്മപ്രവര്ത്തകം

ഭൃംഗീതാളസേവ്യം ദേശാക്ഷീരാമക്രീപൂജിതം

ദണ്ഡധരം പാശധരം സൂചീപാശമുദ്രിതം

സര് വ്വകാലപ്രവര്ത്താരം  കാളികാളിന്ദിസംവൃതം

പശ്ചിമം സാമജം ചാരുവരാളീരാഗരാഗിണം

നാഗതാളം ശിംശുമാരം മകരം മത്സ്യവാഹനം

വരുണം വാരുണീപാശം പതാകം ശിഖരാന്വിതം

ആനന്ദസിന്ധും വന്ദേ നാവാവര്ത്തകവന്ദിതം

ബലിഹാരം വായുസാരം പശ്ചിമോത്തരദിഗ്ഗജം

മൃഗഗോമൃഗസഞ്ചാരം നാദരാഗപ്രവര്ത്തകം

ദേശക്രീമുകുന്ദരാഗാര്ത്ഥം അരാളാര്ദ്ധപതാകിനം

ഗദായുധം ഹനുമത് ഭീമജനകം ശക്തിവാക്പതിം

ഉത്തരം ഭൃതകൌബേരം ഗൌളീ(രീ)താളസമന്വിതം

മാളവശ്രീഗൌഡരാഗം നരവാഹനരക്ഷിതം

അലപദ്മം മുഷ്ടിഹസ്തം പദ്മശംഖനിധിപ്രദം

യക്ഷം യക്ഷിണിസംസേവ്യം വന്ദേ പൌലസ്ത്യനന്ദനം

പൂര് വ്വോത്തരമീശാനം ഋഷഭാരൂഢസുന്ദരം

പക്കതാളം മലഹരീരാഗലാളിതമീശ്വരം

സിംഹമുഖം ത്രിപതാകം ഗംഭീരമല്ലാരീപ്രിയം

ഗൌരീവല്ലഭഗംഗേശം ത്രിനേത്രം സൌമ്യരൂപിണം

പാലക്കാട് ജില്ലയിലെ മുതുതല ഗ്രാമപ്പഞ്ചായത്തില് ,പട്ടാമ്പി ഓറിയന്റല് ഹൈസ്കൂള് ജങ്ഷനില് നിന്ന് 2 കി മീ പടിഞ്ഞാറ് ( പള്ളിപ്പുറം റോഡില്) 250 മീ. പോയാല് 108 പരശുരാമദുര്ഗ്ഗാലയ ങ്ങളിലൊന്നായ ഈങ്ങയൂര് ഈഹാ പുരേശ്വരിക്ഷേത്രത്തിലെത്താം. ഭാരതപ്പുഴ ഒരു കി മീ തെക്കാ യി ഒഴുകുന്നു.പെരുമുടിയൂരെ ശിവക്ഷേത്രവും ഈഹാപുരേ ശ്വരി ക്ഷേത്രവും സന്ദര്ശിച്ച ശേഷം ഗരുഡപ്രതിഷ്ഠയായ തിരുവേഗപ്പുറയിലേക്കുള്ള യാത്രയായിരുന്നു എന്റേത്. പെരുമുടിയൂരില് വിട ര്ന്ന താമരപ്പൊയ്കയും ഇണകളോടൊത്തുവിഹരിക്കുന്ന മയിലും നല്ല നിമിത്തങ്ങളായി തോന്നി. പുന്നശ്ശേരി നമ്പി എന്ന മഹാപണ്ഡിതന്റെ പരദേവതാക്ഷേത്രത്തിലേക്കുള്ള യാത്രയിലും നല്ല നിമി ത്തങ്ങളുണ്ടാവുമെന്ന് മനസ്സ് മന്ത്രിച്ചു. വൈദികഭാഷയായ സംസ്കൃതം എല്ലാവര്ക്കും പഠിക്കാനവ സരം കൊടുത്ത് പട്ടാമ്പിയില് അദ്ദേഹം സ്ഥാപിച്ച സംസ്കൃതവിദ്യാലയം 1995 ഒക്ടോബറ് 27 വരെ പുന്നശ്ശേരി ഇല്ലത്തിന്റേതായിരുന്നു.
വൃത്താകൃതിയില് സന്ധാര,ദ്വിതലശ്രീകോവിലാണ്. വളരെ ഉയരം കൂടിയ ഗോപുരത്തില് ലിഖിത ങ്ങളുണ്ട്. പാകിയ കല്ലുകളിലുമുണ്ട് ലിഖിതങ്ങള്. അധിഠാനത്തില് ഋഷിമാരുടേയും ദേവഗണങ്ങളു ടേയും മുഖങ്ങള്. ഗര്ഭഗൃഹത്തിന്റെ തെക്കുവശം തെക്കോട്ടുതിരിഞ്ഞ് ഗണപതി,(37 സെ മീ) ദക്ഷി ണാമൂര്ത്തി (ലിംഗം 23 സെ മീ) ഇരിക്കുന്നു. ഇത് ഏതാ ണ്ട് മാത്തൂര് ശിവക്ഷേത്രത്തോട് സാമ്യമു ള്ള പ്രതിഭാസമാണ്. പക്ഷേ അവര്ക്ക് പ്രത്യേകം പ്രണാളമില്ല. പ്രദ ക്ഷിണവ ഴി കരിങ്കല്ലുപാകിയ 3 ക്ഷേത്രസ മുച്ചയമാണ് ഇത്. മഹാക്ഷേത്രമാണ്. ശിലകളില് പലതിലും ചിത്രലിപി കളും ലിഖിത ങ്ങളുമുണ്ട്. ചതുര്ഭുജയായ വനദു ര്ഗ്ഗയാണ് സങ്കല്പ്പം. സൌമ്യയാണ്. പ്രധാനമായി വൈഷ്ണ വചൈതന്യ മാണ്. 195 സെ മീ ഉയരം. ശംഖം ചക്രം ഇരുകൈകളില്, മററു 2 കൈകളും കടിഹ സ്തം. 75 സെ മീ നീളമുള്ള മഹാവിഷ്ണുവിന്റെ ശിലാവിഗ്രഹം ചുററമ്പലത്തിന് പുറത്ത് , തെക്കെ ഉപദേവക്ഷേത്രത്തിലിരിക്കുന്നു. ഇതിന ല്പ്പം താഴത്തെ ലവലിലായി ,വേട്ടേക്കരനുമുണ്ട്. 23 സെ മീ കണ്ണാടിപ്രതിഷ്ഠയാണ്.2 ഗോപുരമുള്ളതില് പടി ഞ്ഞാറെ ഗോപുരമാണ് വലുത്. സൌ മ്യമൂര്ത്തി യാകയാല് ചുവന്ന പൂക്കളുപയോഗിക്കയില്ല. മഞ്ഞപ്പൂക്കളാണുപയോഗിക്കുക.വഴിപാടില് ദേവിക്ക് ഏതാണ് ഏററവും ഇഷ്ടമെന്നു ഞാന് ചോദിച്ചപ്പോള് കടുംപായസമെന്ന് ഉത്തരം തന്നത് അതി നാല് സംശയമുളവാ ക്കി. കടും പായസം ഉഗ്രമൂര്ത്തിക്ക് ഉള്ളതാണല്ലോ. ഒന്നുകില് ഇവി ടെയുള്ള വര്ക്ക് ഇവിടത്തെ ദേവതാസങ്കല്പ്പം അറിയില്ല. അല്ലെങ്കില് , വരുന്നവരെ കളിയാക്കുന്ന ശീലമു ണ്ട്. രണ്ടായാലും ക്ഷേത്രത്തിന് നന്നല്ല. അല്ലെങ്കില് , നരസിംഹ മൂര്ത്തിയോടൊപ്പമുള്ള ശ്രീവിദ്യാ സരസ്വതിയാവണം പ്രതിഷ്ഠ.അതിന്ന് കടുംപായസം കൊടുക്കുകയില്ല. ഇതാണ് ശരിയെന്ന് കാണി ക്കുന്ന പല തെളിവുകളും എനിക്ക് കിട്ടി. പരശുരാമനാണ് പ്രതിഷ്ഠി ച്ച തന്ത്രി.വളരെ കാലം വേദ വേദാന്തപഠനം,ശ്രീവിദ്യാ ഉപാസന നടന്നിരുന്നു. പരശുരാമകല്പ്പത്തിലെ ശ്രീവിദ്യാ ഉപാസനയില് നിന്നാണ് സ്ഥലനാമം തന്നെ .

ഇപ്പോളത്തെ തന്ത്രിമാര് ഈയക്കാട്ട് (ഈഹക്കാട്ട്), അഴകത്ത്, ചേത്താത്ത് എന്നിവരാണ്. ആദ്യനാമം ക്ഷേത്ര നാമത്തിലുമുണ്ട്. രണ്ടാം നാമം വിഷ്ണുനാമമാണ്. ചേയ് (കുഞ്ഞ്, വേട്ടേക്കരനാമം ) അല്ലെങ്കില് സുന്ദരനാമം (സുന്ദരേശ്വരശിവന്റേതാണ്) വേട്ടേക്കരശിവന്റെയാണ്.ചേയ് മററു 2 ക്ഷേത്രനിരപ്പില് നിന്ന് താഴത്താണ് ഇരിക്കുന്നതും . (മാനും മഴുവും ധരിച്ച ശിവരൂപം ഗോപുരത്തിലുണ്ട്. അതിന്റെ ശിരച്ഛേദം ചെയ്തി രിക്കുന്നു. ചോറൂണിനല്ലാതെ ചെറിയകുട്ടികളെ ക്ഷേത്രത്തില് കടത്തില്ല.ആ നകള്ക്കും പ്രവേശനമില്ല.

പുഷ്പാഞ്ജലി,ഭാഗ്യസൂക്തം,പുരുഷസൂക്തം,ശ്രീസൂക്തം,ഇവയാണ് പ്രധാന വഴിപാടുകള്. വേട്ടേ ക്കരനപ്പുറം വലിയ ഒരു തറയും കാവുമുണ്ട്.8 ദ്യാരങ്ങള് ഇട്ട ഒരു ശില പന്നിയൂര് അമ്പലത്തിലെ കൂത്തമ്പല ത്തിലേ തെന്നപോലെ (ഒക്ടേവ്)കാണുന്നു.ഇവിടെ മുന്കാലങ്ങളില് കളംപാട്ടുകളും കൂത്തും സംഗീതാദികലകളും ഉണ്ടായിരു ന്നിരിക്കണം. ഇവിടെ നിന്നാണ് കൃഷ്ണപ്പരുന്ത് പറന്നുവന്നത്. ഇതാവണം പരശുരാമര് വനദു ര്ഗ്ഗയെ ഉപാസിച്ചുപ്രത്യ ക്ഷമാക്കി പ്രതിഷ്ഠിച്ച മൂലസ്ഥാനം.

ചരിത്രത്തെക്കുറിച്ച് ചോദിച്ചപ്പോഴ് 8.5.2003ലെ ഒരു പ്രശ്നച്ചാര്ത്ത് തന്നു. അതില് പുന്നശ്ശേരി കുഡുംബം നാസിക്കില് നിന്നുവന്ന കഥ പറഞ്ഞിരിക്കുന്നു.ഈ കുഡുംബത്തിലെ ഒരാളെ സാമൂതിരി നിയമോപദേശക നായി നിയമിച്ച മുതലാ ണ് ചരിത്രം തന്നിരിക്കുന്നത്. ഇദ്ദേഹം രായിരനല്ലൂര് പുത്തില്ലത്ത് താമസിച്ചു. പുത്തി ല്ലത്ത് സന്തതിയില്ലാതെ , പെരു മുടിയൂരിലെ ചെങ്ങഴശ്ശേരിനിന്ന് ദത്തെടുത്തു. ഇവ ഒന്നായി പിന്നീട് പുന്ന ശ്ശേരി എന്നറിയപ്പെട്ടു എന്ന് എഴുതിയി രിക്കുന്നു. ചെങ്ങമെന്ന നാമം നൃസിംഹസൂചകം. ലക്ഷ്മീനൃസിംഹമാണ് ഈങ്ങയൂര് ക്ഷേത്രത്തിലെ ചൈതന്യം.ഇതിലെ ചൈതന്യം ഗ്രഹിക്കാതെ ധ്വജപ്രതിഷ്ഠ നടത്തിയതിനാല് ധ്വജപ്രതിഷ്ഠാശേഷം പൂജകള് നിലക്കുകയും, അനിഷ്ടങ്ങളുണ്ടാവുകയും ചെയ്തിട്ടുണ്ട്.

താന്ത്രികമായി ഈഹാ, ഈങ്ഹാ നാമങ്ങള്

1. ദശയോജന ദീര്ഘാര്ദ്ധനാദ്യാസൌ ഹംസവാഹനാ

ഈ സ്യാദ് പുഷ്ടിപ്രദാ ശ്വേതാ മൌക്തികാഡ്യാ സിതാനനാ(ശാരദാതിലകം) ഈ എന്ന അക്ഷരത്തിന് 10 യോജന ദീര്ഘം,ഹംസവാഹനം (സരസ്വതി),പുഷ്ടിപ്രദം, വെളളമുത്തു ധരിച്ച് വെളുത്തമുഖത്തോടുകൂടിയവള്.

2 കോടിയോജനദീര്ഘാര്ദ്ധനാഹം കൃഷ്ണം ജ്വലത്പ്രഭം

ദ്വിഭുജം കാകവാഹം സ്യാത് ങാര്ണ്ണം ക്ഷുദ്രഫലപ്രദം (ങ് എന്ന അക്ഷരം കോടിയോജന നീളം,ധനാഹം,തൃഷ്ണം,കൃഷ്ണവര്ണ്ണം ,ജ്വലിക്കുന്ന പ്രഭ, 2 കൈ, കാകവാഹനം (പിതൃ). ക്ഷുദ്രഫലം തരുന്നു.

3. പാശാങ്കുശകര പദ്മേ ഫണിസംസ്ഥരുണപ്രഭ

ഗകാര സര്പ്പഭൂഷ സ്യാച്ഛതയോജനസംസ്ഥിത

അരുണനിറം,സര്പ്പാലങ്കാരം,പദ്മത്തിലും ഫണിയിലും ഇരിക്കുന്നു.പാശാങ്കുശധരം.100 യോജന നീളം. ഇത് ഗകാരം.

4 ഹാര്ണ്ണ സ്വേതസ്ത്രിബാഹ സ്യാത് വ്യാപ്തശീതാംശുശേഖര ഹകാരത്തില് ചന്ദ്രകിരണം പോലെ എങ്ങും വ്യാപിച്ച 3 കൈകളാണ്. ശീതളം,വെളുപ്പനിറം, വ്യാപനശീലത്താല് വൈഷ്ണവം.

മന്ത്രത്തില് ഈഹാ എന്നുച്ചരിച്ചാലും , ഈങ്ഹാ, ഈങ്ഗാ എന്നുച്ചരിച്ചാലും വ്യത്യാസമുണ്ട്. അത് അക്ഷരശക്തിയുടെ ഭേദമാണ്. ഈംഗ്ഹാപുരേശ്വരമെന്നാണ് ശരിയുച്ചാരണം .അപ്പോഴേ വെളളപ്പൂക്കളിഷ്ടപ്പെടുന്ന സൌമ്യസരസ്വതി,ലക്ഷ്മിനൃസിംഹ,വനദുര്ഗ്ഗാമൂര്ത്തിയാവൂ. ഈങ്ങാ എന്നുച്ചരിക്കരുത്. ഈംഗാപുരച്ചെ ഈഹാപുരേശ്വരിയാണ് ശരി. ശാരദാതിലകം നവമപടലം ഭുവനേശ്വരിപ്രകരണം പറയുന്നത് ഈ വാമനേത്രം, ഹ നകുലീശന്, ഹരി,ഹര,ആകാശബീജം. ഹം ബീജം

ഈ‌ം ശക്തി ഇഷ്ടാർത്ഥവിനിയോഗത്തിനാണ്.ഭുവനേശ്രീപാരിജാതത്തില് മത്സമോ പുരുഷോ നാസ്തി ത്വത്സമാ നാസ്തിചാംഗനാ

മായാബീജസമോ മന്ത്രോ ന ഭൂതോ ന ഭവിഷ്യതി (എനിക്ക് സമസായി ഒരു പുരുഷനോ, നിനക്ക് സമമായി ഒരു അംഗനയോ ഇല്ല.മായാബീജസമമായി ത്രികാലത്തിലും വേറൊരുമന്ത്രമില്ല. ഈം ഹം എന്ന ശക്തി, ബീജ സങ്കല നമാണ് ഈഹാപുരേശ്വരിയായ വിഷ്ണുമായാ. ഉത്തിഷ്ഠ പുരുഷി എന്ന വനദുര്ഗ്ഗാമന്ത്രമാണ് പുരുഷസൂക്തംപാടിയാല് ദേവിക്കായി പാടേണ്ടത്. അല്ലെങ്കില് ഋഗ്വേദത്തിലെ ശ്രീസൂക്തം. ആഭിചാരത്തി നോ ശത്രുസംഹാരത്തിനോ ആയി സാമൂതിരികാലത്ത് വള്ളുവക്കോനാതിരിക്കെതിരെ ഈ ക്ഷേത്രം പ്രയോ ജനപ്പെടുത്തിയതാവണം അനിഷ്ടഹേതുകമാ യത്.

ലിഖിതം ഒന്നില് ഈംഹാം എന്ന് മന്ത്രാക്ഷരം ശരിയായിത്തന്നെ എഴുതിയിട്ടുണ്ട്. ലിഖിതം രണ്ടില് ഈഹാ എന്നാണ്. അപകടകരമായ ഉച്ചാരണമില്ല. എന്നാല് സാമൂരിരിയുടെ ലിഖിതത്തില് ഈങ്ങാ എന്ന് കാക വാഹനമായി ഘോരരൂപിണിയായി ഉച്ചരിക്കുന്നു. ഈ മാററം വരാന് പാടില്ലായിരുന്നു. താന്ത്രികമായി മന്ത്ര ദേവതാസങ്കല്പങ്ങളുടെ പ്രാധാന്യം കാണുക.

സ്വര്ണ്ണാദ്യാഭ്യേ സുപര്ണ്ണേ സ്ഥിതമപിസുമുഖം കോടിപൂര്ണ്ണേന്ദുവര്ണ്ണാം

വിദ്യന്മാലാസടാഭിസ്ത്രിശിഖമയദൃശം പീതവസ്ത്രോരുഭൂഷം

ഹസ്തോദ്യച്ചക്രശംഖാഭയവരമഖിലക്ഷ്വലരോഗാദിമൃത്യും

സൈ്വര്ദ്ധ്വാനൈര്ദ്ധ്വംസയന്തം സുരനുതമനിശം സംസ്മരേ ശ്രീനൃസിംഹം.

നവപദമണ്ഡലത്തില് കലശം വെച്ച് ശാന്തവും സുമുഖവുമായ നൃസിംഹത്തെ ,പൂജിച്ച്, ഗരുഡാ ദികളെ കലശജല ത്താ ലഭിഷേകം ചെയ്ത് സര് വ്വ രോഗമുക്തി. നവനാഭമദ്ധ്യത്തില് പദ്മക ര്ണ്ണികയിലെ കലശപൂജക്കായി ശിലയില് കൊത്തിയ പദ്മം കണ്ടു,ക്ഷേത്രത്തില്

ലിഖിതങ്ങള് വായിച്ചെടുത്തതില് അറിയാന് കഴിഞ്ഞ കാര്യങ്ങള് താഴെ കൊടുക്കുന്നു.

ലിഖിതം 1 ഗോപുരദ്വാരത്തിന്റെ ചവിട്ടുപടിമേല്- ഈംഹാമ്ണശ്രീങ്ങാപുര

ത് ര് ണനല്ലുരുന്നു രണ്ടാം നൃഭരു ( തരണനല്ലൂര് ?)

സമര്പ്പണമ. സാക്ഷ്ര്ത്ഥകാരവഹ

ഇത് കൂടുതല് പഴക്കമുള്ള ലിഖിതമാണ്. ഗ്രാമനാമം ഉണ്ട്. ശ്രീയോടുചേര്ന്ന ചിങ്ങം (സിംഹം) ആണ് (ലക്ഷ്മീ നൃസിം ഹം) അകത്തെന്നുകാണാം. ഈശ്വരസാക്ഷാത്കാരം കിട്ടിയതിന്ന് നന്ദിസൂചകമായി തരണന ല്ലൂരി ലെ രണ്ടാം നൃപരാണ് സമര്പ്പിക്കുന്നത്. ഒരുകാലത്ത് തരണനല്ലൂരിന് ഇവിടെ തന്ത്രം ഉണ്ടായിരുന്നതിന്ന് സൂചനയാണിത്. തന്ത്രിയുടെ ലക്ഷ്യം അന്ന് ഈശ്വരസാക്ഷാത്കാരം മാത്രമായിരുന്നു. സൌമ്യമൂര്ത്തി യായ ദേവതയാമെന്ന് വ്യക്തം.

ലിഖിതം 2 ഗോപുരം ഉത്തരത്തില് . ശ്രീ രാമന് കീഴ് രാമപ്പഗ്ര(ട്ട)രു മേഷം 36 മനുരാവണമഹിഷദക്ഷാദി

ഈഹാമീങ്ഗ്രാമലുക്ക് ചാത്തിരദുര്ഗ്ഗാപദ്മം (പദ്മചിഹ്നം)ശംഖംഖേടയമണികലം

ഐശ്വര്യാംഘ്രീംശ്രീശമര്ഘ്യം ത്രാഹിണം മാര്ഗ്ഗത്രികമര്ക്കണഹാര

വൃഷഘ്ലംപാവൈകവഹ്നികൈരകര്മ്മംഫണിത്ഥഫുല്ലകമലം

പുണ്ഡ്രം നമഷ്യയാമി. കര്ത്താര് സാദ്ധുപപരിപാലകപട്ടാപി

(ചിത്രം)അനുജന് രാമഭൃനുപാലശ്രീകാരിയം

> ആരുടെ 36 ആം ഭരണവര്ഷമാകാം ഇത്.. ഗോപുരം ഇക്കാലത്ത് പണിതു.കര്ത്താര് പട്ടാമ്പി സാദ്ധുഫപരി പാല കനായ രാമഭൃ പാലന്റെ ശ്രീകാര്യമായി അനുജന് ചെയ്തത്. വിഷ്ണുവൈഷ്ണവീ സ്തുതിയെന്നു വ്യക്തം. ഗ്രാമക്ഷേത്രനാമം പറയുന്നു. ദേവതാസങ്കല്പ്പം വ്യക്തമാക്കിയിട്ടുണ്ട്. ശ്രീവിദ്യ യുടെ ചാത്തിരദുര്ഗ്ഗാപദ്മം വരയുകയും പ്രകീര്ത്തിക്കയും ചെയ്തിരിക്കുന്നു. വന്നേരിയിലും മററും ചാത്തിരസംഘങ്ങളുണ്ടായിരുന്ന കാലമായിരിക്കാമോ ?

ലിഖിതം 3 ഗോപുരത്തിന് വലത്തുവശം – അസ്മല് പ്രാപ്താധികാര സ്ഥപതിപരിവൃഢേനാത്മജാമഞ്ജശാസ്ത്രാ

പുന്നാഗശ്രേണിനാഥാവിധ്നിവദ്(സ്) രഥമയം ഗോപുരം പൂര് വ്വവച്ചാവൌഹാനായാന് നിര് വ്വ ......(പൂര്ണ്ണമല്ല ) മലയാളലിപി അപ്പോഴേക്കും തന്നെ നന്നായി വികസ്വരമാ യിരിക്കുന്നു. ഗോപുരത്തിലെ തൂണുകളിലൊന്നില് ഇരിക്കുന്ന സിംഹചിത്രം ( ദുര്ഗ്ഗയെ അഭിമുഖീകരിച്ച്) സിംഹവാഹിനി യായ ദുര്ഗ്ഗ അകത്തെന്നു വിളിച്ചോതുന്നു. സിംഹം പല്ലവ ചിഹ്നവുമാ ണ്,നൃസിംഹ വൈഷ്ണവചിഹ്നവുമാണ്. ആത്മജ ന്മാരോട്ടുകൂടി ,വിധി (ബ്രഹ്മം)തുല്യം പുന്നാഗശ്രേണി നാഥ നായിരിക്കുന്ന ശാസ്താവായ സ്ഥപതിക്ക് അധികാ രപ്രാപ്തി ലഭിച്ചപ്പോള് പണ്ടെന്നപോലെ വീണ്ടും രഥമയമായ ഗോപു രം പണികഴിപ്പിച്ചുഎന്നാണല്ലോ സന്ദേ ശം. സ്ഥപതിയും കോവിലിലെ പുന്നാഗശ്രേണിനാഥനായ മഹാവിഷ്ണുവും ഒരു പോലെ പുത്രകളത്രാ ദികളൊ ത്തിരിക്കുന്നു. പല്ലവശൈലിയാണ് പണി. ശൈലി വെച്ച്, ഏതാണ്ട് ഏഡി 4- 5 നൂററാ ണ്ടി ലാവാം പണി കഴിഞ്ഞത്. കൊല്ലവര്ഷത്തോട് ലിഖിതം രണ്ടിലെ 36 എന്ന സംഖ്യ കൂട്ടിയാല് കിട്ടുന്ന ഏഡി 861 ആവാ നും സാദ്ധ്യത കാണുന്നു. ഏഡി 4- 8 നൂററാണ്ടുകള്ക്കിടയില് ഗോപുരം പണി.ക്ഷേത്രവും പ്രതിഷ്ഠയും അതിലും പഴക്കമുളളതാണ്.വിഷ്ണു,വേട്ടേക്കരന്മാര്ക്കും മൂലസ്ഥാനത്തെ വനദുര്ഗ്ഗക്കും പ്രധാനക്ഷേത്രത്തിലെ പ്രതിഷ്ഠ യെക്കാള് പഴക്കം കാണുന്നു.

ലിഖിതം 4 ശ്രീകോവിലിന് മുമ്പിലെ മൊട്ടുകളില് ചെമ്പോലയില് പൊതിഞ്ഞ് 2 ലിഖിതം കൂട്ടിവായിക്കണം. ഈഞ്(ങ)ലൂര്കാരുമാന് രായര് സാമൂതിരിയുടെ വഴിപാടായി ശാന്തിക്കാരന് അന്നിലമനെ ശംഭ്ര എമ്പ്രാന്വ ടിണങ്കള് മുഴുവനും ക്ഷേത്രം 386 കുംഭം 6 അവനെക്കൊണ്ടു പണി ചെയ്യിച്ചതാകുന്നു. 4 ന് ഞാറാഴ്ച്ച അഗ്നി ബാധ വന്നു. എടവം 3നു വ്യാഴാഴ്ച്ച പണി അവസാനം. (ഇത് 13 ആം നൂററാണ്ടില് ,ഏഡി 1211ല് ചെയ്ത പുനരുദ്ധാരണമാകയാല് താരത മ്യേന പുതിയതാണ്.അവനെക്കൊണ്ടു എന്ന് എഴുതിച്ചിരിക്കുന്നത് , ഏതെ ങ്കിലും ശാന്തിക്കാരനെ ക്കൊണ്ടാണോ ,അതോ അന്നിലമനന് (ആ ഭാഗത്തെ നാട്ടുവാഴി) സാമൂതിരിക്ക വേണ്ടി എമ്പ്രാനെ പാപപരിഹാരത്തിനെന്ന് നിര്ബ്ബ ന്ധിച്ച് ചെയ്യിച്ചതാണോ, മുതലായ സംശയങ്ങള് നില നില്ക്കുന്നു.സാമൂതിരിയെ ഏഡി 1211ല് ഈങ്ങലൂരുഗ്രാമ ത്തിന്റെ കാരുമാന് (കര്മ്മി) രായര് എന്നേ വിളിച്ചി

ട്ടുള്ള എന്നും ശ്രദ്ധേയമാണ്.  അന്ന് വന്നേരി കൊച്ചിഭൂപതി പെരുമ്പ ടപ്പ വിട്ട് ഓടിപ്പോയിട്ടില്ല. അദ്ദേഹം തന്നെയാണ് ചക്രവര്ത്തി. സാമൂതിരി അദ്ദേഹത്തിന്റെ കര്മ്മി രായിര് മാത്ര മാണ്. (സാമൂതിരി പുന്നശ്ശേരി നമ്പിയെ അവരോധിച്ചതിന് കാരണം ഇക്കാലത്ത് അദ്ദേഹം സഹകരിച്ച തായിരി ക്കാം. ) വേട്ടേക്കരന് കാവിന്ന് മുമ്പിലാണ് പുന്നശ്ശേരിഇല്ലം.  ഞങ്ങള് വേട്ടേക്കരന് കാവിനുമുന്നിലെത്തിയപ്പോള് കഴുത്തില് വലി യ വെള്ളപ്പാടുള്ള ഗരുഡന് കാവില് നിന്നുപറന്ന് ഇല്ലം നില്ക്കുന്ന പറമ്പിലേക്ക് പറന്നു.അതൊരു ശുഭനിമി ത്തമാ യി തോന്നി.കൃഷ്ണപുരുന്തിന്റെ സ്വാഗതം പോലെ. ,ഗരുഡപ്രതിഷ്ഠയുള്ള , മഹാദേവന് ഗൌരിയെ കിനാവുകണ്ട , തിരുവേഗപ്പുറയിലേക്ക്. പരമശാന്തമൂര്ത്തിയായ ഹരിയുടെ ,അമൃതകുംഭമേന്തിയ പ്രിയവാഹ നം ഹരിഭക്തക്ക് ദര്ശനം തരാനുള്ള ഭഗവാന്റെ ഇഛയെ അറിയിക്കാനെത്തിയ ദൂതനാണെന്നു തോന്നി, എനിക്ക്. ഈ സന്ദര്ശനത്തോടെ ഈഹാപുരേശ്വരിയുടെ ശാന്തഭാവം വീണ്ടും തിരിച്ചുകിട്ടുമെന്നും അമൃത ത്ത്വത്തിന്റെ ആ ദൂതന് സന്ദേശം തരികയാവാം.

